


**സാഹിത്യനിരൂപണം**

സാഹിത്യത്തെ സിദ്ധാന്തവത്കരിക്കാനും ചട്ടക്കൂട്ടുകളിലൊതുക്കാനുമുള്ള പ്രവണത ഏറിയേ റിവരികയാണിന്ന്. അറുപതുകൾവരെ സാഹിത്യനിരൂപകര് സാഹിത്യത്തെ വിലയിരുത്തു മ്പോൾ, നിരൂപകന്റെ അർഹതയെ കുറിച്ച് ആരും ചോദ്യം ചെയ്തിരുന്നില്ല. ഇന്ന് സ്ഥിതി അതല്ല. സാഹിത്യകാരനും അവന്റെ സൃഷ്ടിയും മാത്രമല്ല, വായനക്കാര നായ നിരൂപകനും അവന്റെ കണ്ണിലെ പ്രപഞ്ചരൂപവും അവന് സത്യമെന്നു തോന്നുന്ന ആശയപ്രപഞ്ചവുമെ ല്ലാം വിലയിരുത്തപ്പെടുന്നുണ്ട്. നിരൂപണസാഹിത്യത്തിന്റെ നിരൂപണവും കൂടി സൃഷ്ടിയുടെ നിരൂപണത്തിലുൾപ്പെടുന്നു എന്ന് അർത്ഥം.

സാഹിത്യകാരൻ ഒരു സന്ദേശം തരുന്നു. അതിനുപയോഗിക്കുന്നത് മാദ്ധ്യമമായ പുസ്തകമോ പ്രഭാഷണമോ ആവാം, ഡിജിറ്റൽ മീഡിയയാവാം.ഭാഷ സന്ദേശമയക്കാനുള്ള കോഡ് മാത്ര മാണ്. ഗ്രന്ഥകാരന്റെ ദർശനം( emotive) വായനക്കാരന്റെ ഗ്രാഹ്യശക്തി ( connotive) ഇവ യെക്കുറിച്ചും മാദ്ധ്യമത്തെക്കുറിച്ചും ഭാഷയെക്കുറിച്ചും നിരൂപണം ചെയ്യാനാവും. കവിയുടെ വൈകാരികജീവിതത്തെ കേന്ദ്രീകരിച്ച നിരൂപണത്തേയും നിരൂപകന്റെ വൈകാരികജീവിത ത്തെ കേന്ദ്രീകരിച്ച നിരൂപണത്തേയും മനുഷ്യമനസ്സിനെ കേന്ദ്രീകരിച്ചവയാകയാല് റൊമാന്റിക് വിമർശനത്തിലാണ്

പെടുത്തുന്നത്. സൃഷ്ടിയെ മാത്രം കേന്ദ്രീകരിച്ചതാണ് യാഥാസ്ഥി തികവിമർശനം.സൃഷ്ടിയുടെ സാമൂഹ്യവും ചരിത്രപരവുമായ സന്ദർഭത്തെ ആസ്പദമാക്കിയ മാർക്സിസ്റ്റ് വീക്ഷണവും ഭാഷക്ക് പ്രാധാന്യം കൽപ്പിക്കുന്ന സ്ട്രക്ചറലിസവും യാഥാസ്ഥിതിക വിമർശനത്തിന്റെ സംഭാവനകളാണ്.




ഇവയിലൊന്നും പെടാതെ വേറിട്ടുനിൽക്കുന്ന രണ്ടു ശാഖകളാണ് മിത്ത് ക്രിറ്റിസിസവും ഫെമിനിസ്റ്റ് ക്രിറ്റിസിസവും.മിത്ത് ക്രിറ്റിസിസത്തിന് സുദീർഘവും സംഭവബഹുലവുമായ ഒരു ചരിത്രമുണ്ടെങ്കിലും ഇന്നും അക്കാദമിക്ക് വൃത്തങ്ങളിൽനിന്ന് അതിന് വേണ്ടത്ര പ്രാധാന്യം ലഭിച്ചിട്ടില്ല.ഫെമിനിസ്റ്റ് ക്രിറ്റിസിസത്തിന് ഹ്രസ്വമായ ചരിത്രമേ ഉള്ളൂ. ആഗോളതലത്തിൽ, വിപ്ലവാത്മകമായി നിലവിലുള്ള എല്ലാ സിദ്ധാന്തങ്ങളേയും പുനർവിചിന്തനം ചെയ്യുകയാണ് ഈ ശാഖ. ഇതിന് അക്കാദമികളിൽ പെട്ടെന്നു പ്രചാരം കിട്ടുകയും ചെയ്തിട്ടുണ്ട്.നാലപ്പാടൻകവികള് സൈദ്ധാന്തികരല്ല ,എന്നാലും വിവിധസൈദ്ധാന്തികശാഖകളുടെ സാമാന്യസ്വഭാവം അവരിലൂടെ എങ്ങനെ പ്രകടമായിരിക്കുന്നു എന്ന് ഇവിടെ ഒന്നു പരിശോധിക്കുകയാ ണ്.

**റഷ്യൻഫോർമ്മലിസം**

ഉള്ളടക്കത്തിനല്ല,ഘടനക്കും രൂപത്തിനുമാണ് ഫോർമലിസം പ്രാധാന്യം കൊടുത്തത്. ആംഗ്ലോഅമേരിക്കൻനൂതന നിരൂപണശൈലിക്കാകട്ടെ,സാഹിത്യം മാനവികതയുടെ പ്രതീകമാ ണ്.റഷ്യൻഫോർമ്മലിസത്തിന് സാഹിത്യമെന്നാൽ ഭാഷയെ ഒരു പ്രത്യേകരീതിയില് ഉപ യോഗിക്കല് മാത്രമാണ്. കവിയുടെ പദഘടനാസാമർത്ഥ്യത്തിനും രചനാപാടവത്തിനുമാ ണ് പ്രാധാന്യം. കളിമണ്ണുപാത്രം ഉൽപ്പാദിപ്പിക്കുന്ന ഉൽപ്പാദകന്റെ സ്ഥാനമേ കവിക്കുള്ളൂ. ആത്മാവനെ തേടുന്നവർക്കും സിംബോളിസ്റ്റുകള്ക്കും മിസ്റ്റിക്കുകള്ക്കും അവിടെ സ്ഥാനമില്ല. ആവശ്യം നടത്താനുപയോഗിക്കുന്ന വ്യവഹാരഭാഷയും(വാമൊഴി) ഉപയോഗമില്ലാത്ത സാഹിത്യഭാഷയും(വരമൊഴി)പ്രയോജനത്തിന്റെ ലേബലിലാണ് റഷ്യൻയാഥാസ്ഥിതിക ഫോർമ്മലിസം വിഭജിച്ചത്.വൈഖരി,പശ്യന്തി,പര എന്നോ ലൌകികം അലൌകികം എന്നോ വിഭജനം അവർക്കില്ല.

വാമൊഴി മാത്രം ഉപയോഗിച്ച് ഒരാൾക്കെങ്ങനെ വരമൊഴി സൃഷ്ടിക്കാമെന്നു കാണിച്ചുതരുന്ന ശൈലി മാധവിക്കുട്ടിക്ക് ഉണ്ട്. യാഥാസ്ഥിതികരുടെ വേലി ഭേദിക്കുന്നതോടൊപ്പം ഏറ്റവും മികച്ച യാഥാസ്ഥിതികനിരൂപകനെന്നു പേരെടുത്ത സ്ക്ലോവ്സ്കിയുടെ "Art is a way of experiencing artfulness of an object ; The object is not important" എന്ന നിഗമനത്തെ അവരുടെ സൃഷ്ടികള് സത്യമാക്കിത്തീർക്കുന്നു.അപ്രധാനമെന്നുതോന്നുന്ന വസ്തുക്കളുടേയും സംഭവങ്ങളുടേയും കലാത്മകത അനുഭവപ്പെടുത്തിത്തരുന്നു. അത്തരം കലയാണവരുടേത്. നാലപ്പാട്ടിന്റെ അന്യാപദേശകവിതകളിലെല്ലാം ഇതേ കലാമർമ്മത്തിന്റെ ആസ്വാദ്യകരമാ യ ഉദാഹരണങ്ങള് കാണാവുന്നതാണ്.[1] അടുക്കളയടുപ്പിലെ തീയിൽനിന്നാണ് ബാലാമണി യമ്മയും തന്റെ കലാശിൽപ്പങ്ങൾക്കുവേണ്ട ഊർജ്ജമത്രയും ഊതിവളർത്തിയത്.ഓരോ കഥാപാത്രത്തിനും തനതായ ശബ്ദം കൊടുക്കുന്ന പോളിഫോണിക്ക് ശൈലിയിലാണ് മാധ വിക്കുട്ടിയുടെ സ്മരണകൾ അവതരിക്കപ്പെടുന്നത്.സ്വന്തം ശബ്ദം എപ്പോഴും അവയിലൂടെ മുഴങ്ങിക്കേൾപ്പിക്കാന് അവർക്കു സാധിക്കയും ചെയ്തിട്ടുണ്ട്. പലകഥാപാത്രങ്ങളുടേയും ശബ്ദം ഒന്നിച്ചു മുഴങ്ങിക്കേൾക്കുന്ന കാർണിവ ലൈസേഷൻ അവരുടെ കൃതികളിലുണ്ട്. കലിനാരായ ണൻനായരും പാറുക്കുട്ടിയും മാധവിയമ്മയും മറ്റനേകം പേരും ഉണ്ടാക്കുന്ന ശബ്ദകോലാഹല ത്തിൽ ഒരുത്സവപ്പറമ്പോ ചന്തയോ പോലുള്ള പശ്ചാത്തലത്തിൽ, അവയിൽനിന്നു വേറിട്ട സ്വന്തം സ്വരം മുഴങ്ങിക്കേൾപ്പിക്കുന്നതാണ് ഈ ശൈലി. ഇത് മാധവിക്കുട്ടിക്കു മാത്രമാണു ള്ളത്.നാലപ്പാട്ടും ബാലാമണിയമ്മയും പ്രധാനമായും മോണോലോഗിക്ക് ശൈലിയാണ് പ്രയോഗിക്കുന്നത്. രാഷ്ട്രീയക്കാർക്കും സാഹിത്യകാരന്മാർക്കും ഒഴിച്ചുകൂടാനാവാത്ത ഒന്നാണ് ജനപ്രീതി അഥവാ നാരോഡ്നോസ്റ്റ് എന്ന് റഷ്യൻഫോർമലിസം വിചാരിക്കുന്നു.താൻ ജീവിച്ചിരിക്കുന്ന കാലത്തുതന്നെ ജനപ്രീതി നേടിയെടുക്കുക എന്നത് രാഷ്ട്രീയക്കാരന്റെ ആവ ശ്യമാണ്, സാഹിത്യകാരന്റെ സ്വപ്നവും. എന്നാൽ,എല്ലാ കാലത്തും ജനങ്ങളുടെ ആദരവു നേടിയെടുക്കുന്നതു പോലെ പ്രയാസമുള്ള കാര്യമല്ല,താൻ ജീവിച്ചിരിക്കുന്ന കാലത്തുമാത്രം ജനപ്രീതി നേടിയെടുക്കുന്നത് .ഒരു പ്രത്യേകമുഹൂർത്തത്തിനോ കാലത്തിനോ വേണ്ടിമാത്രം ഉള്ള സാഹിത്യസൃഷ്ടികളല്ല,ഏതുകാലത്തും ജീവിക്കുന്ന ക്ലാസിക് സൃഷ്ടികളാണ് യഥാർത്ഥ ത്തിൽ ജനപ്രീതിയാർജ്ജിച്ച കൃതികൾ.കണ്ണുനീർത്തുള്ളിയും ആർഷജ്ഞാനവും പാവങ്ങളും രതിസാമ്രാജ്യവും എല്ലാം ഈ വിഭാഗത്തിലാണ് പെടുന്നതെന്നതുകൊണ്ട് നാലപ്പാട്ട് എക്കാ ലവും പ്രസക്തവും ജനപ്രീതിയുള്ളതുമായ സൃഷ്ടികളുടെ രചയിതാവാണ്.

**വാഗർത്ഥങ്ങൾ:-**

ഭാഷാപരമായ ഗവേഷണത്തിന്റെ ആവശ്യമെന്ത്. വാക്കും വസ്തുവും തമ്മിലുള്ള ബന്ധമെന്ത്. ഒരു വ്യക്തിയുടെ വാമൊഴിയുടേയും വരമൊഴിയുടേയും സമാഹാരമാണ് ഭാഷ(parole) ആ വ്യക്തി ജനിക്കുന്നതിന് എത്രയോ മുമ്പേനിലവിലുള്ള ഭാഷയുമായി (langue) എങ്ങനെ വ്യത്യാ സപ്പെട്ടിരിക്കുന്നു.ഭാഷയിൽനിന്ന് ഓരോ വ്യക്തിയും താനറിയാതെ പലതും സ്വീകരിക്കുന്നു ണ്ട്. ആ പദങ്ങളെ ക്രമം മാറ്റിവെച്ച് തന്റേതായ ഒരു വാമൊഴിയും വരമൊഴിയും സൃഷ്ടിക്കു ന്നു.ഭാഷാഗവേഷണം വ്യക്തിയുടെ ഭാഷയെക്കുറിച്ചുള്ളതല്ല. അനാദികാലം മുതൽനിലവിലി രിക്കുന്ന വിശ്വാസങ്ങൾ ,ആശയങ്ങൾ,സിംബലുകൾ ഇവയടങ്ങിയ ആദിമഭാഷയെക്കുറിച്ചു ള്ളതാണ്.അതായത് ഓരോ സംസ്കാരത്തിന്റേയും തനതായ ആദിപ്രരൂപങ്ങളേയും മിത്തുക ളില് അടങ്ങിയിരിക്കുന്ന ആശയങ്ങളേയും അനാവരണം ചെയ്യൽ ഭാഷാഗവേഷണത്തിന്റെ ഭാഗമാണ്. വാക്കും ആ വാക്ക് ഉച്ചരിക്കുമ്പോൾ ഉണ്ടായ ചിന്തയും കടലാസിന്റെ ഇരുവശങ്ങ ളെപോലെയാണെന്ന് സൈദ്ധാന്തികന്മാർ വിചാരിക്കുന്നു. ഈ ആശയം പുതിയ കണ്ടുപിടുത്തമൊന്നുമല്ല.അർദ്ധനാരീശ്വരരൂപത്തില് പരസ്പരപൂരകങ്ങളായി ചേർന്നിരിക്കുന്ന വാഗ ർത്ഥങ്ങളെ പൌരാണികരും ചിത്രീകരിച്ചിട്ടുണ്ട്.

വാഗർത്ഥങ്ങള് തമ്മിലുള്ള ചേർച്ചക്ക് നൈരന്തര്യമില്ല. സന്ദർഭമനുസരിച്ച് വാക്കിന്റെ അർത്ഥം മാറാം.ഒരേ അർത്ഥമുള്ള നിരവധി വാക്കുകളുണ്ടാവുകയും ചെയ്യാം.ശിവശക്തിക ളുടെ ഈ അനേകരൂപധാരണത്തെക്കുറിച്ചും പൌരാണികർ ബോധവാന്മാരായിരുന്നു. അ മേരിക്കൻചിന്തകനായ സി.എസ്.പിയേഴ്സ് മൂന്നുതരം ചിഹ്നങ്ങളെ വിവരിച്ചിട്ടുണ്ട്. സൂര്യ നെന്ന ആശയം ദ്യോതിപ്പിക്കാൻ സൂര്യന്റെ ചിത്രം വരക്കുന്ന രീതി ,തീയിനെ കാണിക്കാൻ പുകയും മഴയെ കാണിക്കാന് മേഘവും (കാര്യകാരണസംബന്ധമുള്ള ചിഹ്നങ്ങൾ) വരക്കുന്ന രീതി, ഈ രണ്ടുരീതികളിൽനിന്നു

വിഭിന്നമായി ചിഹ്നത്തിന് വസ്തുവോട് വ്യാവഹാരികവും സാന്ദർഭികവുമായ ബന്ധം മാത്രമുള്ള സിംബോളിക് രീതി. ഭാഷ സിംബോളിക് ചിഹ്നമാണ്. ഭാഷ ഉപയോഗിക്കുന്ന ഒരാൾ സിംബോളിക് ചിഹ്നങ്ങള് ഉപയോഗിക്കയാണ്. സംസ്കൃതസാ ഹിത്യത്തിലും താന്ത്രികഗ്രന്ഥങ്ങളിലും സാമാന്യം പരിചയമുള്ള ഒരാൾക്ക് ഇത് പുതിയകുപ്പി യിലടച്ച പഴയ വീഞ്ഞാണ്. ധ്വനികളും അവയുടെ വിപരീതദ്വന്ദ്വങ്ങളും പദത്തിനു വന്നുകൂടാ വുന്ന എല്ലാ അർത്ഥങ്ങളും ( അവ കവി ഉദ്ദേശിച്ചതായാലും അല്ലെങ്കിലും) നിരൂപണത്തിൽ പഠനവിധേയമാകുമ്പോൾ, പുതിയൊരു രസസിദ്ധാന്തം ആവിർഭവിക്കുന്നു. അവിടെ കവിയോളം പങ്ക് വായനക്കാരായ നിരൂപകർക്കും വന്നുചേരുന്നു.

**സാമ്യാവസ്ഥ**

നിലവിലുള്ള നിയമങ്ങളെ ലംഘിച്ച് പുതിയൊരു നിയമമുണ്ടാക്കുന്നത് സൃഷ്ടിയുടെ സ്വഭാവ മാണ്. അത് പഴയതിന്റെ പുനർസൃഷ്ടി ആണെങ്കിൽപോലും. ഇന്നതേ ചെയ്യാവൂ എന്ന നിയമത്തെ (സാഹിത്യത്തിലും സമൂഹത്തിലും)ധിക്കരിച്ച് പുതിയ ശൈലി ഉണ്ടാക്കുക അതി ന്റെ പേരിൽ ശിക്ഷ അനുഭവിക്കുക ,അപഖ്യാതിയോ പ്രസിദ്ധിയോ നേടുക ഇതൊക്കെ ഭാര തീയതത്വചിന്തക്കും സാഹിത്യത്തിനും പുത്തരിയല്ല.ബുദ്ധനും ശങ്കരാചാര്യരുമെല്ലാം അങ്ങനെ ചെയ്തവരാണ്. സാഹിത്യത്തിൽ ഗദ്യത്തിലും പദ്യത്തിലും നിലവിലിരുന്ന ശൈലികളെ ധിക്കരിച്ചുകൊണ്ട് നാലപ്പാട്ട് വഹിച്ച പങ്ക് ചർച്ച ചെയ്യപ്പെട്ടുകഴിഞ്ഞു.(ഒരു കാലഘട്ടത്തിന്റെ ഓർമ്മക്ക്. സുവർണ്ണ നാലപ്പാട്ട്).സമൂഹം സ്ത്രീക്കായി നീക്കിവെച്ച ചില നിയമസംഹിതകളെ ലംഘിച്ചുകൊണ്ടാണ് മാധവിക്കുട്ടിയുടെ ചില കൃതികള് പ്രസിദ്ധി നേടിയത്. ബാലാമണിയമ്മ യാകട്ടെ, വിലക്കുകളില്ലാത്ത സ്വച്ഛന്ദമായ സാഹിത്യസരണിയിലേക്ക് ,ജലത്തിലേക്ക് അര യന്നമെന്നപോലെ നീന്തിച്ചെന്നു.അവിടെ പുതിയൊരു താളവും ഋതവും സൃഷ്ടിച്ചുകൊണ്ട് വിഹരിച്ചു. 1. വിലക്ക്- ലംഘനം- ശിക്ഷ- വിലക്കില്ലാത്ത അവസ്ഥ –2. വിലക്കില്ലാത്ത അവസ്ഥ- പുതിയ സാമ്യാവസ്ഥയുടെ സൃഷ്ടി ഇവയാണ് രണ്ടുതരം contractural ശൈലിക ൾ.ഒരു സാഹിത്യസൃഷ്ടിയിൽ അഞ്ചു ഘട്ടങ്ങള് കാണാം.

1. സാമ്യാവസ്ഥ(ശാന്തി)
2. ശക്തിസംഭരണം
3. യുദ്ധാവസ്ഥ
4. ശക്തിപ്രയോഗം
5. പുതിയ സാമ്യാവസ്ഥ

മനോവികാരങ്ങളെ ജയിക്കാൻ ശ്രമിക്കുമ്പോളുള്ള സംഘർഷവും ജയിച്ചുനേടുന്ന ശാന്തിയും ഓരോ സൃഷ്ടിയിലും കാണും. ഏറെ കണ്ണുനീർത്തുള്ളികളൊഴുക്കിയാണ് നാലപ്പാട്ട് ശാന്തിയു ടെ ആർഷജ്ഞാനപഥത്തിലേക്ക് എത്തിയത്. മാധവിക്കുട്ടിക്ക് അത്രത്തോളം സാധിച്ചില്ല. വിഭിന്നമായ അനുഭവങ്ങളും പരീക്ഷണങ്ങളും വിഭിന്നമായ കാഴ്ച്ചപ്പാടുമാണ് അവർക്കുണ്ടായ ത്.സ്വന്തം ജീവിതത്തോടും വ്യക്തിത്വത്തോടും ബന്ധപ്പെടാത്ത യാതൊന്നും നാലപ്പാട്ടിന്റെ കവിതകളിലില്ല. മൂന്നു നാലപ്പാടൻകവികളുടെ തനിമയും ഈ വ്യത്യസ്തത തന്നെ.തികച്ചും വ്യത്യസ്തങ്ങളായ വ്യക്തിജീവിതം, വ്യക്തിത്വം,ശൈലി ഇവ അവരെ തനിമയുള്ള കവികളാ ക്കി.

റൊമാന്റിസിസത്തിൽനിന്ന് റിയലിസത്തിലേക്കുള്ള ചരിത്രപരമായ യാത്രയിൽ മെറ്റഫർ, മെറ്റാനിമി ,വീണ്ടും മെറ്റഫർ എന്നു ശൈലി മാറിവരുന്ന പ്രക്രിയയാണ് സിംബോളിസമെന്ന ജേക്കോബ്സന്റെ വാദം ശരിയെങ്കിൽ ,ആധുനികത സിംബോളിക്കും മെറ്റാഫെറിക്കലും ആധു നികതാനിരാസം റിയലിസവും മെറ്റോനിമിക്കലും ആണെന്ന ഡേവിഡ് ലോഡ്ജിന്റെ അഭി പ്രായത്തോട് എങ്ങനെയാണ് പ്രതികരിക്കേണ്ടതെന്ന് ആലോചിക്കണം. ഈ നിർവ്വചന പ്രകാരം അടിതൊട്ടുമുടിവരെ സിംബലുകൾ ചൂടിനിൽക്കുന്ന നാലപ്പാട്ടിന്റെയും ബാലാമണിയ മ്മയുടേയും കവിതകള് ആധുനികമാണ്. റിയലിസത്തിന്റെ ബാനറിൽ പ്രത്യക്ഷപ്പെടുന്ന പല കൃതികളും ആധുനികതാനിരാസം കൊണ്ട് യാഥാസ്ഥിതികമാവുകയും ചെയ്യും. വായനക്കാ ർക്ക് ഒരേ കൃതിയെ ആധുനികതയുടേയും ആധുനികനിരാസത്തിന്റേയും കുപ്പായം യഥേഷ്ടം അണിയിക്കാനാവും.

സ്രഷ്ടാവിനേയും ഗ്രന്ഥം സൃഷ്ടിക്കപ്പെട്ട ചരിത്രപരമായ മുഹൂർത്തത്തേയും അത് വായനക്കാര നാല് സ്വീകരിക്കപ്പെട്ട കാലത്തേയും ഒരുപോലെ നിഷേധിക്കുന്ന സ്ട്രക്ചറലിസ്റ്റുകൾക്ക് ,അ ർത്ഥത്തിന്റെ ഉത്ഭവത്തില് കവിക്കെന്നപോലെ വായനക്കാർക്കും യാതൊരുപങ്കും ഉണ്ടാവു കവയു.സൃഷ്ടിക്ക് ഒരു ഘടനാകേന്ദ്രമുണ്ട്. സൃഷ്ടിയുടെ ഈ ഉത്ഭവസ്ഥാനം ചരിത്രം,വ്യക്തി മുതലായ കൊച്ചുകേന്ദ്രങ്ങളെ ആദേശം ചെയ്യുന്നതിനാൽ, സ്ട്രക്ചറലിസ്റ്റ് സിദ്ധാന്തത്തിന്റെ ഹൃദയഭാഗത്തുനിന്ന് ഒരഴിച്ചുപണിയോ പുനർനിർമ്മിതിയോ നടക്കണമെന്നു വാദിക്കുന്നവരാ ണ് പോസ്റ്റ് സ്ട്രക്ചറലിസ്റ്റുകൾ.തങ്ങൾ പറഞ്ഞതിലെ തെറ്റുകള് മനസ്സിലാക്കി അവയെ തിരുത്തുന്ന സ്ട്രക്ചറലിസ്റ്റുകളാണ് പോസ്റ്റ് സ്ട്രക്ചറലിസ്റ്റുകൾ.ഈ തിരുത്തൽകൊണ്ട് ,വ്യക്തികളുടെ കാലദേശാതിർത്തികൾക്ക് അപ്പുറത്തേക്കുള്ള സൃഷ്ടികേന്ദ്രത്തിലേക്കുള്ള മടക്കത്തിൽ, അവരെത്തിച്ചേരുന്നത് സത്യാന്വേഷികളായ പൌരാണികരുടെ മാർഗ്ഗത്തി ൽത്തന്നെയാണ്. ബാഹ്യവസ്തുക്കൾക്കും പദങ്ങൾക്കും നിയമങ്ങൾക്കും അകത്തുള്ള സത്യ ത്തെ (പ്രപഞ്ചഘടനയിലെ സത്യത്തെ)തേടുന്നത് ശാസ്ത്രരീതിയാണ്. ശുദ്ധചിന്തയിലേക്കും ശ്രുതിയിലേക്കുമുള്ള മടക്കവും.

**പ്രതീക്ഷകളുടെ ചക്രവാളം**

വായനക്കാരന്റെ ചിന്തയിൽ അർത്ഥം ചർച്ച ചെയ്യപ്പെടുമ്പോളാണ് കവിതക്ക് അസ്തിത്വ മുണ്ടാവുന്നതെന്ന് വോൾഫ്ഗാങ് ഐസര് പറഞ്ഞു.ആരാണ് ഈ വായനക്കാരന്.കഷ്ടിച്ച് കൂട്ടിവായിക്കാനറിയാവുന്ന നവസാക്ഷരനോ. കവിയുടെ ഉള്ളിലുള്ള സാങ്കൽപ്പികകഥാപാത്രമോ. കവിയുടെ ഓരോ ചലനവും ഓരോ പദവും ആന്തരീകരിച്ച ഗ്രാഹ്യശക്തിയുള്ള സഹൃദയനോ.

ഓരോ ആസ്വാദകനും  ഓരോ പ്രതീക്ഷകളുണ്ട്. ആ പ്രതീക്ഷകള്വെച്ചുകൊണ്ടാണ് അയാ ൾ പുസ്തകങ്ങളെ വിലയിരുത്തുന്നത്. അതുകൊണ്ട് വായനക്കാരെ ആസ്പദമാക്കിയ തന്റെ നിരൂപണസിദ്ധാന്തത്തെ ഹാൻസ് റോബർട്ട് ജൌസ് എന്ന ജർമ്മൻചിന്തകന് പ്രതീക്ഷ യുടെ ചക്രവാളം(Horizons of expectations)എന്നു വിളിച്ചു. ഒരാളുടെ അറിവിന്റേയും വായനയു ടേയും ആസ്വാദനശേഷിയുടേയും ചക്രവാളം വികസിക്കുന്നതനുസരിച്ച് അയാളുടെ പ്രതീക്ഷ യുടെ ചക്രവാളവും വികസ്വരമാവും.ആ പ്രതീക്ഷയുടെ ചക്രവാളസീമ സ്പർശിക്കാന് ചിലപ്പോ ള് അതാതു കാലഘട്ടത്തിലെ കവികൾക്കു കഴിഞ്ഞില്ലെന്നു വരും. അപ്പോൾ ഭൂതകാലസാ ഹിത്യചക്രവാളത്തിലേക്ക് വായന ക്കാരുടെ ശ്രദ്ധ തിരിയും. ഭൂതകാലസാഹിത്യ നിരൂപണം വർത്തമാനവും ഭൂതവും തമ്മിലുള്ള ഒരു സംവാദമാണ്. കവിയോളം വികസ്വരമായ ചക്ര വാളം വായനക്കാർക്കില്ലാതെ വന്നാല് കവിതയുടെ ആത്മാവു കണ്ടെത്താനാവാതെ വരാം. കവിത കവിയുടെ വ്യക്തിത്വത്തെയെന്നപോലെ, ആസ്വാദകർ വായിക്കാനായി തെരഞ്ഞെ ടുത്ത പ്രിയപ്പെട്ട ഗ്രന്ഥങ്ങൾ അവരുടെ വ്യക്തിത്വത്തേയും പ്രതിഫലിപ്പിക്കുന്നു. വ്യക്തിപരമാ യി പറഞ്ഞാൽ എന്റെ പ്രതീക്ഷകളുടെ ചക്രവാളത്തിലാണ് നാലപ്പാടൻ കവികളേയും വള്ള ത്തോളിനേയും കുമാരനാശാനേയും ഷെല്ലിയേയും കീറ്റ്സിനേയും വേഡ്സ്വർത്തിനേയും മാത്രമല്ല, ഇളങ്കോവടികളേയും കാളിദാസനേയുംപോലുള്ള ഭൂതകാലകവികളേയും ഞാനാസ്വ ദിക്കുന്നത്. വിലയിരുത്തുന്നതും.

**ഫെമിനിസ്റ്റ് ക്രിറ്റിസിസം**

മാതൃദായമുള്ള ദാക്ഷിണാത്യന്മാർക്ക് ശക്തിരൂപിണിയായ സ്ത്രീ എന്നും ആരാദ്ധ്യവസ്തുവായി രുന്നു.നാലപ്പാടൻ സമ്പ്രദായം ദാക്ഷിണാത്യൻ മാതൃദായമാകയാല് ഫെമിനിസ്റ്റ് സമ്പ്രദായ മാണെന്നു സാമാന്യമായി പറഞ്ഞാല് തെറ്റില്ല. അഞ്ചു പ്രധാനതലങ്ങളിലാണ് സ്ത്രീപുരുഷ ലിംഗഭേദം നിർണ്ണയിക്കാവുന്നത്.ജൈവശാസ്ത്രപരമായ വ്യത്യാസമാണ് ആദ്യത്തേത്. ഈ വ്യത്യാസം അമ്മയാകാനും മുലയൂട്ടാനും ശക്തി തരുന്നതിനാല് പുരുഷനേക്കാളും സ്ത്രീക്ക് ഔന്നത്യം അണക്കുന്നു എന്നതാണ് ശരി.ഇതിന്റെ ശക്തികേന്ദ്രമാണ് ബാലാമണിയമ്മയുടെ കവിതകളിലുള്ളത്.രണ്ടാമത്തേത് അനുഭവങ്ങളാണ്. സ്ത്രീക്ക് പുരുഷന്റേതിൽനിന്നു വിഭിന്ന മായ ഒരു വൈകാരികപ്രപഞ്ചമുണ്ട്. സ്ത്രീക്കുമാത്രമുള്ള ഈ അനുഭവങ്ങളെ ഒന്നിച്ച് ഗൈനോ ക്രിറ്റിക്സ് എന്നു വിളിക്കുന്നു. ബാലാമണിയമ്മയുടേയും മാധവിക്കുട്ടിയുടേയും സാഹിത്യപ്രപഞ്ച ത്തിലേക്ക് കണ്ണോടിക്കുക .മാതൃത്വമെന്ന സ്ത്രീക്കുമാത്രം ഉള്ള അനുഭവത്തിന്റെ ശക്തി ബാലാ മണിയമ്മയുടെ കൃതികളിലാണുള്ളത്. അമ്മയുടെ സൌമ്യമധുരഭാവം

പുരുഷനായ നാലപ്പാ ട്ടിന്റെ ഇന്നത്തെ അമ്മയിലും ചക്രവാളത്തിലും കൂടി പ്രകടമായിരിക്കുന്നതു കാണാം. അവിടെ ലിംഗഭേദത്തിന്റെ അതിരുഭേദിക്കുന്ന സ്നേഹമാണ് കാണുക.മാധവിക്കുട്ടി മാതൃത്വമെന്ന ശ ക്തിയെക്കുറിച്ച് ഏറെ എഴുതിയിട്ടില്ല, മൂന്നുമക്കളുടെ അമ്മയാണെങ്കിലും. അമ്മയുടെ അനുഭവ ങ്ങളല്ല, സ്ത്രീ,ഭാര്യ ഈ നിലയിലുള്ള സ്ത്രീയുടെ അനുഭവങ്ങളാണ് അവരുടെ വിഷയം.

പുരുഷനാണ് ഭാഷ ഉണ്ടാക്കിയതെന്നും ആ ഭാഷകൊണ്ട് അവൻ സ്ത്രീയെ അടിച്ചമർത്തി എന്നും ഒരു വാദഗതിയുണ്ട്. സത്യം ഏതെന്നു നിർണ്ണയിക്കുന്നത് ,ചർച്ച നടത്തുന്ന ഭാഷ ആരുടെ കയ്യിലിരിക്കുന്നു എന്നു നോക്കിയാണ്.ഭാഷ ലിംഗഭേദനിർണ്ണയത്തിനു സഹായിക്കു ന്ന ഉപാധിയാണ്.പുരുഷൻ മൂല്യനിർണ്ണയം ചെയ്യുന്നതുകൊണ്ടല്ല, സ്ത്രീയുടെ ഭാഷ ദുർബ്ബല മായതുകൊണ്ടാണ് അവളെ പിന്നോക്കക്കാരിയെന്നു വിളിക്കുന്നതെന്ന ആശയം മുന്നോട്ടു വെച്ചത് റോബിൻ ലാക്കോഫ് എന്ന സാമൂഹ്യഭാഷാശാസ്ത്രജ്ഞയാണ്.സ്ത്രീകൾ തികച്ചും അപ്രധാനമായ വിഷയങ്ങളെ ആധാരമാക്കി ,സ്വന്തം വൈകാരികാനുഭവങ്ങളെ ഊതിപ്പെ രുപ്പിച്ച് ,അതിഭാവുകത്വത്തോടെ എഴുതുന്നത്കൊണ്ടാണ് അവരുടെ ഭാഷ ദുർബ്ബലമാവു ന്നത്.വസ്ത്രാഭരണങ്ങൾ, ഫേഷൻ,പാചകവിധി,ലൈംഗികവേഴ്ചകളില് അനുഭവിച്ച അസന്തുഷ്ടി ഇവയെക്കുറിച്ചു മാതരം സൃഷ്ടികള് നടത്തിക്കൊണ്ടേ ഇരിക്കുന്ന കാലത്തോളം സ്ത്രീയുടെ ഭാഷ ദുർബ്ബ ലമായി തുടരും. സാഹിത്യം പിന്നോക്കസാഹിത്യമാവും. പുരുഷന്റെ സമശീർഷ യാവാന് ശക്തമായ ഭാഷയില് ഗൌരവമുള്ള കാര്യങ്ങളെക്കുരിച്ച് ചർച്ചചെയ്യാനുള്ള അക്കാദമിക് പക്വത സ്ത്രീ നേടിയെടുക്കണം .ആദ്യകാലക വനങ്ങളിൽ അമ്മയും സ്ത്രീയും മുത്തശ്ശിയുമായി താനനുഭവിച്ച സ്ത്രൈണവികാരങ്ങളുടെ സുഗന്ധച്ചെപ്പു തുറന്നിടുകയും പിൽക്കാലകൃതികളിൽ, ചിന്തയുടെ പടവുകളിലേറിനിന്ന് ബ്രഹ്മവിദ്യ അടക്കമുള്ള വിഷയങ്ങൾ ശക്തവും സരളവും സുന്ദരവുമായ ഭാഷയില് അവതരിപ്പിക്കയും ചെയ്ത ബാലാമണിയമ്മ ലാക്കോഫിന്റെ ഈ നിർവ്വചനമനുസരിച്ചുള്ള ഫെമിനിസ്റ്റ് ആണ്.

എങ്കിൽ മാധവിക്കുട്ടിയുടെ ഫെമിനിസമോ. പൊളിറ്റിക്കല് ഫെമിനിസമെന്നും സെക്ഷ്വല്പൊളിറ്റിക്സ് എന്നും വിളിക്കപ്പെടുന്ന കേറ്റ് മില്ലറ്റിന്റേതുപോലുള്ള ഫെമിനിസമാണത്. അഛനും അമ്മയും ഭരണപക്ഷപ്രതിപക്ഷങ്ങ ളെപ്പോലെ മത്സരിക്കുന്ന രാഷ്ട്രീയക്കളരിയായി വീടും അവിടത്തെ നിസ്സഹായരായ പ്രജകളായി കുഞ്ഞുങ്ങളും സങ്കൽപ്പിക്കപ്പെടുന്ന പക്ഷം , അഛന്റെ ഭരണത്തോടും അടിച്ചമർത്തലിനോടും ചെറുത്തുനിൽക്കുന്ന ഫെമിനിസ്റ്റുകളുടെ നിലപാട് എളുപ്പം മനസ്സിലാക്കാം. സ്ത്രീകൾ കറുത്തവർഗ്ഗക്കാരും തൊഴിലാളികളുമായും, പുരുഷന്മാർ വെള്ളക്കാരും മുതലാളികളുമായും നിന്നുകൊണ്ടുള്ള ഒരു വർഗ്ഗസമരമാണ് സെക്ഷ്വല് പൊളിറ്റിക്സ്.ഇവിടെ ആദർശങ്ങളെല്ലാം പുരുഷൻ സ്ത്രീയെ അടിച്ചമർത്താനു പയോഗിച്ച ലാത്തി(ജനനേന്ദ്രിയം)ആയി കരുതപ്പെടുന്നു. ഇത്തരത്തിലുള്ള ഫെമിനിസം സ്ഥിരമായി സ്ത്രീയുടെ ദൌർബ്ബല്യത്തെ അംഗീകരിക്കുന്നതാണ്.

പത്തൊമ്പതാം നൂറ്റാണ്ടിൽ, വെർജീനിയാ വൂൾഫിനുശേഷം ലൈംഗികത,പരപുരുഷസമ്പ ർക്കം, സ്വവർഗ്ഗസംഭോഗം, എന്നിവയെക്കുറിച്ച് എഴുതുന്നവരുടെ വലിയ ഒരു നിര സാഹിത്യ കാരികൾക്കിടയില് ഉയർന്നുവന്നു. ആ നിരയിലാണ് മാധവിക്കുട്ടിയും അരുന്ധതീറോയുമെ ല്ലാം തങ്ങളുടെ കഥകളും നോവലുകളുമായി ഉയർന്നുവന്നത്.പിൽക്കാലത്ത് മറ്റൊരു രീതിയി ൽ എഴുതുന്ന വനിതകളുടെ നിര ജനിക്കയും ശക്തിയാർജ്ജിക്കയും ചെയ്തു. യൂണിവേഴ്സിറ്റി വിദ്യാഭ്യാസം ലഭിക്കുകയും പുരുഷനു സമശീർഷയായും അവനേക്കാള് ഉയർന്ന ഔദ്യോഗി കരംഗത്ത് അനുഭവസമ്പത്ത് ആർജ്ജി ക്കയും ചെയ്ത ആ പുത്തൻതലമുറയിലെ വനിതകള് സ്ത്രീകളുടേതെന്ന് വ്യാഖ്യാനിക്കപ്പെട്ട പല അസംതൃപ്തികളും സ്ത്രീകളു ടേതു മാത്രമല്ലെന്നു ഗ്രഹിക്കു കയും ,തങ്ങൾ ആരുടേയും അടിമകളല്ല എന്നറിഞ്ഞ് പുരുഷനെ വിദ്വേഷിക്കാതെ , ജീവിത ത്തിന്റെ കൂടുതൽ മൂല്യമുള്ള ആശയങ്ങളേക്കുറിച്ച് എഴുതുകയും ചെയ്തു. ഗൌരവമേറിയ സമ സ്യകളിലേക്കും മേഖലകളിലേക്കും ചിന്ത പായിച്ച ആ അക്കാദമിക്ക് വനിതകളുടെ മുൻനിര യിലാണ് മലയാളസാഹിത്യരംഗത്തെ പ്രൊ.എം .ലീലാവതിയെപ്പോലുള്ളവർ. ഒരു യൂണിവേ ഴ്സിറ്റി ബിരുദവും നേടിയിട്ടില്ലെങ്കിലും കവിതയണ് സംവേദനമാ ദ്ധ്യമമെങ്കിലും ബാലാമണിയമ്മ യും ഇവരുടെ നിരയിലാണുള്ളത്.അതാണ് കവിയുടേയും കവിതയുടേയും സ്വത്വം.

ഫ്രഞ്ച് ഫെമിനിസ്റ്റുകൾ ലിംഗം ശക്തിയേയും സൃഷ്ടിയേയും കുറിക്കുന്ന ഒരു തിയോളജിക്കല് സിംബല് മാത്രമാണ് ,ഫ്രോയിഡ് പറയുന്നതുപോലെ പുരുഷലിംഗമല്ല എന്ന് സ്ഥാപിച്ചെട്ടു ണ്ടു. താൻ കടന്നുപോന്ന സഞ്ചാരമാർഗ്ഗത്തി

ൽനിന്ന് നവംനവങ്ങളായ ശക്തികളാർജ്ജി ച്ച് സൃഷ്ടി നടത്തിയ നാലപ്പാട്ട് ആ അനുഭവങ്ങളെ രേഖപ്പെടുത്തിയത് ഇങ്ങനെ.

എൻച്ചുടുചോര പേർത്തിറ്റിറ്റു വീണൊരാ

സഞ്ചാരമാർഗ്ഗത്തെ സംസ്മരിക്കെ

ഓരോ കരിങ്കൽനുറുങ്ങുമെന് കണ്ണുകള്

ക്കോരോ മഹേശ്വരലിംഗമായി.

അനുഭവങ്ങളിൽനിന്ന് ആർജ്ജിച്ച ശക്തിയുടെ പ്രതീകമാണ് ലിംഗം. ഓരോ വ്യക്തിയും ശക്തി നേടാനുള്ള ശ്രമത്തിലാണ്. അതിൽ പരാജയമോ പരാജയഭീതിയോ സംഭവിക്ക മ്പോളാണ് വിജയികളോട് ഭയം,അസൂയ ഇവ കലർന്ന അപകർഷതാബോധവും വെറുപ്പും ഉണ്ടാവുന്നത്. ഈ കോംപ്ലക്സ് വ്യക്തിയുടേയും സമൂഹത്തിന്റേയും ഉപബോധമനസ്സിലെന്ന പോലെ സാഹിത്യപ്രപഞ്ചത്തിലും പ്രവർത്തിക്കുന്നുണ്ട്. ഓരോ എഴുത്തുകാരനും കാരിയും ശക്തി നേടാൻ ശ്രമിക്കുന്ന അശക്തര് മാത്രമാണ്. സാമ്യാവസ്ഥയിലെത്തി സമ്പൂർണ്ണ ശക്തി നേടുന്ന മുഹൂർത്ത ങ്ങളിൽ ഒഴുകുന്ന ഭാഷയില് ആനന്ദവും നിർവ്വാണസുഖവും മാത്രമേ കാണൂ. കവിയുടെ ഭാഷ വ്യാവഹാരികതലത്തിലെ വാമൊഴിയായ വൈഖരിയിൽനിന്ന് ഭാഷയേ ഇല്ലാത്ത പരാശക്തിയുടെ കാരണജലത്തിലേക്ക് കടക്കുന്നത് നാം സാഹിത്യപ്രപ ഞ്ചത്തിൽ പലപ്പോഴും കണ്ടെത്തുന്നു.ഈ അവസ്ഥയിലെ സൈക്കോസൊമാറ്റിക്ക് ചോദനക ൾ പ്രീഈഡിപ്പലാകയാൽ അമ്മയോടാണ് ,അഛനോടല്ല ബന്ധപ്പെട്ടിരിക്കുന്നത്. ഭ്രൂണാവ സ്ഥയിൽ സ്വതന്ത്രമായി ഒഴുകിനടന്ന ഗർഭപാത്രത്തിലെ കാരണജലം, കുഞ്ഞിനെ ആവര ണം ചെയ്ത മാതൃശരീരത്തിലെ സ്രാവങ്ങളുടെ ഗന്ധവും നാഡീചംക്രമണതാളവും – ഇവയാ ണ് പ്രീഈഡിപ്പൽ അനുഭവങ്ങളുടെ ആദിമതലങ്ങൾ. ഈ മൌന തലത്തിൽനിന്ന് വൈഖരി യുടെ തലത്തിലേക്ക് (ഇതിനെ ഫെമിനിസ്റ്റ് ചിന്തകർ പുരുഷനായ അഛന്റെ തലമെന്നു കരുതുന്നു) കടക്കുമ്പോളുളള നിയമങ്ങളുടെ ശ്വാസംമുട്ട് കവികളെ വിപ്ലവകാരികളാക്കുന്നുവെന്ന് ആധുനികഫെമിനിസ്റ്റ് ചിന്തകർ സങ്കൽപ്പിക്കുന്നു. എന്നാലും ചിലർക്കെങ്കിലും പ്രീഈഡിപ്പല് അനുഭവതലത്തിൽനിന്ന് വ്യാവഹാരികത ലത്തിലേക്കും തിരിച്ചും സുഗമ സഞ്ചാരം നടത്താനാവുന്നുണ്ട്. ഇവരെയാണ് മിസ്റ്റിക്കുകവികളായി കരുതുന്നത്. നാലപ്പാട്ട് ആദ്യകാലത്ത് വിപ്ലവകാരിയും(പുകയിലമാഹാത്മ്യം, ദൈവഗതി) പിന്നീട് മിസ്റ്റിക്കുമായിരുന്നു (ചക്രവാ ളം,പുളകാങ്കുരം).ബാലാമണിയമ്മ ആദ്യാവസാനം മിസ്റ്റിക്ക് തലത്തിലാണ്. മാധവി ക്കുട്ടി വിപ്ലവകാരിയായി തുടർന്നു. പ്രീഈഡിപ്പൽതലത്തിലേക്ക് മടങ്ങാനുള്ള ആഗ്രഹം അവ ര് പല കൃതികളിലും പ്രകടിപ്പിക്കുന്നുണ്ട്.ഫെമിനിസ്റ്റ് കാഴ്ച്ചപ്പാടിൽ വ്യാവഹാരികഭാഷയായ വൈഖരി ജനിക്കും മുമ്പുള്ള അഗാധമൌനമാണ് ,ബോധതലത്തിന്റെ നിശ്ശബ്ദതയാണ് സ്ത്രീത്വം. ബോധാതീതതലത്തിന്റെ മൌനസംഗീതം. ആ പരാശക്തി ഘടനാനിയമങ്ങൾ നിറഞ്ഞ ഭാഷയെ വിസ്മയിപ്പിച്ചുകൊണ്ട് എങ്ങും നിറഞ്ഞുനിൽക്കുന്ന മഹത്താണ്. മഹത്ത ത്ത്വത്തിലേക്ക് പ്രവേശിക്കുന്ന ഓരോ കവിയും അമ്മയിലേക്കുള്ള ആ പ്രവേശം തടയുന്ന സ ർവ്വത്തേയും നിരസിക്കുന്നു. ഈ കാവ്യവിപ്ലവത്തെ ക്രിസ്റ്റേവ (ഫെമിനിസ്റ്റ് ചിന്തക) ഒരു വെറും രാഷ്ട്രീയവിപ്ലവത്തിനു തുല്യമായി കാണുന്നത് ശരിയല്ലെന്നാണ് എന്റെ അഭിപ്രായം. താന്ത്രികമായ ശക്ത്യാരാധനയിലേക്കുള്ള ഒരു ചുവടാണ് പിതൃനിരാസം. വാമൊഴിയും വര മൊഴിയുമായ വൈഖരി യിൽനിന്ന് ലിംഗഭേദം ഉത്ഭവിക്കുംമുമ്പുള്ള പരാശക്തിയിലേക്കുള്ള മടക്കം. നാലപ്പാട്ടും ബാലാമണിയമ്മയും ഈ കാവ്യവിപ്ലവത്തെ സാമ്യാവസ്ഥയിലിരുന്നു കൊണ്ട് നിരന്തരം കൈകാര്യം ചെയ്തവരാണ്.

സർവ്വഭേദഭാവനകളിൽനിന്നും മുക്തി നേടിയവർക്ക് ജീവിതം അനുഭൂതിസാഗരമാണ്. നിലക്കാത്ത സംഗീതമാണ്. ആശയും നിരാശയുമില്ലാത്ത ആത്മാവസ്ഥയുടെ ചൈതന്യ ബിന്ദു പെട്ടെന്നൊരു സ്ഫോടത്തിൽ പൊട്ടിച്ചിതറുമ്പോൾ, ലഭിക്കുന്ന ഭാഷയുടെ ഊർജ്ജവും സൌന്ദര്യവും അനുപമമാണ്. ആ ഊർജ്ജസൌന്ദര്യങ്ങളാണ് നാലപ്പാടൻക വികളുടെ വരമൊഴിയിൽനിന്ന് ഞാന് വായിച്ചെടുക്കുന്നത്. മൌനത്തിന്റെ പ്രീഈഡിപ്പൽ തലം തൊട്ടറിയാതെ

ഒരുഭാഷയും ഒരുശൈലിയും ആവിഷ്ക്കരിക്കാൻ ഒരു സ്ത്രീകവിക്കും പുരുഷകവിക്കും സാദ്ധ്യമല്ല. ആ തലം സ്പർശിച്ചവ രാകട്ടെ, പുതിയൊരു ചൈതന്യലോകത്തിന്റെ സ്രഷ്ടാക്ക ളും പ്രജാപതിമാരും ആയിത്തീരുന്നു.

**നിവേദ്യത്തിന്റെ മധുരം**

1959 മുതല് 1986 വരെയുള്ള 27 വർഷങ്ങളില് ബാലാമണിയമ്മയുടെ ആത്മാവിന്റെ ചൂടടുപ്പില് പാകം ചെയ്ത് മാനവസംസ്കാരത്തിനു നിവേദിച്ച കവിതകളുടെ മധുരം നിവേദ്യത്തിൽ നമുക്ക് നുണയാം.

നമുക്കിഷ്ടമായാലും ഇല്ലെങ്കിലും അനുഭൂതികള് കവികളെ തേടിവരുന്നു. കൃഷ്ണമൂർത്തിയുടെ choiceless awareness പോലെ. അവ സ്മരണയുടെ ഊഷ്മളതയില് തിളച്ചുകുറുകി ചവര്പ്പ നീങ്ങി ആസ്വാദ്യമാകുന്നു. ഈ മധുരസത്തയത്രെ ജീവിതത്തെ കടഞ്ഞുമറിച്ച് മനുഷ്യന് നേടുന്ന അമൃതം.--സാഹിത്യം( നിവേദ്യത്തിന്റെ അവതാരികയില് കവി) അമൃത മായ ഈ നിവേദ്യത്തിന്റെ മധുരസത്ത ആസ്വദിച്ചുവലിച്ചു കുടിച്ചവര് പുതിയ ഒരു ജന്മത്തിലേക്കുണർന്ന് ദ്വിജന്മാരായി തീരുന്നു.നിവേദ്യത്തിലെ കവിതകളെ കവിയുടെ ജീവിതത്തിലെ മൂന്നു ഘട്ടങ്ങളായി തിരിച്ച് പഠിക്കുമ്പോള് ഒരു കാര്യം വ്യക്തമാകും. 1986ൽ ബാലാമണിയമ്മയിലുണ്ടായിരുന്ന ഗുണങ്ങളെല്ലാം 1959ലും ഉണ്ടായിരുന്നു. നിവേദ്യത്തിനു മുമ്പുള്ള സോപാനത്തിലേക്ക് കണ്ണോടിച്ചാലോ, അവിടേയും കാണാം മാറ്റമില്ലാതെ നിൽക്കുന്ന അതേ ആത്മാവിനെ. പതിനാറു വയസ്സിലെഴുതിയ വിലാപത്തിലും 1939ൽ എഴുതിയ വനമാലയിലും കൂടി അതേ ലാളിത്യം,സ്നേഹം,ദാർശനികത, പാവന ത. പതിനാറാം വയസ്സുമുതൽ ജീവിതാവസാനം വരെ നിരന്തരം മൃദുലഭാവങ്ങള് ആവിഷ്കരിച്ച ഒരു മനസ്സ് .ഒരിക്കലും കറ പുരളാതെ തേച്ചുമിനുക്കിവെച്ച ഒരു കണ്ണാടി. ആ കവിതകളിൽ ,മനസ്സിന്റെ ഇരുണ്ട ഗർത്തങ്ങളിലൊളിച്ചു വെക്കു കയും പിന്നീട് കുമ്പസാരിച്ച് കഴുകിക്കളയുകയും ചെയ്യേണ്ട കാമത്തിന്റെ കരിനിഴലുകളില്ല. തേജോമയമായ ഒരു പ്രപ ഞ്ചം .ശരീരങ്ങളുടെ നിഴലുകള് കൂടിപ്പിണഞ്ഞ് ഭീതിദമായ സംശയങ്ങളുണ്ടാക്കാത്ത ഒന്ന്. അവിടെ ആത്മാന്വേഷി യായ ഋഷിയുടെ ചോദ്യങ്ങളും അവക്കുള്ള മറുപടികളും പ്രകാശിതമാകുന്നു.

**മുത്തശ്ശി:-** മടിയിലിരുന്നു നെഞ്ചില് തലചായ്ക്കുന്ന പേരക്കുട്ടി മുത്തശ്ശിയില് വിസ്മൃതപ്രായമായ ഒരത്യാനന്ദത്തെ വിദ്യുത്പ്ര കാശംപോലെ പരത്തുന്നു.ആ പൊന്നൊളിമേനിയിൽ നിർന്നിമേഷം തങ്ങിനിൽക്കുന്ന മങ്ങിയകണ്ണുകള് തന്റെ ഉൾക്ക ണ്ണിനുമുമ്പിൽ പണ്ടു സഞ്ചരിച്ച മക്കളുടെ തളിർമെയ്യുകളെ ഓർക്കുന്നു.

നീ വരും മുമ്പതിന്നെത്രയോ മുമ്പെന്റെ

ജീവിതം പൂത്തുതളിർത്ത നാളില്

ആ ജീവിതവസന്തത്തിന്റെ ആത്മാവിനെ തങ്ങളിലാവിഷ്കരിച്ചവരായ മക്കളെ. ചുങ്ങിയ തൊലിയിൽ പേരക്കുട്ടി ഇന്നും ഉണർത്തുന്ന മാതൃത്വലാളിത്യത്തെ ആദ്യമായി സ്പർശമാത്രം കൊണ്ട് ഉണർത്തിയ സുപ്രിയദർശനർ,അമ്മക്ക് ലാളി ക്കാൻ പഴയ കുറേ കളിപ്പാട്ടങ്ങളും ബുദ്ധിയുടെ പൊക്കം അളന്ന കൈപ്പടകളും മാത്രം ബാക്കി വെച്ചിട്ട് താന്താങ്ങളുടെ കർമ്മക്കളിമുറ്റം പൂകിക്കഴിഞ്ഞു. പേടി തോന്നുമ്പോൾ ആശ്വാസം കിട്ടാനോ, ലാളനതേടിയോ സ്നേഹത്തിന്റെ കൂടായ തന്റെ കൈപ്പിടിയിലേക്ക് ഓടിവന്ന വിരലുകളെ പേരക്കുഞ്ഞിന്റെ ചെന്തളിർത്തൊത്തുപോലുള്ള പിഞ്ചുകയ്യിലും ആ

അമ്മ കാണുന്നു.മണ്ണു പുരണ്ടവയും വെള്ളാമ്പലിതളുപോലുള്ളവയുമായ വിരലുകള് അമ്മയുടെ പിടിവിട്ടുവിച്ച് പോയിക്ക ഴിഞ്ഞു. പേരക്കുഞ്ഞിന്റെ പിച്ച വെക്കുന്ന കാൽപ്പാടുകളെ മായ്ച്ചുകൊണ്ട്, സ്മരണയിൽ ചില മൃദുപദന്യാസങ്ങൾ.അഭി മാനബാഷ്പമുറ്റുന്ന മിഴികളോടെ താൻ നോക്കിനിന്നവ. പാഠശാലയിൽനിന്ന് തന്റെ അടുക്കലേക്ക് പാഞ്ഞുവന്നവ. ഭാവിയെത്തേടി അകന്നകന്നുപോയ ദൃഢപദവിന്യാസങ്ങളായി അവ മാറിക്കഴിഞ്ഞു.

തന്റെ പുഞ്ചിരിമുത്തു വാരാതെ ,ഓർമ്മയുടെ രുദ്രാക്ഷമാലയില് വിരലോടിച്ചിരിക്കുന്ന മുത്തശ്ശിയുടെ വാർദ്ധക്യപ്പാഴ്ച ണ്ണടരു വീണ മുഖത്തേക്ക് കുട്ടി വാത്സല്യക്കിനിവു തേടി ഉറ്റുനോക്കുന്നു. അവൻ തന്റെ അമ്മയെ ഈ വൃദ്ധയില് അന്വേഷിക്കയോണോ. കണ്ണിൽ നിലാവല പരത്താനും നെഞ്ചിൽ പീയൂഷം ചുരത്താനുമാവില്ലെങ്കിലും സ്നേഹത്തിന്റെ പങ്കം ചോദിച്ചുകൊണ്ട് ഈ കുഞ്ഞ് വന്നുനിൽക്കുമ്പോൾ, ഭൂതകാലത്തിന്റെ ലോകോത്തരാനന്ദം അമ്മ വീണ്ടും അനുഭവിക്കുന്നു. പിച്ച വെക്കുന്ന ആ കാലിൽ തട്ടുന്ന ചരല് അവരെ നോവിക്കുന്നു.

ഒന്നും നശിക്കുന്നില്ലെന്നും മനുഷ്യനി-

ലുണ്ടെന്നറിയുന്നു,നിൻ മുത്തശ്ശി.

ഇമ്മുതുഹൃത്തിലുണ്ടൊട്ടേറെസ്സമ്പത്തു

നിൻമൃദുകൈകൾക്കും വാരിച്ചിന്നാൻ.

വാത്സല്യവും സർഗ്ഗശക്തിയും കവിയുടെ ഹൃത്തില് എത്രയോ തലമുറകള്ക്ക് വാരിച്ചിന്നാനുള്ള സമ്പത്തായി സംഭരിച്ചുവെച്ചിരിക്കയാണ്.

**നീന്തം പഠിക്കൽ:-**

നീന്താനറിയാത്ത കാലത്ത് നിലകിട്ടാതെ ഒഴുക്കത്തിലേക്ക് നീന്തം പഠിക്കാനെറിയപ്പെട്ട ഒരു കുട്ടി.അത് കവിയാണ്. ചുറ്റും തിമർക്കുന്ന തിരകളുടെ നീലവായ്പ്പിളർപ്പുകൾ. വീർപ്പുമുട്ടിയും മുങ്ങിപ്പൊങ്ങിയും ശക്തിയറ്റ കൈകാലിട്ടടിച്ചും തങ്കക്കളിക്കോപ്പു കാണിക്കുന്ന ചക്രരോ പിടച്ചിലും സാരിയുടെ മറ്റേ അറ്റം പിടിച്ചിട്ടുള്ള കൈത്തുമ്പില് ചെന്നു സ്പർശിക്കു ന്നുണ്ടല്ലോ. അമ്മ തന്നെ വെറുതേ ബുദ്ധിമുട്ടിക്കയാണെന്നാണ് കുട്ടിയുടെ വിചാരം. അതുകൊണ്ട് അവള് ചോദിക്കുന്നു.

നേരമായില്ലേ, വലിച്ചേറ്റുവാൻ , വെറുതെയാം

ക്രൂരമിക്കളി,നീന്തം പഠിയില്ലെനിക്കമ്മേ.

പക്ഷേ കളി വെറുതെയായില്ല. പതുക്കെപ്പതുക്കെ തിരയെ കീഴടക്കാനും മറികടക്കാനും ഒഴുക്കിനൊത്തും ഒഴുക്കിനെ തിരെയും നീന്താനും ശക്തിയുണ്ടായി. ചെറുത്തുനിൽക്കലാണ് ആനന്ദമെന്നും ഞാനെന്ന ബോധമാണ് പ്രധാനമെന്നും കണ്ടെത്തുമ്പോൾ, മുങ്ങിപ്പൊങ്ങലും കൈകൈലിട്ടടിക്കലും അമ്മയുടെ ചേലത്തുമ്പിൽ തൂങ്ങലും ബാലിശമെന്ന തോന്നലു ണ്ടായി. തിരത്തല്ലേറ്റ് ഉടൽ നൊന്താലും ഇരുട്ടില് കാല് മരവിച്ചാലും ,ചുഴികളിൽ കുടുങ്ങി ചുറ്റുന്നതുപോലും ഒരുത്സവമാ യിത്തീർന്നു. ഒഴുക്കുകളുടെ ആഴമറിയാതെയും അവയെ ഇഛ കൊണ്ടു നയിക്കാമെന്ന ആത്മവിശ്വാസം കൈവന്നു. എതിർപ്പിന്റെ നാളുകള് കൂടി കടന്നുപോയാതേ വിദ്യ പൂർണ്ണസാഫല്യമടയൂ. ഒരെതിർപ്പുമറിയാതെ ഒഴുക്കില് മലർന്നു കിടന്ന് ,താൻ കീഴടക്കിയ നദിയിലെ തിരമാലകള് ആട്ടുകട്ടിലായിത്തീരുമ്പോള് ,ആനന്ദരൂപനായ വിഷ്ണുവിന്റെ തൽപ്പമായ ആയിരം ഫണമുള്ള അനന്തനാഗമാകുന്നു ജലം. കനമറ്റ പൂവുപോലെ ജീവിതമങ്ങനെ ചലിക്കുമ്പോള് പണ്ടുണ്ടായ ക്ലേശങ്ങളുടെ സ്മൃതികൾ തേൻപോലെ ഉള്ളില് നിറയുന്നു. ഒഴുക്കിനോടെതിരിട്ടതും അഹന്ത ഉണ്ടായതും വെറുതേ എന്ന് മുഗ്ധത തന്നോടുതന്നെ മന്ത്രിക്കുന്നു.തന്നെക്കാത്ത് വീട്ടിൽ ഉത്സുകയായി വീട്ടില് കാത്തിരിക്കുന്ന അമ്മ വഴികാട്ടിയായി കൊളുത്തിവെച്ച സന്ധ്യാദീപം ..പഠിപ്പും ജീവിതവിജയവും ഒക്കെ വെറുതെ എന്ന് ആ പാതമേൽ ഏറി ച്ചെല്ലുമ്പോളും മുഗ്ധത മന്ദഹസിക്കുന്നു.

ബാലാമണിയമ്മ ഈ കവിത എഴുതിയത് 1958ലാണ്. കവിതയിലെ ബിംബങ്ങളെ സൂക്ഷ്മമായി പരിശോധിച്ചാൽ സംസാരസാഗരത്തിലെ കൈകാലിട്ടടിക്കലും അതിന്നെതിരെ എതിർത്തുമുന്നേറിജയിക്കലും ജീവിതസായാഹ്നത്തിൽ ആ ഓർമ്മകൾ അയവിറക്കലുമാണ് നീന്തംപഠിക്കൽ. സംസാരസാഗരം തന്നെ വിവേകിയായ മനുഷ്യന് ഭോഗങ്ങ ളനുഭവിക്കാനുളള ആട്ടുകട്ടിലും യോഗനിദ്രക്കുളള സർപ്പതൽപ്പവുമായി തീരുന്നു. അമ്മ കൊളുത്തിവെച്ച സന്ധ്യാദീപ ത്തെ പോലെ ഒരുവിളക്ക് മാധവിക്കുട്ടിയുടെ സ്മരണകളിലും കടന്നുവരുന്നുണ്ടെന്ന് ഓർക്കുക. ആ പ്രതീകം ഒരനുകര ണമോ അനുബന്ധമോ ആണ്. നീന്തം പഠിച്ച് സംസാരസാഗരത്തിന്മേൽ വിഷ്ണുവായി പാറിനടക്കുകയാണ് ബാലാമ ണിയമ്മ.സംസാരസാഗരത്തിൽ ആണ്ടുമുങ്ങുകയാണ് മാധവിക്കുട്ടി എന്ന വ്യത്യാസം അവര് തമ്മിലുണ്ട്.

**അർഘ്യം**

അതീതമായ യുഗാന്തരങ്ങളില്,മഥിതമായ മഹാർണ്ണവത്തിൽനിന്ന് അലകളിലൂടെ വിരഞ്ഞുപൊങ്ങി മാനവകുല ത്തിന്റെ ചരിത്രം നോക്കിക്കൊണ്ട് ഭാരതഭൂമിയുടെ പടിക്കല് നിൽക്കുന്ന സുഖാധിദേവതയായ ക്ഷേമദേവതയാണ് വിഷ്ണുവിന്റെ ശക്തി. അവളുടെ കരുണാകടാക്ഷം ,കലയുടെ വിത്തുവിതക്കുന്നു.വിശ്വപരിഷ്കൃതിയുടെ വിളവെടുപ്പെല്ലാം ഉരുക്കൾ ആ തൃക്കാൽക്കല് കാഴ്ച വെക്കുന്നു  അകലെ അലക്ഷ്മി പിടിച്ചവയും കല കാൽവെക്കാനറയ്ക്കുന്നവയുമായ ദേശങ്ങൾ, വിവിധഭാഷകളിൽ അതിദീനം വിളിക്കുമ്പോള് ശിലാസനം വിട്ട് ദേവി ഇറങ്ങിവരുന്നു. വിട്ടുപണിചെയ്ത് വിശന്ന് ദുർവ്വിധിയോടേറ്റുമുട്ടുന്ന മനുഷ്യരുടെ കാൽപ്പാടുകള് ചുംബിച്ച വഴിയിലൂടെത്തന്നെ ദേവിയും നടക്കുന്നു. പുഴയുടെ ക്ഷുബ്ധഹൃദയത്തിൽ അപ്പോള് ദേവിക്ക് കാലുവെക്കാനായി താമരപ്പൂക്കളല്ല,അണക്കെട്ടുകളാണ് ഉയരുന്നത്. ലോഹയ ന്ത്രങ്ങൾ അസുന്ദരങ്ങളാണ്. എങ്കിലും  ഉയിരിന്റെ ഊഷ്മാവിൽ ഉരുക്കിപ്പണിതതാകയാല് ദേവീ,അവയിൽപ്പോലും നീ അഴക പകർത്തുക എന്നാണ് ഈ ശാസ്ത്രയുഗത്തിലെ ഋഷികവിയുടെ ഇഛ. വിണ്ണിലെ ദേവിക്ക് പത്മപാദയാവാന് മണ്ണിലെ അണക്കെട്ടുകൾ വിടരട്ടെ,മണ്ണിലെ മനുഷ്യരുടെയുളളിൽ അതിമനോഹരവും മൃദുലവുമായ പത്മങ്ങള് ദേവിക്കിരിക്കാനായി വിരിയട്ടെ. നാട്ടിന്റെ മുക്കിലും മൂലയിലും ക്ഷേമദേവതയുടെ ചരണമുദ്ര പതിച്ച് അരിയ നാണ്യങ്ങളുടെ നുരക്കുത്തും സമ്പദരുവിച്ചാലുകളും ഒഴുകിയാൽ മാത്രം പോരാ, ഓരോ മനമലരിലും അവൾ പതിവായി എഴുന്നള്ളിയിരിക്കണം. അല്ലെങ്കിൽ മനുഷ്യമനസ്സിലാണ് അശക്തിയും ദാരിദ്ര്യവും (സ്നേഹദാരിദ്ര്യം)അഴുക്കും രോഗവും വന്നുനിറയുക. മനോമലരിൽ വേണം അഭംഗുരമായ ക്ഷേമസാമ്രാജ്യത്തിന്റെ അടിത്തറ പണിയാൻ. അതിനാൽ,

ബലമായ് ധർമ്മമായ് പ്രസാദമായീശ-കലയായ് വന്നങ്ങു കുടികൊൾകംബികേ എന്ന് സ്വമനസ്സിന്റെ താമരമലരില് ക്ഷേമദേവതക്ക് പീഠമൊരുക്കുന്നു മലയാളത്തിന്റെ കവിതാമുത്തശ്ശി.

വർണ്ണവും അഴകും ചേർന്ന് ആത്മാവിൽ വിടർന്ന നറുമലർ, അറിവിന്റെ വടിവായ വിശ്വദർശനം, മനുഷ്യനു നൽകു ന്നു.( വിശ്വദർശനം)ആഴത്തിൽ ഉയിരിന്റെ വിത്തണുക്കള് അടിഞ്ഞുകിടക്കുന്ന ചൈതന്യസാഗരത്തിൽനിന്ന് ,ഇരു ളാകുന്ന കാരണജലത്തെ പിന്നിട്ട് ജലോപരി ഉയരുന്ന ആ അമൃതകലശമായ പത്മത്തെ മുകരാത്ത മഹിമാവേത്. കാലം ചെല്ലുമ്പോൾ, മൃദുലമായ തന്റെ മനോമലരിന്റെ ഒളിയും മണവും പോയേക്കാം. ഇതള്കൊഴിഞ്ഞേക്കാം. എന്നിരു ന്നാലും തന്നിലലിഞ്ഞുചേർന്ന അതിന്റെ ഒളിയും മണവും അഴകും അളവറ്റ പുതിയ പൂക്കൾക്ക് –പുതുതലമുറകൾക്ക്- അരുമയും പൊലിമയും അരുളി ജീവിതദൌത്യം നിർവ്വഹിച്ചേ കൊഴിയൂ എന്ന് മുത്തശ്ശി പ്രവചിക്കുന്നു. നിനവും മൊഴിയും ക്രിയയുമായി (ചിന്ത,വാക്ക്,കർമ്മം)ഏതൊരു ജീവിതാനന്ദത്തെ ഈ പ്രപഞ്ചത്തിൽ നാം കാണുന്നുവോ ,അത് ജഗ ത്തിന്റെ അന്തർജ്യോതിസ്സിന്റെ ഒരു ചെറുകതിര് മാത്രമാണ്. ആ പരമജ്യോതിസ്സിനാണ് ബാലാമണിയമ്മക്കവിത അർഘ്യമേകുന്നത്.

**രോഗശയ്യ**

1959ലെ പിന്നെയും എന്ന കവിതയിലും 1966ലെ മകളോട് എന്ന കവിതയിലും ഒരേ ആശയമാണുളളത്.ഓടിപ്പായുന്ന തോണിക്ക് അറ്റകുറ്റപ്പണിതീർക്കാന് മണൽത്തിട്ടില് ശിൽപ്പികള് കൊണ്ടുവന്നിടാറുണ്ട്. അതുപോലെ, കർമ്മദേവതമാ ർ തന്റെ പ്രാണശക്തി വർദ്ധിപ്പിക്കാന് തന്ന വിശ്രമമഞ്ചമാണ് ഈ കവിക്ക് രോഗശയ്യ.തോണിയുടെ സഞ്ചാരം

ജലോപരിയാണ്. മനുഷ്യജന്മവും സംസാരജലോപരിയാണ്.തന്റെ കൊച്ചുകളിത്തോണികൊണ്ടല്ല കർമ്മപ്രപഞ്ചം കുതിക്കുന്നത് എന്ന ഉണ്മ ഗ്രഹിക്കാനും ഓളം പരന്നേത്തുന്ന കർമ്മപ്രപഞ്ചത്തിന്റെ മനോരമ്യമായ മേളം മാറിനിന്ന് ആസ്വദിക്കാനും ജീവന്റെ കൊച്ചുകുടന്നയില് വെളുത്തു മൃദുലമായ പൂക്കള് നിറക്കാനും ആവരണം നീങ്ങിയ പ്രജ്ഞയെ പൂർണ്ണതേജസ്സിന്റെ മുന്നില് വെക്കാനും വേദനാക്ലിഷ്ടമായ ശരീരത്തിൽനിന്ന് മാറിനിൽക്കുന്ന വേധസ്സായ ആത്മാവിനെ തന്നിലെ സത്യമായും താനായും കണ്ട് അന്യൂനനിർവൃതി ആസ്വദിക്കാനും വിശ്രമരൂപത്തില് വന്നെത്തുന്ന വിജ്ഞാനസാധനയാണ് ബാലാമണിയമ്മക്ക് രോഗശയ്യപോലും.മകളായ മാധവിക്കുട്ടി രോഗശയ്യയിലായപ്പോഴാണ് മകളോട് എന്ന കവിത ജനിച്ചത്. തന്റെ കാഴ്ച്ചപ്പാടിനെ തന്റെ മകൾക്കു സംവദിക്കുന്ന രൂപമാണ് അതിന്ന്. 1975ൽ ഞാൻ രോഗഗ്രസ്തയായപ്പോള് എനിക്ക് ആർഷജ്ഞാനവും Angle of Repose എന്ന  Pulitzer award നേടിയ പുസ്തകവും മറ്റും കൊണ്ടുവന്നുതന്ന് തിരക്കേറിയ എന്റെ പ്രൊഫഷനൽ ജീവിതത്തിന് വിജ്ഞാനസാധനയിലേക്ക് പ്രവേശിക്കാനുളള അവസരമായി അതിനെ മാറ്റിയെടുത്തുതന്നത് വലിയമ്മയാണ്.

എന്നിരുന്നാലും ബാലാമണിയമ്മക്കറിയാം, ആ വിജ്ഞാനസാധനപോലെത്തന്നെ തിരക്കേറിയ ജീവിതവും ഒരു വ്യക്തിക്ക് പ്രിയങ്കരമാണെന്ന്. കട്ടിലിൽ കിടക്കുന്ന രോഗിണിക്ക് ഒന്നും ചെയ്യാനില്ല. അഴകിന്റെ നീലക്കമാനം മിഴിക്കുമുമ്പിൽ തുറന്നിട്ടിരിക്കുന്നു. പൊൻവെയിൽത്താളില് പൊതിഞ്ഞെടുത്ത ദിവ്യനിമിഷങ്ങള്,കാലദേശങ്ങൾക്ക് അതിർത്തി തേടി ഓടുന്ന കാറ്റിന്റെ മന്ത്രണം, സ്നേഹിക്കുന്നവരുടെ ആശീർവ്വാദങ്ങളാകുന്ന ഓമൽക്കിനാവുകൾ, -ഇല്ലാത്തത് ഒന്നുമാത്രം. എല്ലാവരും എപ്പോഴും പഴിച്ചുപറയുന്ന നിസ്സാരങ്ങളെന്നു വിളിക്കുന്ന,ഗാർഹികച്ചുമതലകൾ. പക്ഷേ ,രോഗിണി അവക്കുവേണ്ടി കേഴുന്നു.

എന്നാലവക്കായെന് കണ്ണീരുചോരുന്നു<br>
പിന്നേയും പാഴായോ സാധനകൾ?

മനുഷ്യന്റെ സൈക്കോളജിയെ എത്ര ഭംഗിയായി അവതരിപ്പിച്ചിരിക്കുന്നു.

**മഴത്തുളളികൾ:-**

ചിന്നുന്ന പൂമ്പൊടിപോലെ, നുൽനുറുങ്ങുപോലെ,മുത്തുപോലെ വീഴുന്ന പുതുമഴത്തുള്ളികളാണ് ബാലാമണിയമ്മയുടെ ഓരോ കവിതയും. ചീറിവന്ന് ,കാറ്റ് ആഞ്ഞെറിയുന്ന നുറുനുറുചരൽക്കല്ലുകൾപോലെയാണ് അനുരാഗവും കാമവും വിപ്ലവവും വിരക്തിയും നിറഞ്ഞ കമലാദാസിന്റെ കവിത. രണ്ടും ഉയിരിൽ അനുഭൂതിബിന്ദുക്കള് പതിപ്പിക്കുന്ന മഴത്തുളളികൾ.  ആദിമമായ ഓതോ തൃഷ്ണ വരട്ടുന്ന ചേതനയുടെ ഊഷ്മളമായ ഉഛ്വാസമാണ് ചക്രവാളം ഇരുട്ടടപ്പിച്ച നേരത്ത് മഴത്തുളളികളെ ചൊരിഞ്ഞത്. അവക്കുപിന്നിലെ മഹിമാവ് ഉയിരിൽ അഭംഗുരം പ്രതിബിംബിക്കുന്നത് കവി അറിയുന്നു.

വേനലെത്തി,വെളിച്ചം പരക്കുമ്പോൾ മൌനശാന്തത ചുറ്റും നിറയുമ്പോള്,<br>
അസ്ഥിരാനന്ദവായ്പ്പിൻചിറകുകൾ,    അന്തരീക്ഷത്തിലെങ്ങും നിവരുമ്പോൾ,<br>
കാലപൂതമായാഴമാർന്നചഷമായ് കോളടങ്ങിയോരെന്നുയിരിങ്കലും<br>
ഇമ്മഴത്തുളളികൾക്കു പിൻനിൽപ്പതാം അമ്മഹിമാവഭംഗുരം ബിംബിക്കാം

അങ്ങനെ മഹിമാവ് ബിംബിക്കുന്ന കോളടങ്ങിയ ഉയിരിൽ ,ആത്മാവിലാത്മാവെ ചേർത്തു തപസ്സുചെയ്യുന്ന ഋഷികവിയാണ് ച്യവനൻ. ഋഷി അറിയുന്നു,പ്രപഞ്ചമദ്ധ്യത്തിൽ വന്നുവീണ ഒരു പൊൻപൊടിമാത്രമാണ് തന്റെ ഉടലെന്ന്. ചുറ്റുമുളളവയിൽ ആസക്തിയില്ലാതെ  അവക്കുനേരെ കണ്ണടച്ചിരിക്കുന്ന കവിയെന്ന ഋഷി ഒരു മുഹൂർത്തത്തില് തെറ്റിദ്ധരിച്ചുപോകുന്നു ,ചുറ്റും പൊതിഞ്ഞ ജീർണ്ണതയുടെ കൽത്തുറുങ്കാണ് പൂർണ്ണതയെന്ന്. പ്രശാന്തമായ ചിത്തത്തിലേക്ക് ഒരു ഷസ്സിൽ ഒരു കൊച്ചുപെൺകുട്ടിയുടെ രൂപത്തില് സൌന്ദര്യദേവത കടന്നുവരുന്നു. അവളുടെ ഉഛ്വാസമേറ്റ് ജീർണ്ണതയുടെ മൺപുറ്റ് അൽപ്പം അടർന്നുവീഴുന്നു. ആദിമമായ ആകാംക്ഷയുടെ വികാസത്താൽ പുറ്റിലൊളിച്ചുകൊണ്ടുതന്നെ മനുഷ്യന്റെ കണ്ണുകള് പൂമാസക്കസവാട ചാർത്തിയ ഭൂമേഖലയുടെ മാധുര്യത്തെ മോന്തിക്കുടിക്കുന്നു.  ചിന്തയിൽ കിനി

ഞ്ഞിറങ്ങുന്ന അന്തരീക്ഷനൈർമ്മല്യം ആസ്വദിക്കുന്നു. അജ്ഞേയഭാവവിശേഷങ്ങളായി നെഞ്ചിലാഴുന്ന സൂര്യന്റെ ചൈതന്യം ദർശിക്കുന്നു. സ്വന്തം നെഞ്ചിനെ കടലും സൂര്യനെ ഞാനു(ആതാമാവ്)മായി കൽപ്പിക്കുന്നതു കാണുക. എന്തുകൊണ്ട് ഇത്രനാൾ ഈ ആത്മസൌന്ദര്യത്തെ ഞാന് ദർശിച്ചില്ല എന്നു സ്വയം ചോദിക്കുമ്പോള് ചുറ്റും പൊന്തിയ പ്രാപഞ്ചികതയുടെ (ജീർണ്ണതയുടെ) പുറ്റുകളെല്ലാം അഴിഞ്ഞുവീഴുന്നു.

അദ്ധ്യാത്മികതക്ക് അതിന്റേതായ വേദനകളുണ്ട്. ദുഃഖം കൂടാതെ ആത്മസുഖം സാദ്ധ്യമല്ല. ആത്മീയതയിലേക്കു താൻ ഉണരുന്ന മുഹൂർത്തത്തിൽ, മുന കൂർത്ത ദർഭപ്പുല്ലാകുന്ന കളിക്കോപ്പു തട്ടി (ദൂർവ്വാ അഥവാ ദർഭയെ സംസാരമായി മഹാനാരായണോപനിഷത്ത് കാണുന്നു) കണ്ണിൽനിന്ന് ജീവരക്തം ചാടുന്നു. യാതനയുടെ പിടച്ചിലില് അതുവരെ ഉണ്ടെന്നു തെറ്റിദ്ധരിച്ച സാന്തത പോയി. താനഴിച്ചിട്ട ആവരണമാകുന്ന പ്രാപഞ്ചികതയുടെ പുറ്റിനുമുകളിൽ, ക്ഷീണനും അന്ധനും നഗ്നനുമായി വെറുമൊരു കൊച്ചുപെൺകുട്ടി തന്നെ വീഴ്ത്തിക്കളഞ്ഞു. സ്വപ്രകാശത്തിലേക്ക് ഈശ്വരൻ വിളിച്ചവരൊക്കെ തമസ്സില് തപ്പാതെ തരമില്ലായിരിക്കാം. ആത്മാവിനെ ചേടിയായും തോഴിയായും കാന്തയായും നിന്ന് പ്രീതിപ്പെടുത്തുന്ന മായയായും പിന്നീടു നാം കാണുന്നു. ആത്മാവായ,ബ്രഹ്മമായ ച്യവനന് സഖിയായിത്തീരുന്ന ശരീരമായ,മായാപ്രകൃതിയായ സുകന്യയെ. തന്നെ നോവിക്കുന്ന കയ്യിലല്ലാതെ തനിക്കു നിർവൃതിയില്ലെന്നറിഞ്ഞ ആത്മാവ് ശരീരം സ്വീകരിക്കുന്നു ആ ദിവ്യാത്മാവിന്റെ മുന്നില് പ്രകൃതി ആരാധനക്കായി താരുകള് ചൊരിയുന്നു. അവനെ കൈപിടിച്ചു നയിക്കുന്നു,നിത്യകർമ്മങ്ങളെ സ്വസാന്നിദ്ധ്യത്താല് രമ്യമാക്കുന്നു.ഏതുവേദനക്കും മറവി എന്ന പ്രത്യൌഷധമായി, പ്രപഞ്ചം നമ്മെ വേർപെടാതെ നിൽക്കുന്നു എന്ന ധൈര്യത്തോടെ മനുഷ്യന് കാൽക്കഴപ്പേകുന്ന അത്യുന്നതികളിലേക്ക് സഞ്ചരിക്കുന്നു. ജീവിതതപോവനത്തിൽ ജ്ഞാനശക്തിയാല് പ്രചോദിതനായി നിത്യതാരുണ്യത്താൽ  അനുഗൃഹീതനായി വാഴുന്ന ച്യവനനെന്ന കവി അപ്പോൾ തന്റെ സഹധർമ്മിണിയായ സംവേദനേശ്വരിക്ക് സർവ്വത്ര അർഹനായിത്തീരുന്നു. വേദന നൽകിയവൾതന്നെയാണ് സംവേദനേശ്വരിയുമെന്നറിയുന്നതോടെ മായയാൽ നഷ്ടപ്പെട്ട കാഴ്ചശക്തിയെ വാക്കിനാൽ തിരിച്ചെടുത്ത് സൃഷ്ടിരഹസ്യം ദർശിച്ച ഋഷികവിയാണ് ച്യവനൻ. ഈ ഋഷികവിത്വം സ്വഗുരു നാലപ്പാട്ടിൽനിന്നു സ്വായത്തമാക്കിയതിനാലാണ് ബാലാമണിയമ്മയുടെ കവിതകള് പൂമ്പൊടിപോലെ,നൂൽനുറുങ്ങുപോലെ,മുത്തുപോലെ ആത്മാവിനെ പതുക്കെ തൊട്ടുണർത്തുന്ന ജീവനമഴത്തുള്ളികളാവുന്നത്.

**മെഡിക്കൽകോളേജിൽ:-**

തപോവനത്തിലായാലും മെഡിക്കൽകോളേജിലായാലും ബാലാമണിയമ്മയുടെ അന്തർന്നാദം ആത്മീയതയാണ്. പൂമാസകാന്തികളിൽ ശ്രദ്ധവെക്കാൻ നേരം കിട്ടാതെ പഠിപ്പിൽ ശ്രദ്ധവെച്ച് കണ്ണിൽ കനിവിന്റെ കിനിവ് ഊഷ്മളമായിരുന്നിട്ടും മഞ്ഞുകോലുപോലെ തണുത്ത മാംസപിണ്ഡങ്ങളിൽ സിരകളെ തപ്പവാനായി ആയുധമിറക്കുന്നവരാണ് മെഡിക്കൽ വിദ്യാർത്ഥികൾ.  അവരുടെ ആദർശനിഷ്ഠകൾക്ക് തോൽവി വരില്ലെന്ന് ബാലാമണിയമ്മ ആശീർവ്വദിക്കുന്നു. ഒരുപക്ഷേ കീറിപ്പഠിക്കുന്ന ശവങ്ങൾ ആ വിദ്യാർത്ഥികളോടു ചോദിച്ചിട്ടുണ്ടാവാം: “ ഈ കിളിക്കൂടിന്റെ നാര് എണ്ണിയാൽ നിങ്ങൾക്കിതിന്റെ കലാമർമ്മം അറിയാനാവുമോ. മുക്കിലിരുന്ന് കിളിക്കൂട് അവിച്ചുകളയുന്ന പക്ഷിയുടെ ലീലക്ക് നിവൃത്തി കാണാന് നിങ്ങൾക്കാവുമോ. മാതൃഗർഭത്തില് പയറുമണിപോലെ കാമ്പു മുളപൊട്ടിയ നാളുമുതൽ ഉടല് വീണ് ശവമായിത്തീരുംവരെ  ഓരോ ഞരമ്പിനും പോഷണം തന്ന് ചോരയിൽ അഴുക്കു കലരാതെ സൂക്ഷിച്ച് ഓരോ ജീവാണുവേയും പുതുക്കിപ്പണിഞ്ഞ് മേധാപ്രദീപം ഉജ്ജ്വലിപ്പിച്ചു നിർത്തിയതാരാണ്. എന്തിനാണ്. ഇതറിയാതെയും പറയാതെയും ആർക്കാണ് മക്കളേ, ആയുരാരോഗ്യരഹസ്യം മനസ്സിലാക്കാനാവുക ”   .ഈ ചോദ്യം ഉയർത്തുന്ന വിഷാദത്തിന്റേയും നിരാശയുടേയും വേലിയേറ്റത്തിൽ, അസ്മാദൃശരായ മെഡിക്കൽവിദ്യാർത്ഥികൾക്ക് ആത്മവിശ്വാസത്തിന്റെ മന്ത്രം തരുന്നു.

തോൽവിയില്ലാദർശനിഷ്ഠയ്ക്കു മക്കളേ  കൈവരാം നിങ്ങൾക്കുയിരിന് രഹസ്യവും .
ഉടലിന്റെ രഹസ്യം തേടിത്തേടി ഒരുദിനം ഉയിരിന്റെ രഹസ്യവും ഞങ്ങൾ കണ്ടെത്തിയേക്കാമെന്ന പ്രതീക്ഷയിൽ

ആദർശനിഷ്ഠയെ അരക്കിട്ടുറപ്പിക്കുമ്പോൾ,ഞങ്ങളെപ്പോലുള്ളവർക്ക് മെഡിക്കല് കോളേജിനേയും തപോവനമാക്കാനുള്ള വിദ്യബാലാമണിയമ്മ തന്നിരിക്കുന്നു.

ദീപ്തമേഘങ്ങൾക്കിടയിലൂടെ പൊൻപട്ടുടയാടപാറിക്കുന്ന ഓരോ ദിനദേവതയും കടന്നുവരുമ്പോള് ,വാനിന്റെ വെളിച്ചം മുറ്റത്ത് അർച്ചനപ്പൂ വിടർത്തി തൂണുകളെ മഞ്ഞളുപൂശിച്ച് ,ചളി പറ്റിയ വാതിൽപ്പടിമേല് പ്രാർത്ഥനാകമ്പളം നിവർത്തുമ്പോൾ ,അതുപോലൊരു പ്രാർത്ഥനാകംബളം വിരിച്ച് സൂര്യനെ നോക്കിയിരുന്ന് ലളിതാസഹസ്രനാമം ജപിക്കുന്ന ബാലാമണിയമ്മയോടൊത്ത് കഴിച്ചുകൂട്ടിയ എന്റെ ശൈശവത്തിന്റെ സ്മരണകളുടെ മുൻനാളടച്ചിട്ട വാതിലുകള് ഞാനും തള്ളിത്തുറക്കുന്നു. ഭൂതകാലത്തിന്റെ കൂരിരുട്ടിൽ,അസ്മൽപൈതൃകമത്രയും കൂട്ടിയിട്ടനിലവറയില് സ്വഛന്ദം ചോർന്നുചോർന്നാകെപ്പരക്കുന്ന ബാലാമണിയമ്മക്കവിതയുടെ സ്വർഗ്ഗീയതേജസ്സിന് നിർഝരമുണ്ടെന്നത് ആത്മാവിന് ശാന്തിയേകുന്ന അറിവാണ്.   വിജ്ഞാനം മുഴുവനും കയ്യിലാക്കിയവരെന്നു കരുതുന്ന പണ്ഡിതന്മാര്, പുതിയൊരറിവിന്റെ നാളം തെന്നലായി,തേജസ്സായി,വാഗ്ദേവിമാതാവിന്റെ കരസ്പർശമായിവന്ന് ചേതനയെ സ്പർശിച്ച ആനന്ദത്തോടെ, തങ്ങളുടെ മുന്നിൽ വന്നുനിൽക്കുന്ന ഇളം തലമുറക്കാരോട് പറയുന്നത് എന്തായിരിക്കണം. എങ്ങനെയായിരിക്കണം .നാലപ്പാടൻ കളരിയില് പയറ്റിത്തെളിഞ്ഞവർക്ക് അക്കാര്യത്തില് സംശയമില്ല. ഒരാത്മാവ് വളർന്നു എന്നുവെച്ച് മറ്റൊന്ന് പ്രയത്നിക്കേണ്ട ,വളരേണ്ട,നിർവൃതി  അറിയേണ്ട എന്നു പറയുന്നത് ഫനാറ്റിസിസമാണ്. അനുസരണമല്ല,കണ്ടെത്തൽ. മറ്റുള്ളവർ നെയ്ത അങ്കവസ്ത്രം എടുത്തണിഞ്ഞിട്ടല്ല,സ്വയം അങ്കവസ്ത്രം നെയ്യാൻ ചിന്തകളെ മാർദ്ദവപ്പെടുത്തുന്ന യത്നത്തില് വേദനകളെ സാത്മീകരിച്ചിട്ടാണ് ഓരോ ആത്മാവും നിർവൃതി നേടുന്നത്.തന്റെ മടിയിൽ പുലരൊളി നാളം പോലെ നിശ്ശബ്ദം കിടക്കുന്ന ഉണ്ണി ,ആ യത്നത്തിൽ വേദന അനുഭവിച്ചേക്കാമെന്നും നിർവൃതി നേടാതിരിക്കില്ലെന്നും അമ്മക്കറിയാം.    ഏറെപ്പഴയ ഈ കുലഗേഹത്തിൽ(പ്രപഞ്ചത്തറവാട്ടിൽ)നൂറായിരം അറകളുണ്ട്.    അവയുടെ നിഗൂഢതകൾ കണ്ടെത്താന് ,ഏതൊരു കോണിയുമേറാൻ, തയ്യാറായ് ആദ്യത്തെ കാൽവെപ്പുവെച്ച് അമ്മയുടെ ചേലാഞ്ചലംകൈവിട്ട കുഞ്ഞാണ് ഓരോ മനുഷ്യജീവനും .ഓരോ കാൽവെപ്പിലും കുഞ്ഞുവളരുന്നത് അമ്മമാത്രമല്ല, പിതൃക്കളും നോക്കിനിൽക്കുന്നു.

പോവുക കാൽവെക്കും തോറും നീയാന്തര-
മായ് വളരുന്നതും നോക്കിനോക്കി
കൌതുകമുൾക്കൊണ്ടു ചുറ്റുമേ നിൽപ്പുണ്ടു
ഭൂതത്വജ്ഞരാമഗ്രജന്മാര്
ചാട്ടിലൂന്നാതെയും സംഭ്രമിക്കാതെയും
വീട്ടിലും മുറ്റത്തും സഞ്ചരിപ്പോർ
ജ്യോതിർഗ്ഗണങ്ങളെക്കത്തിച്ചുവെക്കാനു-
മൂതിക്കെടുത്താനും സാധിക്കുന്നോര്.
നീയറിയായ്കിലും കാണ്മതില്ലെങ്കിലും
നിൻവഴി തെറ്റാതെ സൂക്ഷിക്കുന്നോര്      (പുറത്തേക്ക് 1961)

കുട്ടിയുടെ ജ്യേഷ്ഠന്മാർ  എന്ന വാച്യാർത്ഥം മാത്രം ഇവിടെ എടുത്താല് ശരിയാവില്ലെന്ന് അവസാനത്തെ നാലു വരികളിലെ വിഷേഷണങ്ങൾ കൊണ്ടുതന്നെ വ്യക്തമാണ്. അറിവിന്റെ കാൽവെയ്പ്പാണ് ആന്തരവളർച്ചയുടെ കാൽവെയ്പ്പാണ്, ഭൂതത്വജ്ഞരായ പിതൃക്കൾ നോക്കിനിന്ന് വഴിതെറ്റാതെ കാക്കുന്നത്.

1960-61 മുതൽക്കിങ്ങോട്ട് വലിയമ്മ എനിക്ക് സ്ഥിരമായി കത്തുകളയച്ചിരുന്നു. അക്കാലത്തെ എന്റെ പേടിപിടിച്ച സാഹിത്യസംരംഭങ്ങൾക്ക് ആ കത്തുകള് ഊന്നാനുള്ള ചാട്ടായി അനുഭവപ്പെട്ടിരുന്നു. അകത്തുനിന്നു പുറത്തേക്കും പുറത്തുനിന്ന് അകത്തേക്കും ഉള്ള വിജ്ഞാനസാധനകളിൽ എന്തെല്ലാം കാഴ്ചകളത്ഭുതവർണ്ണങ്ങളെന്തഴകാണെന്റെ ചുറ്റും വിടർന്നത്. പോവുക മുന്നോട്ടു പൈതലേ എന്ന അമ്മയുടെ ആശീർവ്വാദമില്ലായിരുന്നെങ്കില് ഞാന് ഞാനാകുമായിരുന്നോ . പട്ടുപാവാടയോ മുത്തുമാലയോ ഭൂസ്വത്തോ അല്ല സ്നേഹനിർഭരമായ ആ മനശ്ശക്തിയുടെ അനുഗ്രഹകവചമാണ് ഞാനവരിൽനിന്നു കൊതിച്ചതും എനിക്കു കിട്ടിയതും.

**അമ്മയുടെ കവിത**

1961ൽ തന്നെയാണ് അമ്മയുടെ കവിത രചിക്കപ്പെട്ടതും. അമ്മക്ക് പ്രായം കവിയുന്നു. വെറുതെ കളയാൻ നേരമില്ല. ഒട്ടേറെ പുസ്തകങ്ങളെഴുതാനുണ്ട്. സമതലവും താഴ്‌വാരവും പിന്നിട്ട് ശൂന്യശൃംഗത്തിലേറി കീർത്തിയുടെ മഞ്ഞിൻപ ടലത്തിൽ ശരീരത്തിന്റെ നശ്വരഭാവം പൂഴ്ത്തിവെക്കാന് അമ്മ ശ്രമിക്കുന്ന കാലം. അപ്പോഴാണ് ചിരായാസത്തിന്റെ നോവാറ്റാൻപോന്ന പിഞ്ചുകയ്യുമായി ഓമന വന്നു നിൽക്കുന്നത്. അവൾ അമ്മയെ തന്റെ പൊയ്പ്പോയ നാളുകള് ഓർക്കാന് നിർബന്ധിതയാക്കുന്നു. സ്നേഹത്തിന്റെ നീളുന്ന വലക്കെട്ടാല് അമ്മയുടെ മനസ്സിന് മതിൽകെട്ടുന്നു. തന്റെ പിച്ചവെപ്പിന്റെ താളത്തിനൊത്ത് അമ്മയുടെ കാലും നീങ്ങണമെന്ന് വിചാരിക്കുന്നു. തിരക്കേറിയ ദിനചര്യകൾ തെറ്റിക്കുന്ന ആ ഓമനയെക്കുറിച്ച് അമ്മ എഴുതുകയാണ്.

പുല്ലിന്മേൽനിന്നൊരു തിങ്കൾക്കതിർപോലെ
മെല്ലെന്നു നീങ്ങിനീയെന്നിൽനിന്നും
കണ്മുന്നിൽമിന്നുന്നകുന്നിൻമുടികളും
കയ്യിലാ മയ്യോലും പേനയുമായ്
നിത്യതാമാർഗ്ഗത്തിൽനിശ്ചലംവ്യാകുലം നിൽക്കുന്നു
ആ മാനസപുത്രിയുടെ സർഗ്ഗചേതനയുടെ വിമ്മിക്കരച്ചില് ഇടക്കിടക്ക് അമ്മയുടെ ്ണിക്കുറുകളുടെ അസീമത്വത്തെ , യാമിനികളുടെ ഏകതാനതയെ, ഖണ്ഡിക്കുന്നു. അപ്പോഴൊക്കെ, തൃഷ്ണയോടെ തന്റെ കൌമാരസർഗ്ഗോദ്യമങ്ങള് അമ്മ ഓർക്കുന്നു. തന്നിൽനിന്നു നീങ്ങിനിൽക്കയാല് ,തനിക്കുതന്നെ നിരീക്ഷിക്കാവുന്ന ,തന്നെത്തന്നെ ആ ആത്മാ വിൽ കാണുന്നു.

ജീവിതസത്തയെത്തുവലിൻ തുമ്പത്തേക്കാവാഹിക്കും നിന് സ്മിതദ്യുതിയെ
അക്കലാസ്വാദനഹർഷത്തെയും വെല്ലും ത്വൽക്കരാശ്ലേഷജനിർവൃതിയെ

ഓർത്ത് തനിക്കെഴുതേണ്ട സൽക്കാവ്യങ്ങളെ അന്തർഗ്ഗതങ്ങളിലാഴ്ത്തിവെച്ച് ,ആ സമയത്തെ മാനസപുത്രിക്കായി വിനിയോഗിക്കുന്നു.സംശയങ്ങൾക്കു മറുപടികളായും കവിതകൾക്ക് തിരുത്തുകളായും മുറതെറ്റാതെ വന്നുചേർന്നിരുന്ന വലിയമ്മയുടെ കത്തുകൾ എടുത്തുവെച്ച് ഈ വരികള് വായിക്കുമ്പോള് ഹൃദയം ആനന്ദാശ്രുക്കളാല് നിറയുന്നു.പ്രേമ ത്തിന്റേയും ആനന്ദത്തിന്റേയും ചുടുകാടാണ് വാർദ്ധക്യമെന്നും ,അതിന്റെ മഞ്ഞുവീണാൽ ചിന്തയില് ഒരിലയും കിളിർക്കില്ലെന്നും തിമിരം ബാധിച്ച കണ്ണില് എല്ലാ വെളിച്ചവും പൊലിയുമെന്നും ഒരിക്കല് എല്ലാവരേയും പോലെ ഈ കവിയും കരുതിയിരുന്നു .എന്നാൽ, അനുഭവിച്ചതോ, ആത്മാവിന്റെ തുനിഴൽപോലെ പ്രേമം ഭൂമിയെ മുഴുവന് അള ന്നെടുക്കാൻ നീളുന്ന വാർദ്ധക്യത്തില് ,ഓരോ നിനവിലും ഒട്ടേറെ വെൺപനിനീർപ്പൂക്കള് ഉള്ളു തുറക്കുന്നതും. കാറ്റുകൾ മാർദ്ദവം കൊള്ളുന്നത് ,പ്രഭാതത്തിലല്ല, ഉച്ചക്കൊടുംചൂടിന്റെ വേലിയിറക്കത്തിൽ ഭൂമി മയക്കം തീർന്നെഴുനേൽക്കുന്ന സായംസന്ധ്യയിലാണ്. കവിയുടെ മനസ്സിന്റെ മാർദ്ദവം വാർദ്ധക്യത്തില് ഏറിവരുന്നു.

അഛന്റെ കൈത്തണ്ടിൽ തൂങ്ങി പുലരിതന് തുച്ചെമ്പഴക്കുലയുറ്റുനോക്കി,

മേവിയിരുന്ന താനാകുന്ന പൈതലിന്റെ ഛായാതപാവൃതമാകാത്ത കൊച്ചുസാമ്രാജ്യത്തിന്റെ ഓർമ്മയുമായി വൃദ്ധമനസ്സ് വരുംതലമുറകളെ നോക്കിക്കാണുന്നു.

സൃഷ്ടിയുടെ കൌമാരസൌന്ദര്യം കണ്ട് കണ്ണും കരളും കുളിർത്ത കവി വിവാഹിതയായി നഗരത്തിലെത്തുമ്പോള് കാണുന്നത് മന്നിനെ കീഴടക്കാൻ വെമ്പുന്ന മാനവന്റെ യൌവനവൈഭവമാണ്. തന്റെ പുറംതളത്തിൽ ചട്ടിയി ൽപൂത്ത ചെമ്പനിനീരിന്റെ അഴകേ വാശിക്കാരനായ മനുഷ്യന് ആസ്വദിക്കാനാവുന്നുള്ളു. ഗ്രാമസാരള്യത്തിൽനിന്ന് ഭാവസങ്കീർണ്ണമായ നഗരം. സംതൃപ്തിയിൽനിന്ന് വ്യഗ്രതയിലേക്കുള്ള യാത്രയില് ഉത്സവോചിതവേഷം ധരിച്ചാലും ഉൽക്കടാസ്വാസ്ഥ്യഭാവമാർന്ന പുതുയുഗചേതനയെ കാണുമ്പോള് കവി അമ്പരക്കുന്നു.

സഞ്ചരിക്കുമോ ,മുങ്ങുമോ, ചീറും നിൻ നെഞ്ചിലെക്കൊട്ടുംകാറ്റിലെന് കൊച്ചോടം

എങ്കിലും വിശ്വസർഗ്ഗത്തെ മാനിക്കുന്ന ശിരസ്സ് നഗരത്തിനുമുമ്പിലും വിനയപൂർവ്വം കുനിയുന്നു. പങ്കിലമായ നഗര ശരീരവും ജീവിതതീർത്ഥപ്രവാഹത്താല് കഴുകപ്പെട്ടതാണ്. ചിദ്രൂപമായ ആത്മാവിരിക്കുന്നത് അന്ധകാരത്തിലാണ്. അതിന് ഗ്രാമം തിരികൊണ്ടും നഗരം വൈദ്യുതികൊണ്ടും അർഘ്യമേകുന്നു. മർത്ത്യസംസ്കൃതിയുടെ ആണിവേര് ഗ്രാമമെങ്കിൽ ചില്ല നഗരമാണ്. ഭാവിയുടെ ഫലം ചുമക്കാനുള്ള ഭാഗ്യം ചില്ലകൾക്കാണ് ലഭിക്കുന്നത്. അമ്പിളിക്ക് കളങ്കമുണ്ടെന്ന് ആണ്ടുകളായി നിരീക്ഷിക്കുന്ന ഞാൻ, നഗരത്തിന്റെ ദോഷങ്ങളെണ്ണിപ്പറയാൻ ആരാണെന്ന് കവി സ്വയം ചോദിക്കുന്നു. അങ്ങനെ ,സാഹസികതയുടേയും തീവ്രമായ ഉത്കർഷദാഹത്തിന്റേയും നിറക്കൂട്ടില് പോലും ശുഭ്രതയുടെ സൌന്ദര്യം കാണാൻ വിടരുന്ന കണ്ണുകള് ബാലാമണിയമ്മയെ ദേവിയാക്കുന്നു.

കവി സ്വന്തം കവിതയെ എങ്ങനെ കാണുന്നു. മിന്നലിന്റെ ചേലുള്ള അനുഭൂതികൾ നിത്യതയേൽക്കുന്നതും ,വറ്റിയ കണ്ണീരിന്റെ വൈരക്കൽക്കിരീടം ചാർത്തുന്നതും ജീവനില് എന്നോ പൂത്തുവാടിയ വാസന്തിപ്പൂങ്കുലകള് എന്നും ചൂടുന്നതും ,മനസ്സിന്റെ അർച്ചനാപീഠത്തിലെ പാവനധൂമസുഗന്ധം വഹിക്കുന്നതും ,ഉൾത്തട്ടില് അലതല്ലിയ വെണ്ണിലാവാല് ഉടൽമൂടുന്നതും കവിതയാണ്. കവിയുടെ ഇന്ദ്രിയമണ്ഡലം മണ്ണടിഞ്ഞാലും ജീവിതസത്ത് അവയില് എന്നും ജീവിക്കും. എന്നാൽ വരുംതലമുറ എങ്ങനെയാവും അതിനെ കാണുക. മഞ്ജുളമായ ലോകം തന്നിൽ എന്നും ഉണർത്തിയ ഭാവോദ്രേകം ,പ്രിയപ്പെട്ടവർക്കും ചൂടടുപ്പിനും എപ്പോഴും ഇടമുള്ള അന്തർഗൃഹത്തിന്റെ അന്തരീക്ഷം, കാർമുകിൽമാല കൊണ്ടും കന്നിവെയിലുകൊണ്ടും തുമഞ്ഞുകൊണ്ടും മല്ലികപ്പൂമണംകൊണ്ടും അന്നന്ന് സ്വന്തം വിണ്ണിനെ സൃഷ്ടിക്കുന്ന സങ്കൽപ്പത്തിന്റെ സർഗ്ഗാനന്ദം, ഓരോ കർമ്മത്തിലും തന്റെ കഴിവുകള് അർപ്പിച്ച ചേതനക്കുണ്ടായ ചാരിതാർത്ഥ്യം-ഇതൊക്കെ ,തന്റെ കവിതയിലൂടെ വരുംതലമുറ ആസ്വദിക്കുമോ. ആസ്വദിക്കണമെന്നാണ് കവിക്ക് മോഹം. എന്നാൽ, ആസ്വദിക്കാത്തവരും ഉണ്ടാവാമെന്ന് അവർക്കറിയാം. ഉജ്ജൃംഭിതമായ വ്യക്തിത്വത്താല് നയിക്കപ്പെട്ട് ,എല്ലാ ഗാർഹികബന്ധങ്ങളേയും മുറിച്ചിട്ട് ,ധൃതിപിടിച്ചോടുന്ന മനുഷ്യരുടെ മുന്നിൽ, തന്റെ കവിതാവരികൾ വെറുതെ ചിന്നിക്കിടന്നുകൂടായ്കയില്ല. ഏതുപോലെ. വ്ശ്വസംസ്കാരത്തിന്റെ നദീതടങ്ങളിൽ ,പോയകാലത്തെ  നഷ്ടസുഖങ്ങളേയും മൂല്യങ്ങളേയും കുറിച്ച് പറഞ്ഞുകൊണ്ട് പ്രേതബലിയിട്ട ഏതാനും പുന്നെല്ലരിമണികളെപ്പോലെ.

ഒരു പുരാവസ്തുവായി,പ്രേതബലിച്ചോറായിമാത്രം തന്റെ നിവേദ്യത്തെ പുതിയ തലമുറയിലെ ചിലരെങ്കിലും കണ്ടേക്കാം. ഇത്ര മനോഹരവും ആഴത്തിൽ അർത്ഥതലമുള്ളതുമായ ഒരു ബിംബം മറ്റൊരു കവിയും ഈ നൂറ്റാണ്ടില് ഉപയോഗിച്ചിട്ടുണ്ടാവില്ല. കാവ്യത്തെ കവ്യമായി കാണുന്ന പ്രവണത ഇന്ന് വർദ്ധിച്ചുവരികയുമാണ്.

**ചിലമ്പൊലി:-**

മഞ്ഞക്കുരുത്തോലപ്പാഴ്മുടി ചൂടിയും മഞ്ചാടിമാല കഴുത്തിലിട്ടും മനുഷ്യാസ്ഥിഖണ്ഡവും തോലും കപാലവും ചാർത്തിയും പേടിപ്പെടുത്തുന്ന സാങ്കൽപ്പികചിത്രങ്ങള് കുട്ടികളുടെ മനസ്സിനെ വിഭ്രാന്തമാക്കുന്ന ബാല്യകാലത്ത്, ഇടത്തെ കൈകൊണ്ട് അവരെ ആശ്ലേഷിച്ചും കൊണ്ട് കണ്മുന്നിൽ നടക്കുന്ന ബ്രഹ്മാണ്ഡഗോളങ്ങളുടെ നൃത്തമേളധ്വനിയില് ലയിച്ചിരിക്കയായിരുന്നു അമ്മ.അതിനാൽ,

പേടിയുണ്ടമ്മേയിക്കാട്ടാളരെല്ലാരും കൂടിനിന്നുണ്ണിയെക്കൊണ്ടുപോകും. എന്ന ചിത്തവിഭ്രാന്തിയുടെ രോദനം അമ്മ കേട്ടില്ല. ധ്യാനത്തിൽനിന്ന് ഉണർന്നപ്പോള് കേട്ടത്, പ്രാപഞ്ചികതയുടെ കാമരൂപം പൂണ്ട കാട്ടാളന്മാരുടെ കൂടെ അകന്നകന്നുപോയ കുഞ്ഞിക്കാൽവെപ്പുകളുടെ താളവേഗമാണ്. യവനികക്കപ്പുറത്തുനിന്ന് ആകുലരോദനം മാത്രം കേൾക്കാം. തന്റെ മടിത്തട്ടിൽനിന്നിറങ്ങിപ്പോയ പിഞ്ചുമെയ്യിന്റെ ദുഃഖം അമ്മയുടെ ആത്മാവില് എപ്പോഴും നിറഞ്ഞുനിൽക്കുന്നു. തൂലികയെടുക്കുമ്പോൾ കുട്ടിയുടെ നോവുന്ന ഉൾക്കാമ്പാണ് കൺമുന്നില്. കുട്ടി അതു ഗ്രഹിക്കുന്നുണ്ടോ. കുട്ടിയും ഒരമ്മയായി തന്റെ മക്കൾ തന്നിൽനിന്നകലുമ്പോളല്ലാതെ ,ആ സത്യം അവൾ ഗ്രഹിക്കുമോ.

കവിത ഒരു ചിലമ്പൊലിയാണ്. ഉഷപ്പൂക്കൾ തേടിനടക്കുമ്പോള് വാഴയിലയില് മഞ്ഞുനീര് ഇറ്റുവീഴുന്ന കളസ്വരമായും പ്രാവിന്റെ ചിറകടിയായും അമ്മയുടെ വളയൊച്ചയായും കോവിലിലെ മണിനാദമായും വന്നെത്തുന്ന ആനന്ദദേവത

യുടെ ചിലമ്പൊലി. പക്ഷേ, പല അമ്മമാരും ലോകം സങ്കടകരമാണെന്നും പൂവിനേയും അമ്പിളിമാമനേയും നോക്കിയിരിക്കുന്നത് നേരം പാഴാക്കലാണെന്നും കുട്ടികളോട്ട പറയുന്നു.ആർദ്രത കാട്ടുന്നവരൊക്കെ പട്ടിണിക്കാരാവുമെന്നും സങ്കൽപ്പലോകത്തു വിഹരിക്കുന്നവര് ഭ്രാന്തന്മാരാണെന്നും പറഞ്ഞ് കുട്ടികളുടെ ഉള്ളിലെ ചിലമ്പൊലിയെ മുതിർന്നവർ നശിപ്പിച്ചുകളയരുത്. ആ ചിലമ്പൊലി പോയാൽ, സംസാരഭാഷ വെറും പാഴ്ത്തൊണ്ടുമാത്രമാണ്. പക്ഷേ, മനുഷ്യർ സാധാരണയായി, ആ പാഴ്ത്തൊണ്ടേ ഉപയോഗിക്കുന്നുള്ളു.

പുഷ്പം കൊണ്ടെന്നപോലെ ആശയങ്ങൾ കൊണ്ടും ചെണ്ടുണ്ടാക്കാം. കായ്കറികൾക്കെന്നപോലെ വാക്കുകൾക്കും പാകവൈശിഷ്ട്യം കൊണ്ട് ആസ്വാദ്യഭാവം ചേർക്കാം. തറവാട്ടിന്റെ മണിമച്ചിലെന്നപോലെ മാനവമനസ്സിലും വിഭാതദീപം വെക്കാം. അതിനൊക്കെ കഴിവും ആശയും ഉള്ളവരും നേരം കണ്ടെത്തുന്നവരുമായ പുത്തൻതലമുറയിലെ സ്ത്രീകളെ അനുമോദിക്കുന്ന കവിത 1963ലാണ് അമ്മ എഴുതിയത്. യുഷ്മൽമൃദുനിർമ്മലലോലഹൃദയം ഉൾക്കൊള്ളുന്ന ശാശ്വതസമ്പത്തുമായി മുന്നോട്ടുവന്ന അന്നത്തെ യുവകവികളിൽ പെട്ട സുഗതകുമാരിയുടെ ആദ്യകവിതാസമാഹാരം മുത്തുച്ചിപ്പി ,അക്കാലത്ത് ഒരു കൊച്ചുപെൺകുട്ടി മാത്രമായിരുന്ന എനിക്ക് വായിച്ചാസ്വദിക്കാനായി തന്നിട്ട് വലിയമ്മ ഇതുപോലെ നല്ല കവിയാവണമെന്ന് ഉപദേശിച്ചു. പക്ഷേ എന്റെ തലക്കുറി  കവിയായി അറിയപ്പെടാനുള്ള ദൌത്യമായിരുന്നില്ല എന്നിലേൽപ്പിച്ചത്.

**തലക്കുറി**

ഓരോ മനുഷ്യനും പിറന്നുവീഴുന്നത് ഒരു തലക്കുറിയുമായിട്ടാണ്.വളർച്ചയുടെ ഒരു ഘട്ടത്തില് കവി തന്റെ ഓല കണ്ടെത്തുന്നു. അമേയതയിലേക്ക് ഉന്മുഖമായ തന്റെ പ്രജ്ഞാങ്കുരം ഏതിൽനിന്ന് പൊന്തിയോ ആ നിമിഷത്തിന്റെ മുദ്ര. നവഗ്രഹങ്ങളുടെ വർണ്ണരശ്മികള് ചിത്രവേലി കെട്ടി വെച്ച കർമ്മക്ഷേത്രങ്ങളുടെ ചിത്രം. ഓർമ്മക്ക് എത്ര ശ്രമിച്ചാലും കാണാനാവാത്ത മുഹൂർത്തമാണ് ജനനനിമിഷം. എന്നാൽ ഭാവനക്ക് അതിന്റെ രൂപം അനായാസം ദർശിക്കാം. അമ്മയുടെ മുഖം നോവിലും ഹർഷദീപ്തം. കനിവാലും ഉൽക്കണ്ഠയാലും ഉഴറുന്ന സുഹൃത്തുക്കളും ബന്ധുക്കളും . ഗർഭാശയം പോലെ ഇടുങ്ങിയ മച്ചില് നിശ്ചലം കത്തും നിലവിളക്കിന് പൊൻനാളം. ജലത്തിൽ നീന്തുന്ന നാഴികവട്ട. കരയുന്ന കുഞ്ഞിവായ്. മണ്ണിന്റെ വെളിച്ചം മോന്തും കുഞ്ഞിക്കണ്ണ്. പിൻനിലാവുപോലെ പൂർവ്വജന്മസ്മൃതി ഓലുന്ന ഹൃദയം. ഒരു ചെറിയ മർത്ത്യാത്മാവിന്റെ കൂട്ടിലേക്കു കയറാന് മത്സരിക്കുന്ന തേജോമയവും താമസവുമായ ശക്തികൾ. യുഗാരംഭത്തിൽ കാട്ടുകള് ഇരുൾപാകി നിന്ന ഭൂമിയില് ആദിമനുഷ്യന്റെ പിറവിയെ എന്നപോലെ ,സ്വന്തം പിറവിയേയും നമുക്ക് ഭാവനയിൽ കാണാം.

ജീവിതം പിന്നെപ്പിന്നെ മനുഷ്യന് തോൽക്കനം കൊടുക്കുന്നു. ഇലയും പൂവും ഫലവുംകൊണ്ട് അപൂർവ്വസ്മൃതികളെ നിസ്സാരമാക്കി തള്ളുന്നു. എങ്കിലും അവയുടെ ഗന്ധവും നിസ്സാരമെന്നുകരുതിയ ആ ജന്മമുഹൂർത്തത്തിന്റെ ഗന്ധമെന്ന് സൂരികൾ അറിയുന്നു. അതിന്റെ അരുളപ്പാടാണ് ഞാനീ ഓലയില് വായിക്കുന്നത്,എന്നിലെ അഗ്നിത്തിരമാലകൾ നിരന്തരം ഘോഷിക്കുന്നതും അതാണ് .എന്നാല്, എന്റെ കഴിവാണതെന്ന് അഭിമാനിക്കുന്നത് അറിവില്ലാത്തവര് മാത്രമാണ്. ജന്മമുഹൂർത്തം പാതാളത്തിൽനിന്ന് അമൃതുമായി വന്ന വാസനാസത്താണ്. ഓരോ മനുഷ്യനും അവനവന്റേതായ പ്രപഞ്ചത്തിന്റെ വിത്താമ്. അതവന് നിത്യബന്ധനം മാത്രമല്ല, വേണമെന്നു തോന്നിയാൽ ആത്മബന്ധവും ഛേദിച്ച് മുക്തിനേടാമെന്ന ഉൾത്തിറവും നൽകുന്നുണ്ട്. ജന്മനിമിഷം പോലെ തന്നെ താനാക്കിയ പുസ്തകങ്ങളേയും അമ്മയുടെ കവനം വിലയിരുത്തുന്നു. പുസ്തകങ്ങൾ ക്രമത്തില് തേന്വേറിവരുന്ന പ്രപഞ്ചപുഷ്പത്തിന്റെ സൌരഭാണുക്കളാണ്. ചിന്താന്തരീക്ഷത്തെ പവിത്രമാക്കുന്ന അവ ,കവിയുടെ ഉള്ളിലെ മെയ്യ് വളരുന്നതും നോക്കിയിരിക്കുന്നു. തേന്മാവിന്റെ തണൽചൂഴുന്ന നാലുകെട്ടിലെ കൊച്ചുളമാറിയില്, മൊന്തയിൽ ഗംഗാജലവും കുവളക്കായ്ച്ചെപ്പിൽ ഭസ്മവും വെച്ച പലകമേൽ, ധീ വിരിയിക്കുന്ന ജീവകം പേറിക്കൊണ്ട് അവ കവിയുടെ ജീവിതത്തിലേക്ക് കടന്നുവന്നു. ജീവിതം എന്തെല്ലാം ദുഃഖാനുഭവം തന്നാലും ആതങ്കമോചനമേകി, ഭാവനക്ക് ആലസ്യമേശാതെ കാത്തു.

**സ്രഷ്ടാവിന്റെ സ്ഥിതപ്രജ്ഞ**

ഭൂമിയുടെ കാറ്റേറ്റിട്ട് കവിജീവനിൽ സനാതനധർമ്മദേവത ഉണർന്നെണീറ്റു. അതിന്റെ ഉടുപ്പുകൾ നാൾതോറും ക്ഷണംതോറും മാറിയേക്കാം. സത്യാഹിംസാരൂപമായ ധർമ്മം നിത്യമായി തുടരുന്നു.അതിനാൽ യന്ത്രനിർഘോഷ ത്തിലും ശംഖനാദം കേൾക്കാന് സാധിക്കുന്നു, ഈ കവിക്ക്. ഏതുയിരിനും തായേരൊന്ന് എന്ന് എപ്പോൾ മറക്കു ന്നുവോ, അപ്പോഴൊക്കെ സത്യവും അഹിംസയുമായ സനാതനധർമ്മത്തിന്റെ നിഴല് വളർന്നുവലുതാകട്ടെ എന്നാണ് അമ്മയുടെ ആശംസ.

ഒരുരാവിൽനിന്ന് മറ്റൊരു രാവിന്റെ വക്കിലേക്ക് ഉലയുന്ന ജീവിതക്ലേശങ്ങളുടെ ഏച്ചുകൂട്ടിയ പാലം ,താഴേക്കു നോക്കി യാൽ സ്വന്തം മുഖമല്ലാതെ മറ്റൊന്നും കാണാത്ത ആഴമേറിയ ജലാശയത്തിൽനിന്നുയരുന്ന മോഹധൂമം ,മുന്നിൽ കണ്ണെത്താത്ത അജ്ഞേയപ്പരപ്പ്, ഇടിമിന്നത് കൂത്താടിച്ചീറുന്ന അന്തരീക്ഷം ചുറ്റും- ഇവിടെ എന്താണ് കവിക്ക് പാടുപെട്ട് നേടാനുള്ളത്. ഈ യാത്രയുടെ മുദ്ധചിത്രണങ്ങളായ കാവ്യക്കുറിപ്പുകൾ വിരൽക്കൂട്ടില് തങ്ങുന്നു. കരൾത്ത ടം അന്നന്നൊപ്പിവെച്ച പുലർപ്പൊൻകതിർച്ചാർത്തുകൊണ്ട് മറ്റൊരു സൌരമണ്ഡലമായിത്തീരുന്നു. സ്നേഹത്തോടെ ഒരുണ്ണി പാഞ്ഞുവന്ന് മെയ്യില് പറ്റിനിൽക്കുന്നു. താൻ സർവ്വവും നേടിക്കഴിഞ്ഞു എന്ന് ഒരമ്മയെ ബോദ്ധ്യപ്പെടുത്തുന്നു ഈ മൂന്നനുഭൂതികൾ.                തന്നിലെ ഓരോ കഴിവിനും (കവിത,ബ്രഹ്മാനുഭൂതി, മാതൃത്വം) പൂവിരിയിക്കാൻ പോന്ന പ്രപഞ്ച ത്തിന്റെ കരാളതക്കുപോലും വന്ദനം ചൊല്ലാൻ കവിഹൃദയം വളരുന്നു. കാവ്യം വെറും കവ്യമല്ലാതായി ത്തീരുന്നത് ഈ വളർച്ചയിലൂടെയാണ്. അങ്ങനെ വളർന്ന കവിയെപ്പോലൊരു സ്രഷ്ടാവ് മറ്റെവിടെയുണ്ട്. ഒരിക്കൽ ഏതു സ്രഷ്ടാവും തന്റെ സൃഷ്ടി പരിപൂർണ്ണമല്ലെന്നറിയും. അവയെ ശോകം കൂടാതെ നിലത്തിട്ട്, നവകൌതുകങ്ങളെ തിരയുമ്പോൾ സീമയറ്റ സമുദ്രോപരി തന്നെ താങ്ങിനിർത്തിയ താമരയുടെ അടിവേരെങ്ങ്,എമ്മട്ട് എന്നാരായാൻ , താനിരിക്കുന്ന താമരത്തണ്ടിലൂടെ നൂണ്ടുപോയി അഖിലാത്മാവിനെ ദർശിക്കുകയും ചെയ്യും. ഇങ്ങനെ തന്റെ കാവ്യസൃഷ്ടികൾക്കും അവ നൽകിയ കീർത്തിക്കും അപ്പുറത്തുള്ള ബ്രഹ്മാനുഭൂതിയെ നുകർന്ന ഒരു കവിക്കു മാത്രമേ ഇങ്ങനെ അത്ഭുതം കൂറാനാവൂഃ

നിത്യതയിൽപ്പണ്ടെന്നോ വിടർന്നപ്പോഴെന്നോണം നിൽക്കുന്നു നിലാവിലീയൂഴിയാം വെൺതണ്ടലർ,<br>ഞാനിതിന്നല്ലിച്ചാർത്തിൽതങ്ങിടുമൊരുനേർത്ത രേണുവോ ,മധുകണം നുകരും ചെറുവണ്ടോ

വിത്തുകൾ ദൂരെത്തെറിച്ചുപോകെ ,ഉലകിന്നായ് സമ്പത്താകെയർപ്പിച്ച ചാരിതാർത്ഥ്യവുമായി, കരൾവിണ്ട ഒരു കായുടെരണ്ടു തോടുകൾപോലെ നിൽക്കുന്ന അഛനമ്മമാരും സ്രഷ്ടാക്കൾതന്നെ.പുതിയ ജീവിതങ്ങളുടേയും പുതിയ സ്മരണകളയവിറക്കാനുള്ള വംശപരമ്പരകളുടേയും സ്രഷ്ടാക്കൾ. നഗരങ്ങളിലെ ധൂളീപടലവും മുഷ്ടിചുരുട്ടിയ പ്രകടനങ്ങളും കാണുമ്പോൾ അമ്മ പാടുന്നുഃ

വേരുറച്ചെൻ ജീവനിൽപ്പലരും തപോവന-ദാരുക്കൾ പൊറുപ്പറ്റ തലയാട്ടുവാനെന്തേ<br>അവതൻതണൽപ്പരപ്പാശ്വാസം പരത്താത്ത നവലോകത്തെച്ചൊല്ലി എന്നുള്ളു കേഴാനെന്തേ

എന്നാലും മക്കളുടെ കർമ്മശേഷിയില് അമ്മക്കു വിശ്വാസമുണ്ട്.വിടരുന്ന സ്വന്തം ഹൃദയങ്ങളാൽ ചുറ്റും തണൽപരത്തു ന്ന കുട അവർതന്നെ  നാളെ നിർമ്മിച്ചു നിവർത്തിപ്പിടിച്ചോളും. അപ്പോൾ അമ്മയുടെ  തപോവനവൃക്ഷത്തണല് ഉപേ ക്ഷിച്ചാലും ,അവർക്കു പൊള്ളലേൽക്കില്ല. ആയിരം ഫണങ്ങളാൽ ഭൂമിയെ താങ്ങുന്ന ധർമ്മം തന്റെ മെയ് വള അഴി ച്ചുമാറ്റുമ്പോൾ താനെന്തിനു ഭയപ്പെടണം. എത്ര മനോഹരമായ കാവ്യബിംബം. മൂല്യത്തകർച്ച പാമ്പിന്റെ വളയൂര ൽപോലെ താൽക്കാലികപ്രതിഭാസം മാത്രമാണ്. തപോവനവൃക്ഷവും കുടയും സഹസ്രഫണനായ ധർമ്മനാഗം ഉയർത്തിപ്പിടിച്ച ധർമ്മഛത്രത്തിന്റെ ആവർത്തനങ്ങൾമാത്രം. അതിന് അറുതി വരലില്ല. ധർമ്മസംസ്ഥാപകനായ മഹാവിഷ്ണുവിന്റെ കുടയും തൽപ്പവുമാണ് അനന്തനാഗം. യുഗധർമ്മങ്ങള് മാറിമാറിവരല് അവന്റെ വളയൂരൽമാത്രം. ഈ അറിവാണ് നഗരത്തിലായാലും ഗ്രാമത്തിലായാലും ബാലാമണിയമ്മയെ സ്ഥിതപ്രജ്ഞയാക്കി നിർത്തുന്നത്.

**പുതിയ തലമുറക്ക് ഒരു കാമധേനു**

ഏകാന്തവനത്തിലെന്നപോലെ യന്ത്രങ്ങൾക്കിടയിലും മനുഷ്യന് തപസ്സുചെയ്യാം. നഗരങ്ങളെ നിശിതമായി വിമർശിക്കുന്നവര് ഇതോർക്കണം. നഗരങ്ങളിൽ താമസിച്ചുകൊണ്ട് കവികള് നഗരങ്ങളെ വിമർശിച്ച് കവിതയെഴുതുന്നത് നാമിന്നു കാണുന്നു.ഭൂമിയിൽ താമസിച്ചുകൊണ്ട് ഭൂമിയെ നരകമെന്നു വിളിക്കുന്ന മനുഷ്യന്റെ പ്രതീകങ്ങളാണവർ. കവിത ഒരു തപസ്സാണ്. അതനുഷ്ഠിക്കാൻ ബാഹ്യമായ യാതൊന്നും വിലങ്ങുതടികളാകുന്നില്ല എന്ന യാഥാർത്ഥ്യം ബാലാമണിയമ്മ കണ്ടെത്തിയിട്ടുണ്ട്. ഓരോ വികസ്വരസുമങ്ങളിലൂടെയും ഓരോ ജീവാത്മാവിലൂടെയും ഓരോ മട്ടായ ജീവിതം നുകരാനായി, ചിദാത്മാവ് വാശിക്കാരായ സ്വർഗ്ഗഭ്രഷ്ടരിൽപ്പോലും ചിറകുനിവർത്തി ഉണരുന്ന സർഗ്ഗപ്രക്രിയയിൽ, പ്രോജ്വലിക്കുന്ന പ്രജ്ഞയോടെ ഭാവിയിലേക്ക് ദൂരദർശിനി തിരിച്ചുവെച്ച മനുഷ്യൻ,സൌരയൂഥങ്ങളെ ഏകരാഷ്ട്രമായിക്കണ്ട് മാരകായുധങ്ങലെ മറക്കുന്ന നാളിനുവേണ്ടിയാണ് അമ്മ തപസ്സിരിക്കുന്നത്.

ഒരിക്കൽ കുലദേവത വാഴുന്ന കോവിലിലും അടുക്കളയിലും തലകുനിച്ചുനിന്ന് നെയ്ത്തിരി കത്തിച്ച് ഇരുട്ടകറ്റിയ അതേ കുടുംബിനി ഇന്ന് വിദ്യുദ്ദീപം തെളിയിച്ച് ഗൃഹത്തിലും ഇടവഴികളിലും പണിശാലകളിലും വെളിച്ചം പരത്തുന്നത് . അതുകൊണ്ട്,വെളിച്ചം വെളിച്ചമല്ലാതായിത്തീരുമോ. ജീവിതത്തിന്റെ സഹസ്രാരപത്മത്തിനു താഴെ നിഗൂഢതയിൽ സ്പന്ദിക്കുന്ന സർഗ്ഗക്രിയാമർമ്മരം നഗരത്തിലും ഗ്രാമത്തിലും ബാലാമണിയമ്മയെ പ്രശാന്തചിത്തയാക്കുന്നു.

വാസരാന്തത്തിൽ ജ്യോതിർല്ലോകങ്ങള് ഉറക്കുമ്പോള്,  
വായുമണ്ഡലം പട്ടുമെത്തകൾ നിവർത്തുമ്പോൾ,  
ശ്രാന്തരാം മധുപങ്ങൾപോയുറയുമ്പോള്, സുവി-  
ശ്രാന്തിതൻഗീതം ചൂഴെപ്പൊങ്ങുന്നു ,സോഹം,സോഹം.

എന്നിരുന്നാലും , വയൽവക്കത്ത് കണ്ണിനെ മറക്കാൻ, ഊക്കൻഎടുപ്പുകളില്ലാതെ ,വിശ്വസർഗ്ഗത്തിന് വിതപ്പാട്ടു പാടിയ മഹസ്സുകൾ പോറ്റുന്ന വിശാലത, മലർന്നുകിടക്കുന്ന ഗ്രാമത്തിലാണ് അർക്കനാളങ്ങള് പോലെ വിണ്ണിന്റെ കൈവിരലുകൾ ബാലാമണിയമ്മയിലേക്ക് നീളുന്നതെന്ന് മറന്നുകൂടാ. സമൃദ്ധി മുളക്കുന്നതും മൂത്തുകായ്ക്കുന്നതും ആർദ്രതയിലാണെന്ന മന്ത്രം നെല്ലുകൾ മൂളിപ്പഠിപ്പിക്കുന്നതും അവിടെവെച്ചാണ്. സ്വന്തം തല കൊയ്യുന്നവർക്ക് ഭാഗ്യസൂക്തം മന്ത്രിക്കുന്ന പുന്നെൽക്കതിരുകളാണ് ബാലാമണിയമ്മയുടെ ശങ്കരാചാര്യന്മാർ. അത്തരം പുന്നെൽക്കതിരുകളെ പ്രസവിക്കാനും പോറ്റിവളർത്താനുമുള്ള അർഹത നേടലാണ് മനുഷ്യന്റെ ശ്രേഷ്ഠത. ശ്രേഷ്ഠപുത്രരെ വളർത്താൻ, അർഹത നേടേണ്ട മാതാവിനെപ്പോലെ ധന്യനാണ് കൃഷിക്കാരനും . ഭൂമിയുടെ താലമായ വയലിൽ,ആദ്യമായി ഒരു കൃഷിക്കാരൻ (കൃഷിക്കാരി)തുവെയിലാറ്റിക്കുറുക്കിയെടുത്ത നാൾമുതലാണ് ആദിവനങ്ങളില് മൃഗങ്ങളെ ഹിംസിച്ചുനടന്ന കാപാലികർ ആയുധം നിലത്തുവെച്ചത്. കാടിൽനിന്ന് ഗ്രാമത്തിലേക്കും നഗരത്തിലേക്കും ജീവിതത്തെ പറിച്ചുനട്ടത് കൃഷിയാണ്. ചന്ദ്രനിലോളം ഉയർന്നാലും , സംസ്കൃതി വാടാതെ നിൽക്കുന്നത് , ഈ നിറംകെട്ടമണ്ണിൽ അകിഞ്ചനരായ കൃഷിക്കാർ ഇന്നും തുടരുന്ന സാത്വികയജ്ഞത്തില് വേരോടിമാത്രമാണ്. അന്നമില്ലാതെ ജീവനെവിടെ. ജീവനില്ലാതെ സംസ്കൃതിയെവിടെ.

പിന്നെയും നിത്യതയുടെ വക്കിൽ തുങ്ങുമ്പോൾ, കവിയുടെ അതിരറ്റ ബോധമണ്ഡലം അറിയുന്നു:

ഒരു പൈങ്കിളിപ്പാട്ടോ പച്ചിലപ്പടർപ്പിന്റെ നിറമോ പുതുനെല്ലിൻമണമോ തേനിൻസ്വാദോ  
അരിമക്കുഞ്ഞിൻ സുഖസ്പർശമോ കൂടാതെയുമൊരു വാഴ്വുണ്ടാകാമെന്നെങ്ങനെയോർക്കാനാവും

വിശ്രുതതേജോലോകജീവിതങ്ങളിലും പുനർജ്ജന്മസൽക്കഥകളിലും ഭാവന രമിക്കുന്നു. മനുഷ്യൻ കത്തിച്ചുവെച്ച ബോധദീപം ജഗത്സ്വർഗ്ഗത്തിൽ, കാലദേശങ്ങളെ കടന്ന്, തന്റെ തിരിവെട്ടം പകർത്തുന്നു. എന്നാലും തന്റെ കാലത്തിന്റേയും ദേശത്തിന്റേയും അതിർത്തിക്കുള്ളിലിരുന്ന്കൊണ്ടേ മനുഷ്യന് ഒരു ചൈതന്യത്തിരി കൊളുത്താനാവൂ. തൃഷ്ണയോടെ മോന്താന് കാത്തുനിൽക്കുന്ന പുതിയ തലമുറയിലെ കവികൾക്ക് ബാലാമണിയമ്മക്കവിത ഒരു കാമധേനുവാണ്. വിശ്വപ്രേമമിറ്റുന്ന അകിടുമായി മാനവാത്മാവിൽ വിശന്നുനിൽക്കുന്ന കാമധേനു. ആ പാൽ കോരിയെടുത്തുകുടിച്ചിട്ടും മക്കൾ പരസ്പരം കലഹിക്കുന്നതുകാണുമ്പോൾ, അമ്മയുടെ അകിടുവരണ്ടുപോകുന്നു.

മാനവാത്മാവിലിരുട്ടിലെങ്ങോ,കാമ-
ധേനുവുറങ്ങി വരളുന്നകിടുമായ്.

**മനശ്ശാസ്ത്രവും സമൂഹബോധവും**

കുട്ടികളുടെ മനശ്ശാസ്ത്രം എത്ര ഭംഗിയായി ഈ കവി വരച്ചുകാട്ടുന്നു.പരീക്ഷ അടുത്തപ്പോൾ, കളിമ്പം വിട്ട് മൌനിയായ കുഞ്ഞിന്റെ ഉള്ളിൽ ചിറകിട്ടടിക്കുന്ന ചോദ്യങ്ങള് എന്തൊക്കെയാണ്.

ചന്ദ്രനോ സൂര്യനോ ടോർച്ചുമിന്നിക്കുന്നു
നിന്നുതിരിയുമ്പോളുഴിക്കെന്നോ
നൂറുനൂൽപ്പന്തിനുനാണയം നാലെങ്കി-
ലാറുമൺപാവക്കെന്താവുമെന്നോ
അച്ഛനുമമ്മയുംപോരുമോ വേണ്ടേ മു-
ത്തച്ഛൻകുടുംബമൊന്നാവാനെന്നോ

ഓമനയുടെ ഇളംകൈപിടിക്കാൻ ഓടിവരുന്ന എത്രയെത്ര പ്രശ്നങ്ങൾ.  ഒരാണ്ടുകാലത്തെ തീവ്രതപസ്സിന്റെ അന്ത്യമായ പരീക്ഷയിൽ കുട്ടിക്ക് ഒട്ടേറെ ചോദ്യങ്ങൾക്കുത്തരം ലഭിക്കുന്നു. സഫലമാകുന്ന തപസ്സിനുവേണ്ടി , സഹിക്കുന്ന നഷ്ടങ്ങളിലൂടെ, കുഞ്ഞുങ്ങളുടെ സാധനാശക്തി വളരുകയാണല്ലോ എന്ന് അമ്മ ആശ്വസിക്കുന്നു. വേദനിർഘോഷം മുഴക്കുന്ന സാഗരംപോലെ ,സമാധിയിൽ മുങ്ങിനിൽക്കുന്ന മേദിനിപോലെ, കരൾക്കുമ്പില് നിർവൃതിത്തുള്ളികള് തങ്ങിനിൽക്കുന്ന ബാലാമണിയമ്മക്കവിതകളോരോന്നും മനസ്സില് ഗുരുപൂർണ്ണിമ വിടർത്തുന്നു. യുവതലമുറയുടെ  അമർഷങ്ങള് എന്തിനോടൊക്കെയാണ്.

പശിയാറ്റാതെ തീർത്ത പ്രാതലിനോടാം ,ഏറെ-
പ്പണിചെയ്തിട്ടും ഹൃദ്സ്ഥമാകാത്ത പാഠത്തോടാം
ചെറുതാം ഗൃഹത്തോടാം ,ധൃഷ്ടർ ബാന്ധവരോടാം
മുറുകുംനാനാവിധനിയമങ്ങളോടാവാം

പക്ഷേ സമരത്തിന്റെ മൂർദ്ധന്യത്തിൽ, ഒരുപക്ഷേ കല്ലേറുകൊണ്ട് കിടക്കുന്നത് സ്വന്തം അമ്മതന്നെയായേക്കാം എന്ന് ആരും ഓർക്കുന്നില്ല. അമ്മയെ മറന്ന ഒരു മുഹൂർത്തമാണ് അമർഷങ്ങളുടേയും സമരങ്ങളുടേയും മുഹൂർത്തം. ആ മുഹൂർത്തത്തിലും,

നിന്നറക്കോലായിൽ നിന്നെന്നെ നോക്കുന്നു ശബ്ദ-
മെന്നിയേ വിളിക്കുന്നു സൌമ്യമാം തിരിനാളം
എങ്ങനെ കാണും നിന്നെയരികത്തിരിക്കും ഞാ-
നെന്റെകയ്യിലുമില്ലേ നീയൊഴുക്കിയ രക്തം.

ഇളംതലമുറക്കാരെ അമ്മ ഒരിക്കലും ശപിക്കുന്നില്ല.

മാമൂലാം ,മമതയാം, ഇട്ടചങ്ങല വെട്ടി-
മാറ്റുവോരിളയോരെൻകൌതുകം വളർത്തുന്നു.

കുട്ടികൾ മാമൂലിന്റേയും മമതയുടേയും കെട്ടുപൊട്ടിക്കുമ്പോള് അമ്മക്ക് കൌതുകമാണുണ്ടാവുന്നത്. അതുകൊണ്ടാണ് മഞ്ഞുടുത്ത മലകളോടൊപ്പം വ്യോമോന്നതിയിലേക്കെത്തി നോക്കുന്ന അമ്മയുടെ ആത്മാവ് ശാശ്വതാനന്ദഗാന ങ്ങളുടെ ഉറവിടമായിരിക്കുന്നത്. അവരുടെ ചിന്തയിലും ചൊല്ലിലും കൈകളിലും മൊട്ടിട്ടുവളർന്ന ഓരോ ജീവിതവും

ഓരോ സൃഷ്ടിയും സ്നേഹസംഗീതം പാടുന്നു. സ്നേഹമില്ലാത്ത വാക്കും പ്രവർത്തിയും ,അത് കുട്ടികളിൽനിന്നാണെങ്കിൽപോലും ,വേദനാജനകമാണ്.

അടികൊണ്ടു നോവിപ്പോരാൺകുഞ്ഞുങ്ങൾ,
അരിയുന്നു വാക്കാലേ ബാലികമാർ.

അരിയുന്ന വാക്ക് മറ്റുള്ളവർക്ക് ദുഃഖമുണ്ടാക്കുന്നു. ഞാങ്ങണപ്പുൽച്ചിടയാട്ടിനിൽക്കുന്ന പാതാളദേവതകൾമാത്രം ചിരികൂട്ടിനിൽക്കുന്നുണ്ടാവാം. കുതിച്ചോടുന്ന വഴി ഒരുറുമ്പിനെ ചവിട്ടിയപ്പോൾ,അതിനെ കൊന്നല്ലോ എന്ന ദുഃഖം പോലെ ,ഓർക്കാനിഷ്ടപ്പെടാത്തതും രാപ്പകല് ഉള്ളില് നീറിനിൽക്കുന്നതുമായ കുറ്റബോധംമാത്രമാണ് അത്തരം വാക്കുകൾ നമുക്കുനൽകുന്നത്. വേലക്കാരോടും മറ്റും അരിയുന്ന വാക്കുകൾ ഉതിർക്കുന്നവര് ഇത് ഓർക്കാറുണ്ടോ. അമ്മയുടെ കനിവിന്റെ ഞെക്കുവിളക്ക് ,വേലക്കാരിൽനിന്ന് പൊരിയുന്ന കൊയിനയുടെ ദുഃഖവൃത്തത്തിലേക്കും , പൊരുതുന്ന വിയറ്റ്മാനിലേക്കും വ്യാപിക്കുന്നു. ഇതുപോലെ എല്ലാവരും ചിന്തിച്ചിരുന്നെങ്കില് ലോകം യുദ്ധരഹിതമാകയില്ലേ.  പഴത്തിന്റെ കഥയും , കുളക്കടവിലും ഈ പ്രമേയമവതരിപ്പിക്കുന്നു.

ശീർഷത്തില് കൂട്ടുകൂട്ടിയ വാർദ്ധക്യം പരുന്തല്ല, പ്രാവാണെന്ന് കവി അറിയുന്നു. അവൾ, മൃദുലം നിശ്ശബ്ദം അടിവെച്ചടുക്കുമ്പോൾ, പതിവുവഴികളുടെ വശ്യത വർദ്ധിക്കുന്നു. വായിലെ കാഠിന്യപ്പൊടികൾ (പല്ലും ദുഷിച്ച വാക്കും) അടർത്തിക്കളയുന്നു. ശുഷ്കമായ കവിളിൽ ചാൽകീറുന്നതോടൊപ്പം ,ഉഗ്രവാദങ്ങളും പരദൂഷണങ്ങളും കേൾക്കാത്ത വിധം ചെവി അടപ്പിക്കുന്നു. ഒരു പ്രാർത്ഥനയേ ആ ദേവദൂതിയോട് കവിക്കുള്ളൂ. പുസ്തകങ്ങളിൽ, പുലർസൂര്യനിൽ, പൈതങ്ങളിൽ, നിത്യത നുകരുന്ന കണ്ണുകളെ നശിപ്പിക്കരുതേ എന്ന്. ബാലാമണിയമ്മയുടെ മമത ഈ മൂന്നുവസ്തുക്കളിലൊതുങ്ങുന്നു എന്നത് അവരുടെ വ്യക്തിത്വത്തിലേക്കുള്ള  ചൂണ്ടുപലകയാണ്.

പിൻനിലാവൊഴുകുന്ന ജീവിതപ്പുലരി മുതല്, ഇന്നോളം തനിക്കുണർവ്വേകിയ ചിദാത്മികയുടെ മൃദുസ്പർശത്തെ കവി ഓർക്കുന്നു. മൃത്യുവിന്റെ ഇരുൾ പരക്കുമ്പോളും അവള് അമ്മയെപ്പോലെ അന്തിത്തിരി കത്തിക്കാനും നക്ഷത്രം ഉജ്വലിപ്പിക്കാനും തന്റെ അടുത്തുണ്ടാവുമെന്ന് കവിക്കറിയാം. (വെയിലാറുമ്പോൾ).

1948ൽ, വധിക്കപ്പെട്ട ഗാന്ധിയെ 1969ൽ ബാലാമണിയമ്മ ഓർക്കുന്നു. (പാതകം).വീട്ടുമൂലയിൽ പൊട്ടിക്കിടക്കുന്ന നൂൽച്ചര്ക്കകൾക്കിടയില് ഗാന്ധീസ്മൃതിയും പൊടി പിടിച്ചുകിടക്കയാണ്. അഹിംസയുടെ മന്ത്രം ആളുകൾ മറന്നുകഴിഞ്ഞു. ഹിംസയുടെ ജയഘോഷം കേട്ടുനിൽക്കയാണ് നാട്ടുകാർ. പുതിയ തലമുറകൾക്ക് ഗാന്ധിയെ കുറിച്ചുകേട്ടാൽ ബോറടിച്ചുതുടങ്ങിയിരിക്കുന്നു. എന്നാലും അവരും സ്വയം സത്യാന്വേഷികളാണെന്നും  അഹിംസാവാദികളാണെന്നും സ്വയം കൊട്ടിഘോഷിക്കയും ചെയ്യുന്നു. ചോരയുടെ ചുവപ്പുനീരിൽ,  കാൽമുടിനിന്നിട്ടേ മനുഷ്യന് വലുതാവാൻ പാടു എന്നുണ്ടോ.

ജീവിതം ചിലർക്ക് മലർക്കാവാണ്. ആ മലർക്കാവു കാണാത്ത ജനസഹസ്രങ്ങളുണ്ട്. സംസൃതിച്ചൂടാൽ,സ്നേഹനീരാൽ, ഉള്ളം വിണ്ടവർ. പൊള്ളുന്ന ചിന്തകളുള്ളവർ.- കായക്ലേശത്തിരക്കൊഴിഞ്ഞ് കണ്ണടക്കാൻ,കൊതിക്കുന്നവർ. കാലത്തിന്റെ മടിക്കുത്തിൽ തങ്ങൾക്ക് കാണാനൊന്നുമില്ലെന്ന് മാറിനിൽക്കുന്നവര്. ആശുപത്രിത്തളങ്ങളെ നീറ്റും ആശകളുടെ വൻകനലാട്ടം നിങ്ങള് ശ്രദ്ധിച്ചിട്ടുണ്ടോ. അവിടെ കേസുകളല്ല, മനുഷ്യരാണുള്ളതെന്ന് ചികിത്സകർപോലും അറിഞ്ഞിട്ടുണ്ടോ.

ഞാനറിയുന്നു മൃത്യു ഞെരിക്കും പ്രാണസത്തതൻ വാടിയ ഗന്ധം
വൈവശ്യത്തിലും മർത്ത്യൻതഴുകും ജീവിതത്തിന്റെ സുപ്രിയഭാരം
ആശുപത്രിത്തളങ്ങളെനീറ്റും ആശകളുടെ വൻകനലാട്ടം.

ആ മനുഷ്യരെ ഒർത്ത് കണ്ണുനനയുമ്പോൾ, സ്വന്തം നോവുകളും ദുഃഖങ്ങളും നിസ്സാരമായനുഭവപ്പെടുന്നു. അവനവനെക്കുറിച്ചുമാത്രം ചിന്തിക്കുന്നവർക്ക് മറ്റുള്ളവരെല്ലാം തനിക്കുയരാനുള്ള ചവിട്ടുപടികള് മാത്രമാണ്. സ്വന്തം സാങ

ൽപ്പികദുഃഖങ്ങൾക്ക് മാതാപിതാക്കളിലും സ്നേഹിക്കുന്നവരിലും കുറ്റം ചുമത്തി ,ആ അമർഷം തീർക്കാന് അരുതാത്ത വഴികളിൽ ചെന്നുചാടി ജീവിതത്തെ ദുഃഖമയമാക്കുന്നവര് ആശ്രുപത്രുകളെന്ന ആത്മവിദ്യാലയത്തിലെ നീറ്റം കണ്ടിട്ടില്ല.മറ്റുളളവരുടെ നിർഭാഗ്യത്തില് കരുണകാണിക്കുന്നവർക്ക് സ്വജീവിതം മലർക്കാവാണെന്ന് മനസ്സിലാക്കി, അത് തനിക്ക് ലഭിച്ചതിൽ ഈശ്വരനോട്ടും ലോകത്തോടും മാതാപിതാക്കളോടും നന്ദിയുളളവരായിത്തീരുന്നു.

**ജ്ഞാനദേവത**

അമ്മ ജ്ഞാനദേവതയാണ്. അവരുടെ മുടിയിലെ മുല്ലപ്പൂവായി കുളിരമ്പിളി. കമ്രകുങ്കമപ്പൊട്ടായി ബാലാർക്കൻ. കൈകളിൽ ശാന്തിയുടെ മണിവീണ. ആപത്തിന്റെ വിളിപൊങ്ങുന്ന നഗരങ്ങളിലും ഭൂപദങ്ങളെ മുക്കുന്ന അന്ധകാരത്തിലും  ഇരമ്പുന്ന പോർക്കളത്തിലും ധീരതയുടെ വെണ്ണീറുപൂശിയ കരളിന്റെ നീറ്റത്തിലും ത്യാഗത്തിന്റെ മുൾക്കാട്ടിലും അമ്മയുടെമൃദുസ്പർശത്താല് ജീവിതാർണ്ണവത്തിരക്കൊടുംകോളുകള് അടങ്ങ്ുന്നു.സർഗ്ഗാരംഭത്തില് അമ്മ ആഴിമകളായി ഭൂമിക്ക് ഉത്സവവേഷം കൊടുത്തു. അവൾ അലങ്കരിച്ചുവെച്ച ഐശ്വര്യസമൃദ്ധമായ ഈ ഭൂമിയില് നിന്ന് ഏതൊരാളുണ്ട് ഉളളുനോവാതെ പോയിട്ട്. ചേതനാസർഗ്ഗത്തില് അമ്മ ദുർഗ്ഗയായി. യാതനകളാൽ പ്രജ്ഞയെ പാലൂട്ടിവളർത്തി ,സിരാവീഥികളിലൂടെ രക്തച്ചുവപ്പാർന്ന ചെമ്പട്ടുലച്ച് എന്നും സഞ്ചരിച്ച് താമസശക്തികളോടെതിരിട്ടു. പിന്നെ, ഏറ്റവും സുന്ദരരൂപം ധരിച്ചു. കലാകദംബങ്ങളാകുന്ന പീലികൾ നിവർത്താടുന്ന ജൈത്രവാഹനമേറി കനമറ്റ് ഉയർന്ന് വിണ്ണിനെ ചുംബിക്കുന്ന നിനവാകുന്ന തൂക്കൊടി പറത്തി, അക്ഷരങ്ങളാൽ തീർത്ത മച്ചുകളില് ജീവന് അർച്ചനക്കൊരുങ്ങിയ അത്യഗാധതകളില് കടന്നിരുന്നുകൊണ്ട് വീണക്കമ്പിയില് വിരലോടിച്ച് വിശ്വമംഗളഗീതം പാടുന്ന ദേവിക്ക് ഭൂമി നിമേഷത്തുമന്ദാരമലർച്ചെണ്ടു കാഴ്ച വെക്കുന്നു.

സ്ത്രീജന്മത്തിന്റെ മൂന്നുഘട്ടങ്ങളാണിവിടെ ആവാഹിക്കപ്പെട്ടത്. ഐശ്വരമായ ,വ്ഷ്ണുപ്രിയയായ ബാല്യകൌമാരങ്ങൾ. ദുഃഖത്താൽ പ്രജ്ഞയെ വളർത്തുന്ന രക്തത്തിളപ്പാർന്ന വൈകാരികജീവിതത്തിന്റെ യൌവനം. കനമില്ലാത്ത ഉയർന്ന പുണ്യചിന്തകളാല് വിണ്ണിനെ തൊടുന്ന വാർദ്ധക്യം. ചിലർ ബാല്യത്തിലേ ഉയർന്ന പുണ്യചിന്തയാല് അനുഗൃഹീതരാണ്. (ബാലാമണിയമ്മയെപ്പോലെ) മറ്റു ചിലർ മൂന്നു ഘട്ടങ്ങളിലൂടെ ക്രമത്തില് കടന്നുപോകുന്നു. മനുഷ്യജീവിതത്തിൽ ഈ മൂന്നു ധാരകള് ധനസമ്പാദനം ,കലാസൃഷ്ടി, വിപ്ലവം,ആത്മീയത എന്നിങ്ങനെ പലതായി പിരിഞ്ഞ് പ്രജ്ഞയെ അതാതു ദിശകളിൽ വളർത്തുന്നു. സർവ്വദുരിതവും തീരുന്ന കാശിയിലെ മഹാശ്മശാനത്തിൽ, അനേകം പിതൃക്കളോടിണങ്ങിനിൽക്കുന്ന സ്വന്തം ജീവനെ കണ്ടെത്തുന്ന അമ്മ സന്യാസിനിയെപ്പോലെ പാടുന്നു:-

ഒരീച്ചപോലുമാ മഹിമാവിന്നംശം അരിഷ്ടമേൽപ്പ ഞാനതിനെ നോവിക്കിൽ.

പിതൃക്രിയാമന്ത്രമുരുക്കഴിക്കുമ്പോൾ, മൃതിക്ക്മപ്പുറത്തലയുന്ന പ്രജ്ഞയിൽ ചുറ്റും നിൽക്കുന്ന പിതൃക്കള് മനുഷ്യർമാത്രമല്ല, മൃഗങ്ങളും പക്ഷികളും തരുനിരകളും കൂടിയാണ്.

കാലദേവതമാർ ചെംപുലരിമലരിറുത്തർപ്പിക്കുന്ന ദേവിയുടെ പുരാതനക്ഷേത്രമായ പ്രപഞ്ചനടയില് വഴിപാടുനൽകാനോ വല്ലതും തരണമെന്നു യാചിക്കാനോ ബാലാമണിയമ്മ മെനക്കെടുന്നില്ല. മറ്റുളളവർ നേരം പോയെന്ന് തിക്കിത്തിരക്കി മുന്നോട്ടുനീങ്ങുന്നു. കവിയാകട്ടെ, കണ്ണിമക്കാതെ തൃപ്പടിച്ചോട്ടിൽ നിൽക്കുക മാത്രം ചെയ്യുന്നു. ഉളളിൽനിന്നെത്തുന്ന ദീപ്തിനാളങ്ങളിൽ നിമിഷങ്ങളെ ഊഞ്ഞാലാടിക്കുന്നു. അവർക്ക് തിരക്കില്ല. സ്വന്തം ഉയിരിൽ ദേവിയുടെ പുഞ്ചിരി താവുന്നവർക്ക് എന്തിന് വെമ്പലും ഭീതിയും.

ചുട്ടെരിഞ്ഞ വികാരങ്ങൾനിൻകാലിലഷ്ടഗന്ധപ്പുകയായ് പുണരുമ്പോൾ,
എന്നറിവുകൊളുത്തും വിളക്കേതും നിന്നഴകേറെയാക്കാനുതകുമ്പോൾ,
തൊട്ടതൊക്കെയും തൂക്കൈവിരൽത്തുമ്പായ് നേട്ടമെന്തും പ്രസാദമായ് തോന്നുമ്പോള്,
തേടുവാനെന്തീ ഹൃഷ്ടമാം മെയ്യിനു പാടുമീക്കരൾക്കെന്തുണ്ടു നേരുവാൻ.

**പ്രസാദം**

മിന്നത്തുനേർത്ത അനുസ്മൃതികളാൽ, മനസ്സ് പൂണ്യൽപിരിച്ചുനിൽക്കുമ്പോൾ, അകത്തെ ശ്രീകോവിലിലിരിക്കുന്ന നാഥന്റെ അനുഗ്രഹോജ്ജ്വലമായ നോട്ടം തന്നിൽവന്നുവീഴുന്നത് ബാലാമണിയമ്മ കാണുന്നു. ചൈതന്യം കാംക്ഷിക്കുന്നവന് ചൈതന്യവും ധനം കാംക്ഷിക്ക്നനവന് ധനവും തരുന്ന ഗുരുവായൂരപ്പന്റെ പ്രസാദരൂപം എത്ര മധുരം,മനോഹരം.

നിനവിലോ ദേവാ, കിനാവിലോ കാണായ് നിറനിലാവോ നിൻ പ്രഭാവലയമോ

ഉദയത്തുമഞ്ഞിൻ കണങ്ങളോ ,ഹൃത്തിലുതിർന്നു വീണതു തിരുമൊഴികളോ

ഇരുട്ടിൽ ആ തൃക്കരസ്പർശം എത്ര മൃദുലം. ആ സ്വരം കേട്ട ഹൃദയം പ്രപഞ്ചത്തേക്കാൾ വിശാലരമ്യം. പലമുഖങ്ങളിൽവിരിയും സുസ്മേരമലർകളാലേ ത്വൽപ്രസാദം ചൂടുന്ന ഹരിപ്രിയയാണ് ഈ കവി. അവനവന്റെ നേട്ടങ്ങളേക്കാൾ മറ്റുള്ളവരുടെ മനപ്രസാദത്തിന് വില കൽപ്പിച്ച ഒരു ഗാന്ധി. വിഷ്ണുദർശനാനുഭൂതിയുടെ ദിവ്യപ്രസാദവുമായി ,സ്നേഹത്തിന്റെ വറ്റാത്ത മുരളീഗാനമായി ,പോഷിപ്പിക്കുന്ന മധുരമുള്ള കാവ്യദുഗ്ധം പകർന്നുതരുന്ന സുരഭിയായി ബാലാമണിയമ്മക്കവിത മലയാളസാഹിത്യത്തിൽ ജ്വലിച്ചുനിൽക്കുന്നു. തുളസിക്കതിരിന്റെ പാവനതയുള്ള ഈ ആത്മാനുഭൂതിനുറുങ്ങുകൾ പറഞ്ഞറിയിക്കാവതല്ല. പുത്തൻതലമുറക്കാർക്ക് ഒരു പരിചയപ്പെടുത്തല് എന്നല്ലാതെ ,ബാലാമണിയമ്മയുടെ കവിതയെ മുഴുവനായി വിലയിരുത്താൻ , ഈ കൊച്ചുചിമിഴിൽ ജ്ഞാനവുമില്ല.

തന്റെ ഗുരുവായ നാലപ്പാടനെപ്പോലെ ,നക്ഷത്രലോകങ്ങൾക്കപ്പുറത്തേക്ക് ഉൾക്കാഴ്ചയുള്ള കവിയാണ് ബാലാമണിയമ്മ. ആ ഉന്നതലോകങ്ങളിൽ സഞ്ചരിക്കുമ്പോൾ, അവിടെ വിളഞ്ഞുനിൽക്കുന്ന സദ്വാസനകളുടെ ഉതിർമണികള് അവർ നമുക്കായി ശേഖരിച്ചു. അവയിൽ സ്വാനുഭൂതിയുടെ മധുരഫലങ്ങള് മുറിച്ചിട്ടു. വാത്സല്യത്തിന്റെ മധുരം ചേർത്തു. സ്വന്തം ഹൃദയത്തിന്റെ ഊഷ്മളതയുടെ ചൂടടുപ്പില് പാകംചെയ്ത പുത്തരിനിവേദ്യത്തിന്റെ ത്രിമധുരം സ്വന്തം ശരീരത്തിൽനിന്നു പുറത്തുവന്ന മക്കൾക്കുമാത്രമല്ല, ഇന്നു ജീവിച്ചിരിക്കുന്നവരും ഇനി പിറക്കാനിരിക്കുന്നവരുമായ അനേകം മാനസപുത്രർക്കുവേണ്ടിയാണവര് ഒരുക്കിവെച്ചത്. ഈ കാവ്യനൈവേദ്യത്തെ പിതൃബലിയില് ചിതറിക്കിടക്കുന്ന കവ്യമായി മാത്രം പുതുതലമുറ കാണാതിരിക്കട്ടെ.

ബാലാമണിയമ്മ പാകംചെയ്ത ത്രിമധുരം സ്വജീവിതത്തിലും സാഹിത്യജീവിതത്തിലും ഒരുപോലെ നൊട്ടിനുണയാൻ ഭാഗമുണ്ടായ ഒരു മാനസപുത്രി ,അവരുടെ തൃക്കാൽക്കല് ചാർത്തുന്ന വാക്കുകളുടെ വനമാലയാണിത്. ഈ ബ്രാഹ്മമുഹൂർത്തത്തില് ഞാനും ഏറ്റുപാടുന്നു:-

ഏഴരവെളുപ്പിനു ഞാനുണരുമ്പോളമ്മേ, നീയിളം നീലപ്പട്ടാൽ പുതച്ചുമയങ്ങുമ്പോൾ,

നിൻനെഞ്ചിലൂറുന്നാർദ്രമാധുര്യം നുണയുന്നേന്, നിൻവേഗനിമിഷങ്ങൾതന്നഴകറിയുന്നേൻ.

ശിരസ്സിലേൽപ്പേൻശാന്തിഗന്ധിയാം നിന്നുഛ്വാസം തിരച്ചാർത്തൊഴിഞ്ഞതാമാഴിയെയോർമ്മിക്കുന്നേൻ.

…………

നീയുണർന്നെന്നിൽപുതുപുഞ്ചിരി പൊഴിക്കുമ്പോൾ,പോയനാൾകളിൽപ്പോലെയെഴുനേറ്റോടുന്നു ഞാൻ.

മിന്നുന്നു വെയ്ലേറ്റതീൻമേശമേൽപാത്രങ്ങളും തിണ്ണമേലെങ്ങും പലമട്ടെഴും കളിക്കോപ്പും.

**പുന്നയൂർക്കുളത്തുനിന്ന് ഒരു രാധ**

പുന്നയൂർക്കുളം.നാലപ്പാട്ടും ബാലാമണിയമ്മയും ജനിച്ചുവളർന്ന കുഗ്രാമം. തുറന്നുകിടന്ന കുന്നിൽപുറങ്ങളിലും തെങ്ങിൻതൊടികളിലും വഴികളിലും തോടിലും കുടികളിലും തൈവാക പൂക്കുന്ന മണൽപ്രദേശങ്ങളിലും ചീവീടുമൂളുന്ന

ഞാറ്റുകണ്ടങ്ങളിലും പുരോഗതി വീശിയ വലപോലെ കമ്പിയും കാലും നിരന്നു. പുതിയ വെളിച്ചവുമായി വിദ്യുഛക്തി വന്നു. അപ്പോൾ ബാലാമണിയമ്മ പാടിഃ-

എത്രനാളായി പ്രതീക്ഷിച്ച നേട്ടമാണെൻ പ്രിയഗ്രാമത്തിനീയഗ്നിപഞ്ജരം (പുതുവെളിച്ചം)

വേലക്ക് കൂലിയുണ്ട് എന്ന് നിവർന്നുനിന്ന് ഓതുന്ന ഓലപ്പുരകളുടെ സ്വഛാങ്കണങ്ങളിൽ കുട്ടികള് നീലക്കുയിലിലെ പേർപെറ്റ പാട്ടുകള് പാടി. പരന്നൊഴുകുന്ന പുതുവെളിച്ചത്തിൽ കുളിച്ച നാട്ടില് പണ്ട് ഉദിച്ചുകണ്ട സുപ്രദീപങ്ങളുടെ വാരൊളിയെല്ലാം അന്ന് ബാലാമണിയമ്മയുടെ മനസ്സിൽ തെളിഞ്ഞു. (ഇതുപോലൊരാശയം ഓ.എൻ.വിയുടെ വിളക്കുകളെന്ന കവിതയിലും കാണാം)

കുണ്ടനിടവഴിതോറും ചെറുചിരി പൂണ്ടുകുണുങ്ങിനടന്ന പാനീസുകൾ, മുഖകാന്തി മങ്ങാതെ തന്റെ ഉമ്മറം കാത്ത മെഴുകുതിരിക്കാലുകൾ, വീട്ടിൽത്തന്നെ വാണാലും ചോരത്തുടുപ്പേറ്റുന്ന ഓട്ടുവിളക്കിലെ തീനാമ്പുകൾ, ഉത്സവകാലത്തെ വാതകദീപങ്ങള്...

ദീപായുതപ്പൊന്നിലപ്പടർപ്പിന്നകം ഗോപാലകൃഷ്ണൻകളിക്കുന്ന കോവിലും
സന്ധ്യക്കു കൈത്തിരി വെച്ചതിൽകൺനട്ടു സർപ്പങ്ങളാടുന്ന ചിത്രകൂടങ്ങളും
കെട്ടതിരികൾതൻപാട്ടുകളത്രയും ഒട്ടിനിൽക്കും നാലുകെട്ടിൻതറകളും
ജന്മമൃതികൾക്കു കാവൽനിൽക്കുന്ന ആ ദീപ്തിഗോളങ്ങള് എന്നേക്കുമായി നഷ്ടപ്പെട്ടുമോ. അമ്പലങ്ങളും നാഗവനങ്ങളുമുണ്ട്. ദൂരെ ഉടുക്കുപാട്ടു പൊന്തുന്നതും കേൾക്കാം. എന്നാലും പരന്ന പുരോഗതിയുടം വെളിച്ചത്തിൽ അത്ഭുതപ്പെടാനും ആരാധിക്കപ്പെടാനും ഒന്നുമില്ലാതായിത്തീരുന്നു. ഈ നാടിന്റെ പഴയ മക്കൾ പോയിക്കഴിഞ്ഞു.

ദൈവവിശ്വാസത്തിലാമഗ്നരാകയാൽ ജീവിതത്തിന്റെ കനമറിയാത്തവർ,
ആവശ്യമേറെച്ചുരുങ്ങിയതാകയാൽആരോടുമത്യന്തമൌദാര്യമാർന്നവർ.
കാലവും ദേശവും തൻപാട്ടിലാമെന്നു കാണായ്കയാൽ സുഖിക്കാനിട കിട്ടിയോർ.

ആ പഴയ തലമുറക്ക് പകരം ആവശ്യങ്ങൾ വർദ്ധിച്ചതുകൊണ്ട് ആരോടും ഔദാര്യം കാണിക്കാനാവാത്തവരും ദുഃഖങ്ങളാൽ ജീവിതത്തിനു കനം കൂടിയവരും ആയ പുതിയ തലമുറക്കാര് വന്നു. അതോടെ,

പെട്ടെന്നുനിന്നിലുണർന്നും കഴിഞ്ഞു, ഹാ, പട്ടണത്തിന്റെ പിടച്ചിലും പാച്ചിലും
നിർവ്യഗ്രതയുടെ നിസ്തുലമാം സുഖം നിന്മക്കൾമേലിലറിയില്ലൊരിക്കലും

എന്നാലും , അതിൽ ദുഃഖമില്ല,ബാലാമണിയമ്മക്ക്.ഗുരുവായ നാലപ്പാട്ടിനെപ്പോല ദുഃഖത്തിൽനിന്നും വേദനയിൽനിന്നും ജനിച്ച സുഖമാണ് ശരിയായ സുഖമെന്ന് അവരും ധരിച്ചിരിക്കുന്നു. നോവുറ്റതല്ലോ വളർച്ചയെമ്മട്ടിലും.

കുണ്ടും കുന്നും നിരത്തി റോഡുവന്നു. ഒന്നും ലഭിക്കാത്തതായില്ല എന്നും ഒരുദിക്കും അപ്രാപ്യമല്ല എന്നും ഗർജ്ജിക്കുന്ന കാറുകൾ പാഞ്ഞു. മക്കളുടെ പഴയ കളിപ്പാട്ടങ്ങൾനോക്കിനിൽക്കുന്ന അമ്മമാത്രം പുന്നയൂർക്കുളമെന്ന തന്റെ പെറ്റമ്മയുടെ(മാതൃനാടിന്റെ)നഷ്ടം അറിയുന്നതോടൊപ്പം ,മക്കളുടെ വളർച്ചയിലുള്ള അഭിമാനവും പങ്കുവെക്കുന്നു. ഊടുവഴിവക്കിലും പുരുഷാന്തരങ്ങൾനീങ്ങുന്നതിനു സാക്ഷിയായി ഓരോ ഇളംനാളിനും ഇറങ്ങിവരാൻ തോൾകുനിച്ചുനിൽക്കുന്ന അശ്വത്ഥത്തിൽ, പോയപൊൻനാളുകളില് നുകർന്ന അതേ നിർവൃതി ഇന്നും നുകരാൻഅമ്മക്കു കഴിയുന്നു. ചീറുന്നകാറുകൾ പായും തെരുവിലും ചില്ലിട്ട ഷോപ്പിലും കേറിക്കൂടി മുറുകുന്ന ശീവേലിമേളങ്ങളിൽ പ്രപഞ്ചത്തെ സൃഷ്ടിച്ചുവളർത്തിയെടുത്ത ഭാവന (വിഷ്ണു) എഴുന്നള്ളുന്ന ഗരുഡത്തേരിന്റെ ചിറകൊച്ച ഇപ്പോഴും അമ്മ കേൾക്കുന്നു. ചുറ്റുപാടുകളിലെ മാറ്റം ഈ രാധയെ പരിഭ്രമിപ്പിക്കുന്നില്ല. ക്ഷോഭിപ്പിക്കുന്നുമില്ല(അമ്പലത്തിൽ 1966).ശ്രേയസ്സും യശസ്സും പന്തടിക്കുന്ന മുറ്റങ്ങളിൽ, ഭാവിയിലെ

വിശ്വപൌരന്മാരെ സൃഷ്ടിക്കുന്ന പ്രപഞ്ചമാതാവായി (ആശിസ്സ്)അന്നും ഇന്നും എന്നും ബാലാമണിയമ്മക്കവിത അനുഗ്രഹം ചൊരിയുന്നു.

മാധവിക്കുട്ടിയും പുന്നയൂർക്കുളത്തിനുവന്ന മാറ്റങ്ങളെ പരാമർശിച്ചിട്ടുണ്ട്. ( നീർമാതളം പൂത്തകാലം പേജ് 383). നഗരങ്ങളിലെ എല്ലാ സുഖസൌകര്യങ്ങളും ആസ്വദിച്ചുജീവിച്ച് ഇടക്കൊരു ദേശാടനക്കിളിപോലെ പുന്നയൂർക്കുളത്തെത്തിയിരുന്ന മാധവിക്കുട്ടി നോസ്റ്റാൾജിയയോടെ തന്റെ പഴയ ഗ്രാമത്തെ ഓർക്കുന്നു. പക്ഷേ, പുന്നയൂർക്കുളത്തെ സാധാരണ ഗ്രാമീണര് ആദ്യമായി അനുഭവിക്കുന്ന ഇത്തിരിസ്സൌകര്യങ്ങൾകണ്ട് അനുമോദിക്കാനും അനുഗ്രഹിക്കാനും ബാലാമണിയമ്മയെപ്പോലെ മാധവിക്കുട്ടിക്ക് സാധിക്കുന്നില്ല. നഗരമായാലും ഗ്രാമമായാലും ഉള്ളിൽ ശാന്തിയും വിശ്രാന്തിയുമുള്ള ബാലാമണിയമ്മക്ക് ഒരുപോലെയാണ്. അവരുടെ തിരുവരുൾ എവിടെയും ഭഗവാന്റെ തിരുവരുളായി മുഴങ്ങിക്കേൾക്കുന്നു.

മാർഗ്ഗം തെറ്റിയ ഗോവിനായല്ലോ , മേയ്ക്കും ഞാൻകുഴലൂതുന്നതെന്നും

വഴിതെറ്റിപ്പോയ പശുക്കുട്ടിക്കു വേണ്ടിയാണ് കണ്ണൻകുഴലൂതുന്നത്. വഴിതെറ്റിയ പശുക്കുട്ടിയെ ധാർമ്മികരോഷംപൂണ്ട് നിന്ദിക്കുന്ന പണ്ഡിതന്മാരുണ്ട്.ആ തെറ്റായ വഴിയാണ് ശരിയെന്നുകരുതി അതിന്റെ പിന്നാലെ നടക്കുന്ന ആസ്വാദ കരുമുണ്ടാവാം., രണ്ടുകൂട്ടരും ഒരുനിമിഷം ഈ തിരുവരുളിനു ചെവിയോർക്കണം.
നോവിച്ചെൻനെഞ്ചിൽമർത്യനേൽപ്പിച്ച ശ്രീവത്സമെന്ന് ഓരോ ചവിട്ടിനേയും ,ഓരോ നിർഭാഗ്യത്തേയും ഓരോ പാവപ്പെട്ടവനേയും മാറോടണച്ചുപുൽകുന്ന സർഗ്ഗാത്മാവിന്റെ സൌമ്യസന്ദേശം അതിൽകേൾക്കാം. ഇക്കാരണ ത്താൽ ബാലാമണിയമ്മയുടെ ശ്രീകൃഷ്ണന് മാധവിക്കുട്ടിയുടെശ്രീകൃഷ്ണനിൽനിന്ന് വ്യത്യസ്തനാണ്. ഇരുൾനീക്കി അവബോധമലിയിച്ച തീർത്ഥമാണിതുനോക്കു എന്ന് ഉരുവിടുന്ന കണ്ണന്റെ കുഴലൊച്ച വഴികാണാക്കാടുകള് പിന്നിട്ട് നേർത്ത് ബാലാമണിയമ്മയിലെത്തിച്ചേരുന്നു. ഗിരിയുടെ കൂപ്പുകൈ ഉയരുന്നിടത്തെല്ലാം ആ ചരണത്തുടുപ്പ് തെളിയുന്നു . ഒളിവീശിഉലയുന്ന അവന്റെ പട്ടാടച്ചുളിവ് ആറ്റുവെള്ളത്തിലിഴയുന്നു. ആ ജലം തൊട്ടുതലോടി ബാലാമണിയമ്മ അവന്റെ തിരുമെയ്യിന്റെ ചൂടറിയുന്നു. കൊടിയ കയങ്ങളുടെ മേലെ അലച്ചാർത്തില് ആ നാദം നടമാടി ഉഴറാതെയോരാതെ ഉൾക്കൊൾകീയാർദ്രമാമഴകിനെ എന്നു മൊഴിയുന്നു.

ഈ രാധ പാതിനിറച്ച് ഒക്കത്തുവെച്ച മൺകുടത്തിൽതുളളുന്നവെള്ളത്തിൽ, അവന്റെ തൂക്കുഴലൊച്ച തുടിക്കുന്നു. ചലനത്തിൽച്ചലനത്തിലാനന്ദമെന്ന് പലവട്ടം നെഞ്ചിൽമന്ത്രിക്കുന്നു. ഏതാപത്തും ഏതു ദുർഘടമാർഗ്ഗവും അവൻപിന്നിലുള്ളപ്പോള് ഭദ്രം. ഉച്ചവെയിലിനു ചൂടുകൂടിയാലും ആ ഉഛ്വാസമേറ്റാൽ തളർച്ച അറിയുന്നില്ല. മൺകുടം ഉടഞ്ഞുചോരുന്ന ഓരോ നീർത്തുള്ളിയിലും അവന്റെ ദീപ്തവടിവുമാത്രം. ആ അനാദ്യന്തനാദം. വരളില്ലിപ്പുഴയെന്നും സ്ഥിരമല്ലോ വീടെന്നും മൂളുന്ന വേണുഗാനം...എവിടെനിന്നാണ്. രാധയുടെ മൂർദ്ധാവിൽനിന്നോ ഉൾക്കാമ്പിൽനിന്നോ ബുദ്ധിയും ഹൃദയവും ശരീരവും നാദരൂപമായി പുറത്തുവരുന്ന ആ കവിതകളിൽനിന്നോ ... രാധ സ്വയം കൃഷ്ണനായി മാറിക്കഴിഞ്ഞിരിക്കുന്നു.ഓരോ ആത്മാവും മായകൊണ്ടു മുഗ്ദ്ധനാണെങ്കിലും പുണ്യവാസനകളാൽ സുരക്ഷിതവുമാണെന്നറിഞ്ഞ ക്രാന്തദർശിയായ തപസ്വിയാണ് ഈ രാധയുടെ കൃഷ്ണൻ. ആ തോഴൻ മുറ്റത്തെ കണ്ണീർച്ചാലിൻപിന്നിലെ മുൾവേലിക്കപ്പുറത്തുനിന്ന് നിന്റെ വാസനച്ചെപ്പല്ലാതെ മറ്റൊന്നും എടുക്കാതെ എന്റെ കൂടെ വരൂ എന്നു വിളിക്കുമ്പോൾ താന് മറ്റെല്ലാമുപേക്ഷിച്ച് കൂടെപ്പോയേതീരൂ എന്ന് അരനിമിഷംപോലും തപസ്വിനിയായ രാധ മറക്കുന്നില്ല. അതുകൊണ്ടുതന്നെ സർഗ്ഗലീലതൻപൊരുളറിയാക്കിടാങ്ങളിൽ, സത്യജ്ഞയായ അവരൊരിക്കലും ശാപമേൽപ്പിക്കുന്നില്ല. ഭൂമിയുടെ കിരാതത്വം മുറിവേൽപ്പിച്ച ഓരോ ജീവാണു പേറുന്ന നോവും തന്റെ നെഞ്ചില് പിടക്കുമ്പോൾ മനുഷ്യൻഉന്നതങ്ങളിലേക്ക് പറന്നുയരുന്ന മഹിമാവിനെക്കുറിച്ചു മാത്രമല്ല, അവന്റെ താണുപോകുന്ന ചിറകിനെക്കുറിച്ചുപാടാനും അവരിലെ ആദികവിക്ക് കഴിയുന്നു.

അറിവൊട്ടുദിച്ച ബാല്യകാലത്ത് കോവിലിലെ ശിലയില് പതുങ്ങി ഒളിച്ചിരുന്ന കൃഷ്ണനെന്ന നിത്യകാമുകനു വേണ്ടി കിണറ്റിലെ തണ്ണീരും വളപ്പിലെ പൂവും ബാലാമണിയമ്മയും സൂക്ഷിച്ചുവെച്ചു. ഈ വഴികളിൽ സഞ്ചരിക്കുന്ന ഓരോ പാന്ഥന്റെ കാൽവെയ്പ്പിലും അവന്റെ സ്വരം ഉണ്ട്. കൃഷ്ണനുവേണ്ടി സുഗന്ധധൂപം കത്തിച്ചു. നിലവിളക്കിലെ തിരി നീട്ടി.

എന്നാലൊരിക്കലും കൃഷ്ണനുവേണ്ടി നിവേദിക്കേണ്ടത് തന്റെ ഭൌതികദേഹമാണെന്ന് തെറ്റിദ്ധരിച്ചില്ല. ശരീരത്തെ പലർക്കുമായി നിവേദിച്ചാൽ, കൃഷ്ണനുമായി സംഗമം സാധിക്കുമെന്ന തെറ്റിദ്ധാരണ ഉണ്ടായില്ല. തന്റെ പ്രാണപ്രിയനായ അനാദിപുരുഷന് മനസ്സും വാക്കും ക്രിയയും ചേർന്ന അമൂല്യമായ ത്രിമധുരമാണ് അമ്മ നിവേദിച്ചത്.

അഹസ്സൊട്ടുങ്ങവേ നിലാവൊഴുകുമെൻ അകത്തളത്തിൽവന്നിരുന്ന നിൻമുന്നിൽ,
അനാദിപൂരുഷാ നിവേദിക്കട്ടെ ഞാൻ, മനോവചക്രിയാമധുരമീയന്നം

ആ ത്രിമധുരത്തിന്റെ പാവനത അമ്മാളുവിലും ബാലാമണിയമ്മയിലും ഒരുപോലെ നാം കാണുന്നു. വേദമന്ത്രംപോലെ കവിത പവിത്രമായി ,ആത്മാവിൽ കിനിഞ്ഞിറങ്ങുന്നു. കൂട്ടംതെറ്റിയ ഗോക്കളെ തന്നിലേക്കാകർഷിക്കുന്ന ഒരു മധുരഗാനനിർഝരി ,അഹസ്സൊടുങ്ങി നിലാവൊഴുകുന്ന കവിയുടെ അകത്തളത്തിൽനിന്ന് നമ്മിലേക്ക് ഒഴുകിയെത്തുന്നു. തലയിൽചവിട്ടുന്ന കാലിലീശനെക്കണ്ട ബലവദ്വിനയത്തിൻസൌമ്യമൂർത്തിയായ ഈ രാധ, അർച്ചനാദീപനാളംപോലെ ജ്വലിക്കുന്ന ശോഭനമുഹൂർത്തങ്ങളെ സ്വാത്മാവിൽദർശിച്ച് ,അവയിൽ മുഗ്ധമായ ഉൾക്കണ്ണുന്നിനിൽക്കുമ്പോൾ, അവർക്കുമാത്രമല്ല,നമുക്കും ചുറ്റുമുള്ള മറ്റെല്ലാം പാഴ്നിഴലായിത്തോന്നുന്നു. വിശ്വഭിക്ഷക്കായി അന്തര്യാമി എത്തുന്ന നിമിഷങ്ങൾഎത്ര മൃദുലം, മനോഹരം. എൻ കമണ്ഡലുവിൽനിന്നൊഴുകും നീരത്രയും നിൻകയ്യിൽവീണേ നിൽക്കൂ എന്ന് തപസ്വിനി പാടുമ്പോള് അന്തരീക്ഷത്തില് ഹവ്യസൌരഭം, അന്തരംഗത്തില് ദേവസംഗീതവും.  മന്നിന്റെ വാടാപ്പച്ചയുടെ മാറിൽച്ചേർന്നുകാണിന്ന കൊട്ടാരങ്ങള് വെറും കുട്ടിക്കളിപ്പുരകൾമാത്രം. മുന്നിൽ ത്രിലോകാഭിവ്യാപ്തവും നിത്യസുന്ദരവുമായ ഒരു നീലഗാത്രം മാത്രം. ഗർവ്വുകൊണ്ടുയരുന്ന ഓരോ ശിരസ്സിലും അവന്റെ കാലുവെക്കുന്ന അത്ഭുതദൃശ്യം.

നിൽകാൽവെപ്പണർത്തുമീ സർഗ്ഗമണ്ഡലങ്ങളിൽ, തങ്കുന്നോരണുതാനായെന്നെ ഞാനറിയാവൂ

പകലോ രാവോ സ്പർശിക്കാത്ത നിത്യതയുടെ അഗാധത ചുറ്റും വികസ്വരമാകെ അമ്മയുടെ മഹായജ്ഞം സമ്പൂർണ്ണമാവുന്നു.  പൊടിമണ്ണുചുംബിക്കും മഞ്ഞപ്പൂഞ്ചേലയും അടിവെപ്പിലാനന്ദതാളവുമായ് തന്റെ കൃഷ്ണന് അണയുമ്പോൾ ഈ രാധ പാടുന്നു.

നിറയുന്നു കണ്ണെനി,ക്കൊഴുകുന്നു നിൻനീലനിറമെങ്ങും ,വനമാല ചാഞ്ചാടുന്നു.
കരുതിയിരുന്നതിലെത്രയധികമീപ്പരമമാം സൌന്ദര്യം വിശ്വമൂർത്തേ.

അദ്വൈതവേദാന്തം ദഹിക്കുകയില്ലെന്നു മേനി പറയുന്നവരും ,അദ്വൈതത്തിന്റെ പാണ്ഡിത്യഘോഷത്തിൽ അതിന്റെ സ്നേഹധാരയും സൌന്ദര്യലഹരിയും കാണാതെ പോകുന്നവരും ബാലാമണിയമ്മയുടെ നിഷ്ക്രമണം (1974)എന്ന കവിത വായിച്ചുനോക്കേണ്ടതാണ്. ആചാര്യന്റെ സരളമൃദുലഹൃദയത്തെ ഏതു പാമരനും സാധാരണക്കാരനും മനസ്സിലാവും വിധം തന്റെ ഉള്ളംകയ്യിലൊതുക്കിവെച്ച് അമ്മ നോക്കിക്കാണുന്നു. മർത്ത്യനു കയറുകളുണ്ണീ കരളിലേയുള്ളു എന്ന ഗുരുവിന്റെ ദിവ്യവാണികേട്ട് ഗൃഹത്തിന്റെ ചരടുപൊട്ടിച്ച് സന്യാസാശ്രമങ്ങൾ തീർക്കുന്നവര് ഏറെനാൾകഴിയുമ്പോള് കാണുന്നതെന്താണ്. അവിടേയും കൊതി, ഈർഷ്യ,പരസ്പരം ശീതസമരങ്ങൾ. ആ കയറുകളില് പെട്ടുവലയുന്ന ശിഷ്യരെ നോക്കിയിരിക്കെ അമ്മക്ക് സുഖമില്ലെന്ന വാർത്ത കേൾക്കുന്നു.

മുറിവായ് നീറ്റലായ് കൊട്ടുംനോവായ് വിങ്ങിനിറയുന്നു ഹൃത്തിൽപ്പുലർത്തിരിനാളം
അതീതജന്മത്തിൻവളവുകൾപിന്നിട്ടരികിലെത്തുന്നു മുലപ്പാലിൻമണം

അലിവുകൊണ്ട് കുഞ്ഞുനാളിൽ തന്റെ ഉള്ളം ശുചീകരിച്ചവളെ ഒരിക്കല് കാണാൻചെന്നതുകൊണ്ട് അടിപുഴങ്ങുമോ പ്രപുഷ്ടമെൻശമം എന്ന ചോദ്യം സന്യാസത്തിന്റെ ആചാരക്കെട്ടുകളേയും കരളിൽനിന്നു പൊട്ടിച്ചെറിയുന്നു.

കണ്ണീരുറന്നുകൊണ്ട് മാതൃസവിധത്തിലിരിക്കുന്ന ശ്രേഷ്ഠപുത്രന്, ജഗജ്ജനനിയെത്തന്നെ അവളിൽകാണുന്നു.മുഴുകുമാവഞ്ചിക്കകത്തുകണ്ടുഞാൻ, ഉഴ നിലത്തിട്ട ജഗജ്ജനനിയെ.

അമ്മക്കുവേണ്ടി ഞാനെന്തു ചെയ്യണം. വ്രണിതമായി കണ്ണിൽപിടക്കുന്ന പ്രജ്ഞ മകനിലേക്ക് ഉയരുന്നു. പ്രിയപ്പെട്ട കുട്ടീ, നീ തെരഞ്ഞെടുത്ത മാർഗ്ഗത്തിൽനിന്ന് തിരിച്ചുവരാന് അമ്മ പറകയില്ല. പക്ഷേ, ഇനിയും അമ്മമാർക്കിടരേകായ്ക നിൻപ്രഭാഷണോന്മേഷം. പ്രഭാഷണങ്ങളാൽ ഇനിയും ശിഷ്യന്മാരെ ആകർഷിച്ച് അമ്മമാർക്ക് ദുഃഖമുണ്ടാക്കരുതേ.

അമ്മമാരിൽനിന്ന് അകന്നുപോകുന്ന മക്കള് സന്യാസിമാർമാത്രമല്ലെന്നും നാം ഓർക്കണം. സന്യാസിമാർ ഉത്തമമായ ഒരുലക്ഷ്യത്തിനുവേണ്ടിയാണ് അകന്നുപോകുന്നത്. പണത്തിനും സുഖസൌകര്യങ്ങൾക്കുമായല്ല. ജോലിക്കായും മക്കൾ പിരിഞ്ഞുപോകുന്നുണ്ട്. പലപ്പോഴും മാതാപിതാക്കളെ മനസ്സിലാക്കാനേ ശ്രമിക്കാതെ അവരെ നിശിതമായി വിമർശിക്കുന്ന മക്കളുമുണ്ട്. തള്ളിപ്പറയുന്നവരുമുണ്ട്. ഇതിന്റെയെല്ലാം പിന്നിൽ ചിലതുണ്ട്. വിറങ്ങലിക്കുന്ന കുടുംബബന്ധങ്ങൾ, ഒഴിഞ്ഞ പാത്രങ്ങൾ ,കെട്ടുപോയ അടുപ്പുകൾ, കഴിഞ്ഞകാലത്തിലേക്ക് ഒട്ടിപ്പിടിക്കുന്ന ചിന്തകൾ - ഏകാന്തതയുടെ അസ്വാസ്ഥ്യം. ഇതെല്ലാം കാണുന്ന ചിന്തകന്റെ മനസ്സിലുണ്ടാവുന്ന വിചാരം ശങ്കരന്റെ മനസ്സിലും ഉദിക്കുന്നത് ബാലാമണിയമ്മ കാണുന്നു.

പ്രശാന്തിനേടുവാനൊരാൾക്കീയൂഴിയില് പലരിലസ്വാസ്ഥ്യം പകർത്തണമെന്നോ

ആരിലും അസ്വാസ്ഥ്യം പരത്താതെ പ്രശാന്തി നേടുന്നമ ാർഗ്ഗത്തിലാണ് മനുഷ്യന് അഹിംസയെ കണ്ടെത്തുന്നത്. അവിടെയും സംശയം ഉന്നയിക്കപ്പെടാം. അഹിംസ മനുഷ്യന്റെ ശക്തിയോ ദൌർബ്ബല്യമോ. ശക്തിയാണെന്ന കാര്യത്തിൽ ഋഷിപരമ്പരകൾക്ക് സംശയമില്ല.പക്ഷേ,മാംസം ഭക്ഷിക്കുന്നതിൽ രുചി കണ്ടെത്തിയവര് അത് സമ്മതിച്ചുതരുമോ. ഇത്തരം സംശയങ്ങളില് ഉയിർ ഞെരിയുമ്പോൾ,

പരതത്വംതേടിപ്പറക്കുമാത്മാവും നരകഗോപുരം ചവിട്ടിയേ തീരൂ എന്ന അറിവിൽ ബാലാമണിയമ്മ എത്തിച്ചേരുന്നു. അഹിംസയെ ആയുധമാക്കിയ ആത്മാക്കൾക്ക് ഹിംസ ശീലമാക്കിയവരുടെ നിന്ദയും അമർഷവും സഹിക്കാതെ തരമില്ല. അത് നരകവേദനയാണ്. എന്നാലും അവരത് താങ്ങുന്നത് തിരിച്ചടിക്കാൻ ശക്തിയില്ലാഞ്ഞല്ല. തിരിച്ചടിക്കാൻ ഹൃദയം സമ്മതിക്കാഞ്ഞിട്ടാണ് ,സ്നേഹം കരളിൽ കയറിട്ടുന്നതുകൊണ്ടാണ്.

തനിക്കേറ്റവും പ്രിയപ്പെട്ടതാണ് മനുഷ്യൻ പരാശക്തിക്ക് ബലിദ്രവ്യമായി അർപ്പിക്കുന്നത്. സന്യസിക്കാൻപോവുമ്പോള് അമ്മയോടുള്ള കരളിന്റെ പാശം അറുത്ത ശങ്കരൻ അതു ചെയ്തു. അമ്മയുടെ അവസാനത്തെ തിരുവാക്ക് അനുസരിക്കുമ്പോളും ശങ്കരൻതനിക്കേറ്റവും പ്രിയപ്പെട്ടതാണ് ബലി നൽകുന്നത്. ഇനി പുതിയ സന്യാസിമഠങ്ങൾ സ്ഥാപിക്കയില്ലെന്നും ശിഷ്യരെ ചേർക്കുകയില്ലെന്നുമുള്ള വാഗ്ദാനം ഒരു ജീവിതാദർശത്തിന്റെ തന്നെ ബലിയാണ്. യഥാർത്ഥത്തില് ശങ്കരൻ അങ്ങനെയൊരു വാഗ്ദാനം ചെയ്തുവോഎന്നത് ഇവിടെ പ്രശ്നമല്ല. കവി എഴുതുന്നത് ചരിത്രമല്ല, കവിസങ്കൽപ്പത്തിലുള്ള ജീവിതപുനരാഖ്യാനമാണ്.

ബാലാമണിയമ്മയിലെ രാധ ഇപ്രകാരം ആത്മബലി നൽകി ആചാര്യപദവിയിലേക്കുയരുന്ന മഹാമനീഷിയാണ്. ആ സോപാനപ്പടിമേൽ ചിതറിവീണ പൂക്കൾപെറുക്കിക്കൂട്ടുന്ന ഒരു കൊച്ചുകുട്ടി മാത്രമാണ് മാധവിക്കുട്ടിയിലെ രാധ. മാധവിക്കുട്ടിയുടെ എന്റെ കഥ ബാലാമണിയമ്മയും വി.എം നായരും ,ധർമ്മമെന്നോർത്തോ പാപമെന്നറിയാഞ്ഞോ ചെയ്ത കർമ്മങ്ങൾ, കാലദണ്ഡമായി കനക്കുന്ന പ്രക്രിയ മാത്രമാണ്. പാഴ്ത്തോണ്ടുപോലെയുള്ള നശ്വരശരീരത്തെ അത്ര സാരമായെടുക്കാത്ത ഒരാൾ തന്റെ ധർമ്മനിർവ്വഹണവേളയില് സ്വാഭാവികമായി സൃഷ്ടിച്ചേക്കാവുന്ന ഒരു ബൈപ്രൊഡക്റ്റ്.

കുപ്പിവളയും നാരങ്ങസ്സത്തും വാങ്ങാൻ അച്ഛന് വിഷുപ്പലരിയിലേകിയ വെള്ളിമാണ്യം , പാകയജ്ഞക്കരിപ്പടപ്പാർന്ന കയ്യുമായി വന്നുനിന്ന് അമ്മ ചോദിച്ചപ്പോള്, അത് സാധുക്കൾക്കായി ദാനം കൊടുക്കുന്നു. ആ അമ്മ മകളും അതു തന്നെ ചെയ്യണമെന്ന് പ്രതീക്ഷിക്കാമോ. വെള്ളക്കദർമാത്രമുടുക്കുന്ന അച്ഛന് മകളും അങ്ങനെ ച്െയണമെന്ന്

ആശിക്കാനുള്ള അവകാശമുണ്ടോ. മക്കളും തന്നെപ്പോലെയാവണമെന്നാശിക്കാനുള്ള അവകാശം ഗാന്ധിക്കുണ്ടോ. രാഹുലനും സന്യാസം സ്വീകരിക്കണമെന്ന് ബുദ്ധന് ആശിക്കാമോ. ഇപ്രകാരമുള്ള പ്രതീക്ഷകളെല്ലാം അക്ഷന്തവ്യമായ അപരാധങ്ങളായി പുതിയ തലമുറ കാണുന്നതിൽ പഴയ തലമുറ തെറ്റുകാരാണോ. ഇത്തരം തെറ്റാണ് ബാലാമണിയമ്മയുടെ ധർമ്മനിർവ്വഹണവും മാധവിക്കുട്ടിയുടെ കാര്യത്തിൽ.

പൂർവ്വികരെ പഴിക്കുന്ന പുത്തൻതലമുറക്കാരുടെ എണ്ണം വർദ്ധിപ്പിക്കുന്ന ആത്മകഥകളും പ്രഭാഷണങ്ങളും ഇന്ന് കൂടിക്കൂടി വരികയാണ്. അമ്മയുടെ കരുണരസം സ്ഫുരിക്കുന്ന കണ്ണീരുപ്പ ചേർത്ത കാവ്യത്തെ വെറും പ്രേതബലിയിട്ട കവ്യമായി കാണുന്ന മക്കളുടെ എണ്ണവും കൂടിവരികയാണ്. ആ കാവ്യമാധുര്യം ആസ്വദിച്ച് പൂർണ്ണകാമരായ മക്കളുമുണ്ട് എന്നതാണ് ആകെയുള്ള ആശ്വാസം.

**സോപാനസംഗീതം**

വിണ്ണൊളുക്കേറിനിൽക്കുന്നു ദിനേശ്വരന് പൊൻനിമേഷങ്ങൾനിറച്ച പൂത്തട്ടുമായ്
അർച്ചനാഭാവേന മേവുന്നു ഭൂവുമിന്നസ്മൽഗ്ഗുരുവിന്റെ ജന്മർക്ഷമല്ലയോ (ജന്മനക്ഷത്രം)

കേരളീയഭവനങ്ങൾ ആവണപ്പലകയും അഷ്ടമംഗലവ്യവും ദശപുഷ്പവുമായി ശ്രീഭഗവതിയെ എതിരേൽക്കാനൊരുങ്ങി നിൽക്കുന്ന കർക്കിടകമാസം. രാമായണത്തിന്റെ മംഗളധ്വനിയാൽ പവിത്രമായ കർക്കിടകമാസത്തിലെ ആയില്യംനാളിലാണ് എണ്പത്തിമൂന്നുവർഷങ്ങൾക്കുമുമ്പ് ശ്രീഭഗവതിയും സരസ്വതീദേവിയും ഒന്നിച്ചൊരു പെൺകുഞ്ഞിന്റെ രൂപമെടുത്ത് നാലപ്പാട്ട് തറവാട്ടില് വന്നുജനിച്ചത് .ചിച്ഛക്തികേന്ദ്രമായ ഈ കൊച്ചുമകൾ വളർന്നാല് വീണ്ടും വീണ്ടും വിസ്തൃതകൈവരിക്കുന്ന ദീപ്തിഗോളങ്ങളേയും കർമ്മവലവീശി തന്റേതാക്കുമെന്ന് കണക്കുകൂട്ടിയ പ്രകൃതി അന്ന് ഒരുണർത്തുപാട്ട് പാടിയോ.

ചിക്കെന്നുണർന്നാലും ചിക്കെന്നുണർന്നാലും ചിച്ഛക്തികേന്ദ്രമാമെൻമകളേ (ഉണർത്തുപാട്ട്)

അറിവിന്റെ അലക്കൈകളാൽ ഉറങ്ങുന്ന മനസ്സുകളെ തലോടിയുണർത്തുന്ന അമ്മയുടെ സ്ഥാനമാണ് മലയാളസാഹിത്യത്തിൽ ബാലാമണിയമ്മക്കുള്ളത്. ഏതൊരറിവിനെ ഉണർത്താനാണോ ഈ അമ്മ ഉണർത്തുപാട്ട് പാടിയത് ആ അറിവ് ഇന്നും ഉണരാതെ കിടക്കുന്നതാമ് ഇന്ന് നമ്മുടെ സമൂഹത്തിന്റെ പ്രശ്നങ്ങൾക്കെല്ലാം കാരണം. ബാലാമണിയമ്മ കയറിപ്പോയ വിശുദ്ധചിന്തകളുടെ സോപാനത്തിന്റെ താഴത്തെ പടികളിലിരുന്ന് ,ആ മന്ദ്രമധുരമായ സോപാനസംഗീതത്തിനു ചെവിയോർക്കുമ്പോൾ, സമൂഹത്തിന്റെ എല്ലാ ചിച്ഛക്തികേന്ദ്രങ്ങളും ഉണരട്ടേ എന്നാണ് എന്റെ പ്രാർത്ഥന.

**അമ്മ**

അമ്മയുടെ മാനസസരസ്സിൽ പ്രളയാന്തത്തിൽ വിരാട്സ്വരൂപനിൽ മഹാപത്മമെന്നപോലെ ഒഴുകിനടക്കയാണ് മകന്റെ പൊന്നുടൽ(നിർവൃതി)മകനിൽ ജഗദീശനെ കാണുന്ന അത്ഭുതസിദ്ധി അമ്മക്കുണ്ട്.

..................സ്വപുത്രനെസ്സേവിച്ച ഹൃത്തിനിങ്ങോരോ ശിശുവുമച്ചിന്മയനല്ലയോ
കമ്രമാമോരോ കളിവിരുതും മഹാകർമ്മയോഗത്തിൻതനിക്കഴമ്പല്ലയോ(വേണുഗോപാലൻ)

നിഷ്കാമകർമ്മമാകുന്ന തപശ്ചര്യയിൽ, തന്റെ ഉണ്ണിയില് സർവ്വഭൂതാത്മകത്വം ദർശിക്കുന്ന അമ്മ ഇജ്ജഗദാത്മാവെന്നു നിൻപൈതലായ്ത്തീർന്നുവോ ,ആ നിമിഷത്തിൽ പ്രപഞ്ചമാതാവായിത്തീരുന്നു.(കുട്ടികൾക്കിടയിൽ)ഏതിനെ പുൽകണം,ഏതിനെ ചുംബിക്കണമെന്നറിയാത്ത അവസ്ഥ. നിന്നുന്നിലോമൽക്കിടാങ്ങളായല്ലയോ, നിൽക്കുന്നു സർവ്വചരാചരങ്ങള്(ഏതിനെ). ഋഷിതുല്യയായ ആ അപത്യലാളനാപ്രസക്തയുടെ വാത്സല്യം പാരിനെ പുണരുന്നു.(ഗൃഹിണി) അമ്മക്ക് എന്തിനീ പ്രപഞ്ചമാതൃത്വം. അമ്മതന്നെ ഉത്തരം തരുന്നു. ഞാനിപ്രപഞ്ചത്തിനമ്മയായെങ്കിലേ മാനിതമായ് വരു നിൻജന്മമോമനേ (മാതൃഹൃദയം) പുഴുവിനെപ്പോലും ലാളിക്കാനും ചതഞ്ഞ പുൽക്കൊടി കണ്ടാലും

കാരുണ്യബാഷ്പമൊഴുക്കാനും ഒരു പാറ്റയുടെ ആനന്ദവായ്പ്പിലും ഉള്ളു കുളിർക്കാനും കഴിഞ്ഞാൽ, അയുതെ കൽപ്പങ്ങളുടെ കൈവേല തീർന്ന് തന്റെ ഹൃദയം പൂർണ്ണത പ്രാപിക്കുമെന്ന് അമ്മ അറിയുന്നു. കർമ്മത്തില് കാലൂന്നാനോങ്ങുന്ന ദിവ്യമാനുഷകുഡ്മളങ്ങളായ കൊച്ചുമക്കളുടെ ചോരിവായില്, മർത്ത്യന്റെ വക്രസ്വഭാവത്തെപ്പഹരിക്കും നിഷ്കളങ്കഭാവം നിറഞ്ഞുനിൽക്കുന്നു(ആദ്യചുംബനം). ആ ആമ്പൽമൊട്ടുകളെ വിശ്വജീവിതസത്ത ഉൾക്കൊള്ളുമാറ് വിടർത്താൻ(വിടരാവൂ), അമ്മ പ്രപഞ്ചമാതാവായേ തീരൂ. മകന്റെ ദർശനമാത്രയില് തന്നിൽവിടർന്ന ഉത്കൃഷ്ടാദർശങ്ങള്-പാപം കൊണ്ടു പരുത്ത കൈകൾക്കോ മിഥ്യോക്തികൌതുകം പൂണ്ട ചുണ്ടിനോ നിഷ്കളങ്കമായ ശിശുവിനെ സ്പർശിച്ചുകൂടാ എന്ന അറിവ്- അമ്മയെ മഹദ്കൃത്യങ്ങൾക്ക് തയ്യാറെടുപ്പിക്കുന്നു.

പുണ്യൈകലബ്ധമാം നിൻമാതൃഭാവത്തിനെന്നെ ശ്രമാലർഹയാക്കീടുവന്.
ഛന്നമായുണ്ടുമഹത്താം തപശ്ശക്തിയെന്നിലുമെന്നു ഞാനിന്നറിഞ്ഞേൻ.(അമ്മയും മകനും)

തന്റെ മനസ്സിൽ നിസ്വാർത്ഥതപസ്സിന്റെ ആദ്യപാഠം കുറിച്ച കുഞ്ഞ് ,ഭർത്താവിനേയും മറ്റൊരാളായി മാറ്റുന്നത് അമ്മ നോക്കിക്കാണുന്നുണ്ട്.

കാമോപമനാം വിലാസിയെയല്ല,തൻ കാന്തനിൽക്കണ്ടതന്നേരം മനസ്വിനി
ശോഭനാദർശത്തിലേക്കുതന്നെ പ്രിയാൽകൈ പിടിച്ചേറ്റുന്ന കാരുണ്യവാനെയാം (ആശീർവ്വാദം)

വിണ്ണിന്റെ താക്കോൽ മുറുകെപ്പിടിച്ചുവന്ന ഈശ്വരതേജാംശമാണ് ഓരോ കുഞ്ഞും. ആ പൊന്നുടൽ തന്റെ സ്വന്തമാക്കി പുണരുന്ന അമ്മ തന്നിലുയർന്ന് ഓളം വെട്ടി പരന്നൊഴുകുന്ന നിർമ്മലകാവ്യാമൃതത്തുള്ളികള് നമുക്കും ആസ്വദിക്കാന് തരുന്നു( കാവ്യാമൃതം).

**ആശങ്ക**

സത്യത്തെ തിരഞ്ഞുതിരഞ്ഞ് തന്റെ ഓമനയും മിഥ്യയുടെ ദുർഘടപദ്ധതികളില് ചെന്നുചാടുമോ എന്ന് ആശങ്ക മാതൃഹൃദയത്തിലുണ്ട്.മുന്നോട്ടുപോയി ഞാനെന്നാഹ്ലാദിക്കുന്ന പുഞ്ചിരി, കാലുറക്കുന്നില്ലെന്ന ആവലാതി, വീണ്ടും ശ്രമിക്കു ക എന്നുത്സാഹിപ്പിക്കുന്ന വിശ്രമമറിയാത്ത കുഞ്ഞിക്കാലുകൾ ,എന്നെ സഹായിക്കൂ എന്നഭ്യർത്ഥിക്കുന്ന കണ്മുന, -പിച്ചവെക്കുന്ന കുഞ്ഞിനെനോക്കി അമ്മ ശങ്കിക്കുന്നു. തന്റെ സുരക്ഷിതമായ മടിയിൽനിന്ന് മുറ്റത്തേക്കുള്ള മഹായാത്രയിൽ ഓമനക്ക് വീഴ്ച പറ്റുമോ. കാലിൽ മുള്ളു തറക്കുമോ. മുന്നോട്ടുള്ള ഗതിയെ അപവാദങ്ങളാകുന്ന അസത്യപ്പാഴ്വള്ളികൾ തടയുമോ. അമ്മയുടെ മാറിലല്ലാതെ എവിടെയാണ് ഈ മൃദുലാത്മാവ് ആശ്വാസം കണ്ടെത്തുക.  കുഞ്ഞ് തന്നിൽനിന്നകലുന്നത് ഏതമ്മക്കും തീരാനഷ്ടമാണ്. ഈ പൊൻവിളക്കിനെ വേർപിരിഞ്ഞാല് തന്റെ സൂക്ഷ്മധർമ്മാന്വേഷണം ഇരുട്ടത്ത് തപ്പുംപോലെ നിഷ്ഫലം.

അന്യോന്യമാർഗ്ഗദർശിത്വം വിധിച്ചാവാം അമ്മക്കു കുഞ്ഞിനെ നൽകി ദൈവം. (പിച്ചവെപ്പ്)

എന്നാലും മാതൃവാത്സല്യം കുട്ടിക്ക് ഒരു കാൽവിലങ്ങാവരുത്. വ്യാമോഹനിദ്രയിലേക്ക് ക്ഷണിക്കുന്ന മാമൂലിന്റെ മഞ്ചത്തിൽ കിടക്കാതെ ഉൽപ്പതിഷ്ണുത്വത്തിന്റെ ദുർമ്മദനൃത്തത്തില്ചേരാതെ ആത്മവിശ്വാസത്തോടെ മകള് മുന്നോട്ടുപോകണം.അവളുടെ ഓരോ കാൽവെപ്പിലും സത്യപ്രകാശം സ്ഫുരിക്കണം എന്നാണമ്മയുടെ മോഹം.

പാമ്പുകളുണ്ടാവാം പറ്റിക്കിടക്കുന്നു പാരിജാതത്തിൻ തളിർപ്പടപ്പില് എന്നാലുമോമനേ നൈരാശ്യം കൊള്ളരുതെന്നാണു നിന്നിലെന്നാശീർവ്വാദം (ആദ്യചുംബനം) ആ ആശീർവ്വാദം മകളെ ജീവിതത്തിലുടനീളം പിന്തുടരുന്നു.

**മകൻ ആരാവണം**

ജീവിതക്ലേശങ്ങൾ കൊണ്ടുവശംകെട്ടും പാവങ്ങൾതൻമിഴിനീർ തുടക്കാൻ.
താന്തമാം രാജ്യത്തെ താങ്ങിയുയർത്തുവാൻ,പൊന്തുമനീതിയെത്തല്ലിത്താഴ്ത്താൻ
തന്റെ മകൻ വളരണമെന്നാണമ്മക്ക് മോഹം ( മോഹം) അനീതിയെ തല്ലിത്താഴ്ത്തേണ്ടത് ഹിംസയിലൂടെയല്ല.
അഹിംസയിലൂടെയാവണം

ഇങ്ങുടൽകൊണ്ടോരഹിംസയെക്കണ്ടവർക്കെങ്ങനെ തോന്നുമൊരായുധത്തെത്തൊടാന് (തിരുനാവായിൽ) എന്നു ചോദിക്കുന്ന ഗാന്ധിശിഷ്യയാണ് അമ്മ.വാതിൽക്കല് പ്രത്യക്ഷപ്പെട്ട പിച്ചക്കാരനെ കണ്ട് കണ്ണുനീരുതിർക്കുന്ന മകന്റെ കരുണാങ്കുരത്തെ അമ്മ ജീവനൌഷധം നൽകി വളർത്തുന്നു. ആയിരം വെള്ളിനാണ്യത്തെക്കാളും ദുർല്ലഭമാണ് ഉളളലിഞ്ഞോലുന്ന ഒരു അശ്രുകണം എന്നാണ് അമ്മയുടെ മതം.

**പ്രസാദാത്മകത്വം**

പോസിറ്റീവ് ചിന്ത എന്ന് മനശ്ശാസ്ത്രജ്ഞർവിളിക്കുന്ന ഉത്കൃഷ്ടചിന്ത ബാലാമണിയമ്മയുടെ കവിതകളില് പ്രസാദാത്മകത്വം നിറക്കുന്നു.അടുക്കളക്കിളിവാതില്ലൂടെ പ്രപഞ്ചവിസ്തൃതിയെ നോക്കിക്കാണുന്ന അമ്മയിലെ സ്ത്രീ ,വിട്ടയക്കുക കൂട്ടിൽനിന്നെന്നെഞാനൊട്ടു വാനിൽപറന്നുനടക്കട്ടെ എന്ന് വിലപിച്ചിട്ടുണ്ട്. എന്നാലും , തനിക്കുച്ചുറ്റും ഉയർന്നുപറക്കാൻചിറകില്ലെങ്കിലും എപ്പോഴും ഖേദിച്ചിരിക്കാന് അമ്മ തയ്യാറായില്ല. കാരണം, കണ്ണഞ്ചുമിത്തേജ സ്സിങ്ങുമുളപ്പിക്കാനെന്നുയിർവീപ്പിനു കെൽപ്പുണ്ടല്ലോ (അടുക്കളയിൽ) എന്ന് സ്വന്തം ആത്മശക്തി അറിഞ്ഞവളാണ് അമ്മ. അന്വേഷണാതുരമായ സ്ത്രീത്വം അടുക്കളപ്പകമൂടൽകൊണ്ട് സ്വധർമ്മം ദർശിക്കാതിരിക്കുന്നില്ല.

അകൃതകാദർശങ്ങളു,ണ്ടഗാധചിന്തനങ്ങളുണ്ടദമ്യൌജസ്സുണ്ടിസ്സൌമ്യഹൃദയങ്ങൾക്കും.
അടുക്കളപ്പകമൂടൽ സ്വധർമ്മസൂക്ഷ്മാംശംകാണാൻപടുത്വമീ നോത്രങ്ങൾക്കു കുറക്കയില്ല(ഇനിമേലിൽ)

**വിദ്യാഭ്യാസം**

അമ്മ തന്നെക്കാളേറെ അനുജനെയാണ് സ്നേഹിക്കുന്നതെന്ന് ശങ്കിക്കുന്ന ഉണ്ണിയുടെ ഹൃദയം സ്നേഹത്തിനും സുരക്ഷിതത്വത്തിനും കേഴുന്നു. അവന്റെ അവ്യക്തഭീതികളറിയാത്ത മുതിർന്നവര് അവനെ പോക്കിരിയും വാശിക്കാരനുമായി വിചാരിക്കുന്നു(ഉണ്ണി). വിദ്യാഭ്യാസത്തിന്റെ പേരിൽ, കുഞ്ഞിന്റെ ശൈശവാഹ്ലാദത്തിന്റെ പുറത്ത് കനത്തഭാരം കെട്ടിവെക്കേണ്ടിവരുന്ന അമ്മ,വിദ്യാത്മികയായ ദേവിയോട് മാപ്പുചോദിക്കുന്നു. ദേവിയുടെ തൂവെള്ളപ്പട്ടാടമേൽ പൂജിക്കാനെന്നഭാവത്തില് ബാലഹൃദ്രക്തംകൊണ്ട് മുദ്രകുത്തുന്ന പണ്ഡിതമ്മന്യതക്കായി.

ഉന്നതാദർശസാധനകളല്ല ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. സുഭിക്ഷമായി ഉണ്ണലും സ്വനതമായി ഒട്ടേറെ വസ്തുവകകൾ കൂട്ടിവെക്കലുമാണ്. ആ ധർമ്മവിംഭ്രംശം സാരമില്ലാത്തതാണെന്നാണ് മനുഷ്യരുടെ ഭാവം. ഈ ഭാവമാണ് മനുഷ്യരെ നിർദ്ധനരാക്കുന്നത്. തെരുവുകളിൽ മനുഷ്യത്വം വറ്റിയ തൊണ്ടുകൾപോലെ മനുഷ്യര് വാടിക്കിടക്കുമ്പോൾ, അമ്മമാരുടെ മനശ്ശുദ്ധിയും മുലപ്പാലും വരളുമ്പോൾ, കുഞ്ഞുങ്ങള് ഒരുപിടി എച്ചിലിനായി കടിപിടികൂടുമ്പോൾ, അത് ഈശ്വരാജ്ഞയാണെന്ന് തല കുനിക്കാൻകഴിയുന്നത് ധർമ്മവിംഭ്രംശംകൊണ്ടാണ്. ഈ അപമാനം എന്നു തീരും (അപമാനം).

സർവ്വസ്വത്യാഗംകൊണ്ടുപോലും പൂർണ്ണമാകാതിരുന്ന ഒരു യജ്ഞത്തിന്റെ ദൌത്യവുംകൊണ്ട് കടന്നുവരുന്ന ഓണത്തോട്,

നിൻകാൽക്കലർപ്പിക്കാൻഞങ്ങൾക്കിന്നില്ലല്ലോ നിസ്വാർത്ഥമായൊരു ചിന്തപോലും(ഓണം) എന്ന് ഏറ്റുപറയേണ്ട ഗതികേടിലാണ് കേരളീയരിന്ന്.

പരന്നപാടങ്ങൾ നിറഞ്ഞനിൻമണ്ണിലിരന്നുതിന്നുവനൊരുവനുളളപ്പോള്,
ഉഷസ്സിനുവഴിവിളക്കുവെപ്പോരിൽ, മനസ്സിരുളിലാണ്ടൊരുവനുള്ളപ്പോൾ,

ഇടരൊതുങ്ങായ്വാ,നിരിപ്പറയ്ക്കായ് വാൻ ഇവർക്കനിന്ദിതേ വരം തരേണമേ (ദരിദ്രകേരളം) എന്നു പ്രാർത്ഥിക്കുന്ന വിപ്ലവകാരിണിയുമാണമ്മ. സുസ്ഥിരവ്രതർക്കില്ലാ ദുസ്സാധമായൊന്നും (മുന്നോട്ട്), അലഭ്യമല്ലൊന്നും മനുഷ്യബുദ്ധിക്കീയലംഭാവം വിട്ടുമുതിരുക ശീഘ്രം (പ്രചോദനം) എന്ന് മക്കളെ കർമ്മനിരതരാക്കുന്ന വിദ്യാഭ്യാസനയവും ലക്ഷ്യബോധവുമാണ് അമ്മ നമുക്ക് തന്നിട്ടുള്ളത്.

**എന്റെ, നിന്റെ എന്ന ദ്വന്ദ്വഭാവന**

മനുഷ്യഹൃദയം എപ്പോഴും തനിക്ക് പ്രിയം തോന്നിയ വസ്തുക്കളെ അന്വേഷിക്കുന്നു. (സദസ്സിൽ)മകനെ ആകർഷിക്കുന്ന വസ്തുക്കൾ, അവ നേടാൻനേരിടേണ്ട ബുദ്ധിമുട്ടുകൾ, നേടിയവയുടെ ക്ഷണികത,-ഇതൊക്കെ അമ്മ മനസ്സിലാക്കുന്നു. തന്റേതാക്കിക്കഴിഞ്ഞാൽ, വാടിപ്പോകുന്ന ഒരുപൂവിനുവേണ്ടി അവന്റെ കയ്യിൽ മുള്ളുകൊള്ളുന്നു. (പനിനീർപ്പൂവ്) കളിക്കൂട്ടുകാരിയെ ഇണക്കാൻ അവന് അവളുടെ കാൽക്കല് കളിപ്പാട്ടങ്ങള് ചൊരിയുന്നു. പ്രപഞ്ചത്തെ ഇണക്കാൻ അതിന്റെ കാൽക്കല് നാം ശ്രദ്ധമായി ആരാധിക്കുന്ന പ്രിയവസ്തുക്കള് ചൊരിയേണ്ടിവരുന്നു.(കളിക്കൊട്ട). എല്ലാ ബന്ധനങ്ങളിൽനിന്നും പുറത്തുവന്ന് അപാരതയുടെ കീഴിലിരിക്കുമ്പോൾ, ഹൃദയം ആനന്ദാനുഭൂതി അറിയുന്നു. അണുകോടികൾ നെയ്യുന്ന വർണ്ണമണ്ഡലമായും സസ്യങ്ങളുടെ ലാസ്യകൌതുകമായും പറവച്ചാർത്തിന്റെ സംഗീതത്തിമിർപ്പായും അനേകം ആത്മാക്കളുടെ ആന്തരൈക്യത്തിന്റെ ശ്രദ്ധാനുഭവമായും തന്നിലേക്ക് അലച്ചുകയറുന്ന ചിദാനന്ദസാഗരത്തിന്റെ സൌന്ദര്യനുരകൾ അമ്മ അറിയുന്നു. മനുഷ്യന് തന്റെ സ്വത്ത് പൊതുമുതലാവുന്നത് പൊറുക്കാൻ കഴിയുമോ. അമൃതജലമാണെങ്കിലും സ്വന്തം വരമ്പുകളെ ഇടിക്കുന്നത് അവനിഷ്ടപ്പെടുമോ.

എങ്ങനെ പൊറുക്കുംഞാ,നമൃതിൻനീരായാലും എന്നതിർവരമ്പെല്ലാമിടിഞ്ഞങ്ങലിയുമ്പോൾ, യാതനാമധുരമെൻനോട്ടമോരോന്നും ക്ഷണാലേതുലകിനും പൊതുമുതലെന്നായ്ത്തീരുമ്പോള്. (ഞാൻ)

കാണുന്നതൊക്കെ സ്വന്തമാക്കണമെന്ന അതിമോഹം ഇല്ലാതായാലേ പുൽത്തണ്ടിൽപോലും ഒളിഞ്ഞിരിക്കുന്ന സൌന്ദര്യലഹരി തന്നിലും വന്നുനിറയൂ. ഇതറിഞ്ഞിട്ടും ഗോളത്തിൽനിന്ന് ഗോളത്തിലേക്ക് യാത്രചെയ്യുന്ന ആധുനികമനുഷ്യൻ,പിച്ചക്കാരനായ വിദേശിയെപ്പോലെ ,കാണ്നനവരെയൊക്കെ സംശയിച്ചും ഭയന്നും തന്റെ സമ്പാദ്യം നെഞ്ചോടുചേർത്തുപിടിച്ചും നടക്കുന്നു. ഈ പ്രപഞ്ചത്തിലെ സർവ്വവും വിലപ്പെട്ടവ. അടുത്തും അകലെയുമുള്ള സർവ്വരും പ്രിയജനങ്ങൾ. ആരുടെ കാലിൽ മുള്ളുതറച്ചാലും നോവുന്നത് സ്വന്തം ആത്മാവിനാണെന്നറിയാന് എന്തേ ഇത്ര വൈകിയത്.

എന്തുകൊണ്ടെന്തുകൊണ്ടിക്കണടതൊക്കെയുമെന്റെയാണെന്നതറിഞ്ഞീലിതുവരെ (യാത്രയിൽ)

ഉൾത്തടം തകർക്കുന്ന ദ്രുതപദവിന്യാസത്തോടെ കടന്നുപോകുന്ന ഈ പ്രപഞ്ചം കവിയോടു മന്ത്രിക്കുന്നത്,

എന്നിലേറിപ്പരന്നതാം ത്വൽപ്രേമം മുറ്റമിത്തിരി മുന്നോട്ടൊഴുകിയാൽ,വറ്റുമെന്നെന്തേ പേടിക്കുവാൻ (എന്റും പ്രേമം).എന്നാണ്. ഭാഷ,സാമ്രാജ്യം,വർഗ്ഗം എന്നിവകൊണ്ട് ഒരുനല്ലനാളേക്ക് അതിരിടാനുള്ള തിരക്കിൽ, മനുഷ്യൻ എണ്ണമില്ലാത്ത ചപ്പുചവറുകള് വാരിക്കൂട്ടി ഇതെന്റെ,ഇതെന്റെ െന്ന് മുദ്രകുത്തുന്നത് കവി കാണുന്നു. ഇതേ പ്രക്രിയയാണ് താൻ എതിരാളി എന്നു വിചാരിക്കുന്ന തന്റെ അയൽക്കാരനും ചെയ്യുന്നതെന്നും താൻതന്നെയാണ് തന്റെ എതിരാളി എന്നും ഒരാൾ കണ്ടെത്തുന്ന നിമിഷം എത്ര അനഘം. പേരിനും പെരുമക്കുമുള്ള അതേ ദാഹം. മറ്റുള്ളവരോട് ഏറ്റുമുട്ടി നോവേൽക്കുന്ന അതേ ഗർവ്വം. പരാജിതനാകുമോ ,തന്റേതെല്ലാം നഷ്ടപ്പെടുമോ എന്ന ഭയാശങ്കകളുടെ നീറ്റൽ,അശാന്തി. ഇത്തിരി കനിവിന് കെഞ്ചുന്ന അതേ ഹൃദയം. ചിറകേന്തുന്ന നിനവുകൾ. ചേറ്റിൽ പൂണ്ട കാലുകൾ.. തന്നെത്തന്നെയാണ് താനെതിരിടുന്നതെന്ന് അറിഞ്ഞ് എതിരാളിയെ പുൽകാൻകൈ നീട്ടുന്ന മർത്ത്യന്റെ കയ്യിലൊതുങ്ങുന്നതത്രെ വിശ്വക്ഷേമം എന്ന അസുലഭദർശനം അമ്മയുടെ ഹൃദയത്തെ ഒരു പ്രവാചകഹൃദയത്തോളം ഉയർത്തുന്നു.

ദ്വന്ദ്വാനുഭൂതി നിറഞ്ഞ ജീവിതച്ചെപ്പ് തുറന്നാൽകിട്ടുക അദ്വൈതസമ്പത്താണ്. ആത്മാവിൽ സ്നേഹമായി മങ്ങാക്കതിർ വീശുന്ന സമ്പത്ത്. ആ ഒറ്റ സമ്പത്ത് നേടാൻ മസ്തിഷ്കം വിശ്രമമറിയാതെ ഇഛയുടെ താക്കോല് തിരുപ്പിടിക്കുന്നു. തീരാപ്പോരിൽ തളർന്നവര് താവളങ്ങളായ ദന്തഗോപുരങ്ങളിലിരുന്ന് സ്നേഹചിന്തപോലെ ആകർഷകവും തത്വചിന്തപോലെ മഹത്തരവും ആത്മചിന്തപോലെ അനഘവുമായ ഈ ഉലകത്തെ നോക്കട്ടെ (ദന്തഗോപുരം).അപ്പോൾ തെറ്റിദ്ധാരണകളൊക്കെ നീങ്ങും. പ്രപഞ്ചം ഒരു കുഞ്ഞിനെപ്പോലെ സ്നേഹാർഹവും ലാളനാർഹവുമാവും. (മെഗളഗീതം) പ്രപഞ്ചസൃഷ്ടിയിൽ വൈകല്യം കാണുന്നതിനേക്കാള് ഭേദം ഒന്നും കാണാതിരിക്കുന്ന അന്ഞതയാണെന്ന് അമ്മയുടെ കണ്ണുപൊത്തുന്ന കുഞ്ഞുവിരൽപോലും വിധിക്കുന്നു. അഴകിനെ തേടുന്ന കണ്ണ് അലിവിന്റെ ഉറവിൽ ആറാടണം. പ്രപഞ്ചത്തിന്റെ വൈകല്യങ്ങളേയും തിന്മകളേയും കൂടി അപ്പോൾ സ്നേഹിക്കാനാവും .

എങ്ങനെ പഴിക്കും ഞാന് സ്നേഹത്തിൻകവചത്താൽ, തങ്ങളിൽ പാലിക്കുമെൻകൂട്ടർതന് ദൌർബ്ബല്യത്തെ
എങ്ങനെ ശപിക്കും ഞാൻ മൃദുചിന്തകൾനൂൽക്കാൻഞങ്ങളെ പഠിപ്പിച്ച മണ്ണിന്റെ കാർക്കശ്യത്തെ.

മറ്റുളളവരുടെ പഴിയേറ്റു തകരുന്ന അഭിമാനികളുടെ മൂകമാനസങ്ങളിൽവിപ്ലവത്തിന്റെ രക്തപ്രകാശം കാണുമ്പോള്, കവി ചോദിക്കയാണ്, അല്ലെങ്കിൽ രാത്രിയോടു കണ്ണു ചുവപ്പിക്കാത്ത പകലുണ്ടോ എന്ന്. (അടിമ)വിപ്ലവം സ്വാഭാവികമായഒരു സൈക്ലിക്കൽ പ്രക്രിയ മാത്രമെന്ന അറിവിന്റെ തെളിമ. കാലം പ്രപഞ്ചസൌന്ദര്യത്തെ ഉരുക്കുട്ടി വിടർത്തിയതാണ് മനുഷ്യഹൃദയം. അതിൽ കരിയാനും ,തഴച്ചു ഫലം തരാനും തളിർത്തുവരുന്ന പ്രതീക്ഷകള് ,തേനമൃതായൂറുന്ന നോവും ആനന്ദവും – ഇവയൊക്കെ ഉണ്ണുന്ന ഈ കവി നിത്യമംഗളപ്രാപ്തിക്കായി എന്താണ് ചെയ്യുന്നത്. അനാദ്യന്തമായ ദുഃഖത്തെ പുറത്തുനിന്ന്( മറ്റുളളവരിൽനിന്ന്) അകത്തേക്ക് (തന്നിലേക്ക്)ആവാഹിക്കുക. ഉളളഴിഞ്ഞ് സ്നേഹിക്കുക. സർവ്വമാലിന്യങ്ങളും സ്നേഹം നീക്കുന്നു.

ഇപ്രപഞ്ചാത്മാവിന്റെ ഹൃദ്രക്തമല്ലോ സ്നേഹം തൽപരിവാഹത്തിനു തക്കതാം സിരകൾനാം.
പാവനമതു നമ്മിൽ പാഞ്ഞൊഴുകുമ്പോഴുണ്ടോ ജീവിതമാലിന്യങ്ങളൂഴിയില് തങ്ങീടുന്നു (സദസ്സിൽ)

**ദുഃഖം,ജ്ഞാനം, വിനയം**

സൌമ്യമായ ജീവിതംപോലെ ഒരു വസന്തക്കാറ്റ്. ആകാശത്തിന്റെ അകിട്ടുചുരത്തുന്ന വാത്സല്യം. അതിന്നിടയിൽ ഒരു വൈരുദ്ധ്യംപോലെ മനുഷ്യർപരസ്പരം തമ്മിലേൽപ്പിക്കുന്ന ഉൾപ്പകയുടെ കൊടുംവാൾത്തലകള്, കവിയുടെ നെഞ്ചിൽ ഊക്കോടെ തറക്കുന്നു. അന്യോന്യം നോവേൽപ്പിക്കുന്ന ഹൃദയങ്ങൾക്ക് അന്ത്യമായി പുതച്ചുറങ്ങാൻ, നൈരാശ്യമേ ഉണ്ടാവൂ എന്ന് കവി വ്യാസനെപ്പോലെ അറിയുന്നു. (വൈരുദ്ധ്യം) പക്ഷേ ,കുരുക്ഷേത്രഭൂമിയിൽ വ്യാസന്റെ വാക്കിന് ആരു ചെവിയോർക്കും. മതത്തിന്റെയും ജാതിയുടെയും പേരിൽ യുദ്ധം വെട്ടുന്നവര് ഈ വാക്കുകൾക്ക് ചെവിയോർത്താല് അവർക്കും നന്ന്, രാഷ്ട്രത്തിനും നന്ന്.

സംഘർഷമാണ് പുരോഗതിക്കാവശ്യമെന്ന് മാർക്സിസം മാത്രമല്ല നാരദവീണയും കരുതിയിരുന്നു. സംഘർഷമെന്നാൽ കലഹം,സമരം. തറവാടു ഭാഗിച്ചുതുണ്ടംതുണ്ടമാക്കാന് കാത്തിരിക്കുന്ന മക്കള് കലഹം നിർത്തണമെന്ന അമ്മയുടെ വാക്കിനു ചെവിയോർക്കുമോ. (നാരദവീണ).മക്കളുടെ വിശുദ്ധഭവനങ്ങൾ സൌഭ്രാത്രം , ശാന്തി,, ധർമ്മം എന്നിവകൊണ്ടുപണിത സൌന്ദര്യസാമ്രാജ്യങ്ങളുടെ പാവുകല്ലുകളാവട്ടെ, എന്നാണ് സംഘർഷംകൊണ്ട് പുരോഗതിനേടട്ടെ എന്നല്ല അമ്മയുടെ ആശീർവാദം(വീട്ടുകൾ). നിത്യകർമ്മങ്ങളില് ഉൾത്തിങ്ങും സൌരഭം നിസ്വർക്ക് കാണാന് കഴിവുണ്ടാക്കാനും പച്ചത്താലങ്ങളിലെ അമൃതം സംഭരിച്ച് മറ്റുളളവർക്ക് പങ്കിടാനും ഈ നാടിനെ നമ്മുടെ നാടായി കാണാനുമുളള പൌരബോധം എന്തേ ഈ നാടിന്റെ –ഈ അമ്മയുടെ- മക്കളിലുണ്ടാവുന്നില്ല .(പൌരബോധം) ഏതൊരുജീവനും ഏതോ ഒരു കാരണത്താൽ കരയുന്നുണ്ട്. ആ വേദനയെ ഓർക്കുന്ന മനുഷ്യനേ മണ്ണിൽനിന്നു വേദനയെ തുടച്ചുമാറ്റാനാവൂ. (കണ്ണുനീർ കാണുമ്പോൾ)അത്തരമൊരു മനുഷ്യാത്മാവ് തന്നെ തറച്ച കുരിശിൽകിടന്നു ചോദിക്കയാണ്,

പാനപാത്രത്തെത്തട്ടിനീക്കുവാനുഴറിയോ  ഞാനിതെന്റേതെന്നഭിമാനത്താല് തഴുകിയോ (കുരിശിന്മേൽ)

ചേതനാലോകം ചുമക്കുന്ന സ്ഥൂലസൂക്ഷ്മങ്ങളായ വേദനകൾ തന്നിലേക്കൊഴുകുമ്പോളാണ് മാഴ്കുന്ന ജീവകോടിയുടെ ദുഃഖശാന്തിയെ കുറിച്ച്  ചിന്തിക്കാൻ ക്രിസ്തുവും ബുദ്ധനും ശക്തരാവുന്നത്. അപ്പോൾ, അസ്വതന്ത്രമായ ഒരു ശരീരക്കൂട്ടിൽ ,ബ്രഹ്മാണ്ഡത്തെത്തന്നെ ഒതുക്കുന്ന ഉത്ബലസ്നേഹം ഉണരുന്നു. ഓരോ ദിനവും ദിനപത്രങ്ങളിലൂടെ ചോരചിന്തുന്ന മത്സരത്തിന്റേയും  പകയുടേയും കഥകളും കൊണ്ടെത്തുന്നു. ഓരോ ദിനവും സൂര്യൻ ഹൃദയത്തില് ആണിതറക്കുന്നു എന്നാണ് കവി ഇതിനെപ്പറ്റി പറഞ്ഞത്. അതിനെക്കുറിച്ചാലോചിക്കവേ,ചിന്തയുടെ മുൾമുനചൂടിയ കവിയുടെ മസ്തിഷ്കം  മനസ്സിൽ സർവ്വപിതാവിന്റെ സന്ദേശം കുറിച്ചിടുന്നു.

ഒരുനാളുണ്ടാം ദുഃഖമോചനം ,വഴികാണാം തിരയുന്നവർക്കെന്ന വിശ്വാസം പതറാതെ ഓരോ ജീവനിലും തപസ്സിരിക്കുന്ന ബോധിസത്വന്റെ സന്ദേശം. (പൌർണ്ണമി). പിന്നിൽ ഒരു കണ്ണുനീർത്തുള്ളിയില് പ്രപഞ്ചം വിടരുന്നു.മുന്നില് നിർവൃതിയുടെ ശാന്തസ്മേരത്തില് പ്രപഞ്ചം വിലയിക്കുന്നു. ചരാചരങ്ങള് ഉയിർനുറുങ്ങുകളാവുന്നു. (വിരിയാത്ത ഹൃദയം)അങ്ങനെ  വിരിഞ്ഞ ഹൃദയത്തില് തന്റേതല്ലാത്ത ദുഃഖങ്ങളെ തേടാനുള്ള വാശിയില് ക്രിസ്തുവിനേയും ഗാന്ധിയേയും ബുദ്ധനേയും പോലെ കവിയും  ഒട്ടും പിന്നിലല്ല. നേടും ഞാൻദുഃഖത്തിനെ (എന്റെ വാശി) എന്നാണവരുടെ വാശി. എന്റെ എന്ന കൊച്ചുകേന്ദ്രത്തെ പുൽകുന്നതാണ് അമ്മക്ക് തന്റെ കുഞ്ഞിനോടുള്ള സ്നേഹം. ശരിതന്നെ. പക്ഷേ നിസ്വാർത്ഥമായി സ്നേഹിക്കാനുള്ള കഴിവ് അമ്മക്ക് അതു നൽകുന്നു. നിസ്വാർത്ഥസ്നേഹം ക്രമേണ ലോകത്തിനുമുന്നിൽ മുഴുവനും അഴകേകുന്ന സൌഹാർദ്ദമായി മാറുമ്പോൾ,താൻനേടിയ ശോകത്തിനു രൂപപരിണാമം വരുന്നത് മനസ്സിലാക്കുന്ന ജ്ഞാനമാണ് വളർച്ച. വേലിക്കെട്ടുകൾക്കും അതിർത്തിരേഖകൾക്കും അതീതമായ ആ വളർച്ചയെ ശരിക്കുമനസ്സിലാക്കാതെ ,അമ്മക്കവിയും വേലിതാണ്ടാപ്പശുവും ഒക്കെയായി കവിയെ മുദ്ര കുത്തുന്നവർ ശ്രദ്ധിക്കുക.

പൊങ്ങിവന്നമേയത്തെയളന്നീടവേ,കണ്ണു മങ്ങിപ്പോയ് തലതാഴ്ന്ന വിജ്ഞാനം വിനയമായ്

ആഹ്ലാദത്തിമർപ്പുപോയക്ഷോഭ്യപ്രശാന്തിയായ് ആത്മാനുദ്ധ്യാനം താനായതിപോഷിതം ശോകം.(വളർച്ച)

**ബ്രഹ്മാണ്ഡങ്ങൾ, നുൽപ്പന്തുകൾ:**

കവിക്ക് നാടിനെക്കുറിച്ച് ഒരനഘസ്വപ്നമുണ്ട്. സർവ്വംമംഗളങ്ങളും ആർജ്ജിച്ച് ,വിജ്ഞനാമാരാൽ മാനിതമായി, വിശ്വസാഹിത്യചർച്ചകളാല് വിശ്രമവേളകളിൽപോലും വിദ്യകൊയ്യുന്നവരായ മക്കളാല് ധന്യമായി, സാധിതാദർശയായ നാടിന്റെ വിളിയാണ് അമ്മകേൾക്കുന്നത്.അന്തിയുഴിച്ചിലിലും പ്രാപഞ്ചികത്വത്തെ ഉത്കൃഷ്ടജ്ഞാനം ദഹിപ്പിക്കുന്ന ധൂമം അന്തരീക്ഷത്തെ സുഗന്ധപൂരിതമാക്കുന്നു. ഈ ജിജ്ഞാസുവായ തപസ്വിനി ചിന്തയുടെ തിരമാലകളിൽ നുൽപ്പന്തുപോലെ കിടന്നാടുന്ന ബ്രഹ്മാണ്ഡങ്ങളെ അന്വേഷിച്ചറിയാൻവെമ്പുന്നവളാണ്. (അജ്ഞേയം) ബ്രഹ്മാണ്ഡങ്ങളെ പുൽകുന്ന ചിന്ത ആദ്യമായി എന്നാണ് തന്നിലുണർന്നത് .ആ ബ്രഹ്മാണ്ഡങ്ങളിലൊന്നിൽ താനും ഒരു നുൽനുറുങ്ങല്ലേ. ആരും അതിരറിയാത്ത വിശ്വത്തിന്റെ ഭൂരിബിന്ദുക്കളിലൊന്നോ താനും.

ആരുനീയെന്നാത്മാവെമ്മട്ടോ കാർകൊള്ളും നേരത്തതില് കാണും മാരിവില്ലോ
എന്മഹാവിശ്വമേ ,സംശയമാണെനിക്കുണ്മയായ് നിൽപ്പതു നീയോ ഞാനോ (നീയോ ഞാനോ)

സത്തയുടെ ആഴങ്ങളിൽ ഇറങ്ങിച്ചെന്ന് ചൈതന്യം ആർജ്ജിക്കുന്ന കവിയുടെ ആത്മാവിനോട് അപ്പോള് പ്രപഞ്ചം തിരിച്ചുചോദിക്കുന്നു:

എന്നിലുണ്ടെന്തയേ, പൂർണ്ണാക്ഷയാത്മാവേ നിന്നിൽനിന്നൊപ്പിയെടുത്തതെന്യേ(വ്യാമോഹം)

കണക്കറ്റ ജന്മാഹസ്സുകളുടെ മഹാപ്രകാശത്തിൽ ബ്രഹ്മാണ്ഡത്തിനു ജീവന് നൽകുന്ന കർമ്മത്തിനുറവിനെ കവി തന്നിൽത്തന്നെ കാണുന്നു.(വിശ്വഹൃദയം). എങ്കിലും നാലപ്പാട്ടിനെപ്പോലെ ബാലാമണിയമ്മയേയും ഭൂമിയിലേക്കു പിടിച്ചുവലിക്കുന്ന ഒരു മൂണാളതന്തുവുണ്ട്.

എങ്ങിരിക്കിലും ജീവാങ്കുരത്തിൻകാൽക്കെട്ടാകുമെന്റെയെന്നതിൻപൊട്ടാനൂലിന്റെ മൂലദ്രവ്യം(നാളത്തെ നാട്)

അതുകൊണ്ട്, ഈ മധുപാനം നിർത്തിപ്പോരാന് വിളിക്കുന്ന വ്യോമത്തോട് ആരുനീ വിദൂരതേ എന്നു ചോദിക്കാതിരിക്കാനുമാവുന്നില്ല (ഭ്രമരഗീതം)

**സ്നേഹത്തിന്റെ ശാന്തിപാഠം**

പൈതലിൻസപര്യയാൽതളർന്നേനെന്നോതുന്ന മാതാവിന്നറിയുമോ സ്നേഹത്തിന് ബലോൽക്കർഷം അന്യയിൽക്കൺവെക്കുന്ന കാന്തനെന്നിടർതേടുമംഗനക്കാസ്വാദ്യമോ നിസ്വാർത്ഥപങ്കം പ്രേമം. പ്രജ്ഞോത്കൃഷ്ടനായ ഒരാൾക്ക് ഒന്നേ പറയാനാവൂ. പരിശീലിപ്പൂ ഞാനും പതുക്കെ സ്നേഹിക്കുവാന്. അമ്മ തന്നെ സ്നേഹിച്ചിട്ടില്ലെന്നും അമ്മക്ക് സ്നേഹിക്കാനറിയില്ലെന്നും പറയുന്ന മക്കൾ ശ്രദ്ധിക്കണം. ഞാനും തുക്കെ സ്നേഹിക്കാൻ പരിശീലിക്കയാണെന്നേ സത്യസന്ധയായ അമ്മ പറഞ്ഞിട്ടുള്ളൂ.കല്ലേറിയുംമുമ്പ് സ്വയംവിമർശനം നല്ലതാണ്.

സ്നേഹത്തിന്റെ ആദ്യപാഠം ഞങ്ങളെപ്പോലുള്ളവർക്ക് പഠിപ്പിച്ചുതന്ന ത്വാദൃശരാകും തത്വചിന്തകർ ഗൃഹിണികളായി വാഴുന്ന നാട്ടിൽ, എന്തിനു മുനീന്ദ്രന്മാർ എന്ന് കവിയോടു ചോദിക്കാന് തോന്നിപ്പോകുന്നു. ബലവദ്വിനയത്തിൻ സൌമ്യമൂർത്തിയായി നീലവാനിനുതാഴെ പച്ചനാക്കിലവെച്ചതപോലുള്ള കേരളനാട്ടില് ഈ കവി പിറന്നതുകൊണ്ട് അതിന്റെ നടയിൽ ശയനപ്രദക്ഷിണം ചെയ്ത് ഞങ്ങള് പിന്മുറക്കാര് പാടുന്നു:

യാ ദേവി സർവ്വഭൂതേഷു ശാന്തിരൂപേണ സംസ്ഥിതാ നമസ്തസ്യൈ നമസ്തസ്യൈ നമസ്തസ്യൈ നമോനമഃ

**ലോകാന്തരങ്ങളിൽ:-**

1955ൽ അമ്മാമന്റെ ഒന്നാം ശ്രാദ്ധദിനത്തിൽ മ.രുമകൾ നൽകിയ പിതൃതർപ്പണമാണ് ലോകാന്തരങ്ങളിൽ. ഈ പുസ്തകത്തിനുള്ള അവതാരികയിൽ കുട്ടിക്കൃഷ്ണമാരാര് എഴുതിയിരിക്കുന്നു. പ്രത്യക്ഷത്തിൽ ഇതൊരു വിലാപകാവ്യ മാണ്. സൂക്ഷ്മമായ പഠനത്തിനുശേഷവും വിലാപകാവ്യമായിത്തന്നെ കാണാം. എന്നാല് അതിനിടയില് കാവ്യം വായിച്ചുപോകുമ്പോൾ വിലാപകാവ്യങ്ങളിൽനിന്ന് നാം സാധാരണയായി പ്രതീക്ഷിക്കുന്ന പലതും ഇതില് കണ്ടു എന്നു വരില്ല. ആദ്യത്തെ ആറുവരിയിൽ വസ്തുനിർദ്ദേശം കഴിഞ്ഞ ഉടനെ ഒരു നെടുവീർപ്പയർന്നതിനെപ്പോലും ഒതുക്കിനി ർത്തിക്കൊണ്ട് ഇതുവരെ നാം കാവ്യലോകത്തിൽനിന്ന് കേട്ടു പരിചയിച്ചിട്ടില്ലാത്ത ചില അത്ഭുതകഥകള് പറഞ്ഞു കൊണ്ടുപോകയാണ് ഈ കവി. അതിനിടയിൽ ഒന്നുരണ്ടിടത്ത് ഓരോ തേങ്ങള് തള്ളിവന്നു എന്ന് അതിനെ അവര് അടക്കുന്നതിൽനിന്നുമാത്രം നമുക്കൂഹിക്കാം.

എപ്പോഴും അനുഭാവപീയൂഷം തന്നുതന്ന് തന്നെ പോറ്റിയ ഹൃദയം സ്പന്ദിക്കാതായി. അതിമാർദ്ദവത്താല് തന്റെ കണ്ണീരൊപ്പിപ്പോന്ന വാക്കുകളുടെ പ്രവാഹം നിലച്ചു. മൂർത്തമായ സ്നേഹമെന്ന് താന് ഏതൊന്നിനെ വിചാരിച്ചുപോന്നുവോ, ആ മെയ്യ് അനങ്ങാതായി. ഗുരുവും അമ്മാമനുമായ ഒരു ശ്രേഷ്ഠവ്യക്തിയുടെ നഷ്ടത്താൽ കവിഹൃദയത്തിലുയരുന്ന നെടുവീർപ്പ്.

എൻനെടുവീർപ്പേ ,പ്രേഷ്ഠഗുരുവിനെപ്പിന്നിലേക്കു വലിക്കാൻശ്രമിക്കൊല്ലേ
ഉന്നതാനുഭൂത്യാസ്വാദനത്തിനായുന്നമാത്മാവെ മൌഢ്യാൽത്തടുക്കൊല്ലേ

ബന്ധുക്കളുടെ വിലാപം പരലോകമാർഗ്ഗത്തില് ജീവാത്മാക്കളുടെ ഗതിയെ തടുക്കുന്നു എന്ന സങ്കൽപ്പം കൊണ്ടാരംഭിക്കുന്ന ഈ വിലാപം കണ്ണുനീർത്തുള്ളി നിർത്തിയിടത്തുനിന്നാണ് ആരംഭിക്കുന്നത്. നിർത്തട്ടെ ഞാൻ, ദുസ്തരമാക്കിയാലോ എന്നോമലാൾതന് പരലോകമാർഗ്ഗം(കണ്ണുനീർത്തുള്ളി) എന്ന് അമ്മാമൻ നിർത്തിയിടത്താരംഭിച്ച മരുമകള് ,പരലോകമാർഗ്ഗത്തില് അദ്ദേഹത്തെ അനുയാത്ര ചെയ്യുന്നു എന്നത് ഇതരവിലാപകാവ്യങ്ങളിൽനിന്ന് ഇതിനെ വേർതിരിച്ചു നിർത്തുന്നു.തിയോസഫിയും ബാർഡോവും അറിഞ്ഞ ഒരാൾക്കു മാത്രമേ ഇതു സാധിക്കൂ.

ഉത്തമമുഹൂർത്തത്തില് വാഹനമേറിയ മഹാത്മാവിനെ സ്വാഗതംചെയ്യാന് തൈജസലോകങ്ങള് മുത്തണിക്കതകുകൾ തുറന്ന് കാത്തുനിൽക്കുന്നതും ആധിവാഹികരായ ആദിത്യന്മാരുടെ വെൺതിരുവുടയാടകളായി മേഘങ്ങൾപാറുന്നതും ആദ്യം കവിയുടെ യോഗദൃഷ്ടിയിൽ തെളിയുന്നു.പരേതൻ സ്വാദ്ധ്യായതൽപ്പരനായിരുന്നു.അതിനാൽ,ആ അടഞ്ഞ കണ്മുന്നിൽ 67 വർഷങ്ങളുള്ള ഈ ജന്മം 67 താളുകളുള്ള പുസ്തകംപോലെ നിവരുന്നുണ്ടാവണം. ശോകവും സുഖവും നൽകിയ വിചിത്രാനുഭവങ്ങള് ചിന്നിക്കിടന്നവയെല്ലാം ഒന്നായിണങ്ങി ,ക്രമമൊത്ത ഒരു ചിന്നിയമക്കുറിപ്പായി തെളിയുന്നുണ്ടാവാം. ചൈതന്യരൂപമാർന്ന ഈ ജീവാക്ഷരങ്ങള് ഏതിഛയെ പൂർത്തീകരിക്കാനാണോ താനീ ഉടലെടുത്തത് ,ആ ഇഛയെ ജീവാത്മാവിന് വ്യക്തമാക്കിക്കൊടുക്കുന്നുണ്ടാവാം. ഏറ്റവും മഹത്തായ ഈ അദ്ധ്യയനവേളയിൽ ,ക്ഷീണം തീർക്കാനായി ആത്മാവ് അനശ്വരം എന്ന മന്ത്രം ഉരുക്കഴിക്കുന്ന ബന്ധുജനങ്ങളുടെ സ്നേഹചിന്തകളുടെ ഇളംകാറ്റ് അദ്ദേഹത്തിന്റെ ആത്മാവിനെ സ്പർശിക്കട്ടെ എന്ന് കവി പ്രാർത്ഥിക്കുന്നു.

ചിന്ത കാറ്റുപോലെ ഒരാളിൽനിന്ന് ഉത്ഭവിച്ച് മറ്റൊരാളെ സ്പർശിക്കുന്നു.തൊട്ടുതലോടുന്നു. ഒരാത്മാവ് ചിന്തയിലൂടെ മറ്റൊരാത്മാവിനെ സ്പർശിക്കുന്നതിന് നാമരൂപാത്മകമായപ്രപഞ്ചം തടസ്സമാകുന്നില്ല,കാലവും തടസ്സമാകുന്നില്ല. പ്രക്ഷുബ്ധവികാരങ്ങളോടെയുള്ള കണ്ണീരും ചിന്തയും കൊടുങ്കാറ്റിനെപ്പോലെ പരേതാത്മാവിനെ ഉലക്കുന്നു.പിന്നോട്ടു വലിക്കുന്നു.അതിനാലാണ് കവി നെടുവീർപ്പുകൾക്ക് അങ്കുശമിട്ട്, സ്നേഹചിന്തയുടെ കുളിർതെന്നലായി ഗുരുവിനെ അനുയാത്ര ചെയ്ത് അദ്ദേഹത്തിന്റെ യാത്രാക്ഷീണമകറ്റുന്നു.സുഖയാത്ര ആശംസിക്കുന്നു.

ജീവിതത്തിന്റെ സാഫല്യബോധത്താൽ സുപ്രസന്നമാണ് പരേതന്റെ മുഖം. കണ്ടാലുറങ്ങുകയാണെന്നേ തോന്നൂ. നിർഭരമായ തമോരാശിയില് ജീവൻആണ്ടുപോകുന്ന അന്ത്യനിദ്രയെ മരണമെന്നു വിളിക്കുന്നു. തൊണ്ണൂറുനാഴിക കഴിഞ്ഞാല്, നിഴലുകളില്ലാത്ത ഭുവർലോകത്തില് കാമശരീരത്തില് ജീവന് ഉണർന്നെണീക്കും. ഒരുപക്ഷേ, ഇപ്പോൾ, ഊതവർണ്ണമായ ഉള്ളുടുപ്പിട്ട പ്രാണമയകോശം അർദ്ധബോധമായി ,മങ്ങിയ വെളിച്ചത്തിൽ ,താൻ ഉലകത്തിന്റെ സത്ത് ഇന്ദ്രിയങ്ങൾ കൊണ്ട് ഊറ്റിക്കുടിച്ച മൺപാനിയായ മൃതശരീരത്തിനടുത്ത് അതിനെ നോക്കിനിൽക്കുന്നുണ്ടാവാം. ശരീരബന്ധം അറുത്തെറിയാൻ ആത്മാവിന് മടിയാണ്. സംസാരജീവിതം ദുഃഖപീഡിതം. എന്നാലും അതില്ലാതാവുന്നത് ദുസ്സഹം. കാർമുകിൽച്ചാർത്തുപോലെ ഘനീഭവിച്ച ദുഃഖംപോലും സൌരതേജസ്സില് ആറാടുന്നത് നാം കാണുന്നു. ഭൌതികദുഃഖം തന്നെ ആത്മീയസുഖമായിത്തീരുന്നു. അതുകൊണ്ടാവാം ശരീരം തരുന്ന ഭൌതികദുഃഖങ്ങളെ ഉപേക്ഷിക്കാനും അതിന്റെ അസ്ഥിരതയെ സഹിക്കാനും ആത്മാവിന് മടി തോന്നുന്നത്.

മൃതാത്മാവ് ശവശരീരത്തെ നിരീക്ഷിക്കുന്ന ഈ ചിത്രത്തെ 1963ൽ എഴുതിയ ഉണരുമ്പോള് എന്ന കവിതയോടു താരതമ്യപ്പെടുത്തുക. അവിടെ ഉറങ്ങുന്ന ശരീരത്തില്നിന്ന് പുറത്തുകടന്ന് അതിനെ നിരീക്ഷിക്കുന്ന ജീവാത്മാവിനെ കാണാം. നിദ്ര മൂന്നുവിധമുണ്ട്. 1. സ്വാഭാവികനിദ്ര 2. താമസികനിദ്ര 3. യോഗനിദ്ര. സ്വാഭാവികനിദ്രയിൽ സ്വപ്നം ,സുഷുപ്തി എന്ന് രണ്ടവസ്ഥകളുണ്ട്. ഇതെല്ലാവർക്കും അനുഭവമുള്ള നിദ്രയാണ്. സുഷുപ്തിക്കുശേഷം ഉണരുമ്പോള്, യോഗനിദ്രക്കുശേഷമെന്നപോലെ, മുമ്പുണ്ടായിരുന്ന ആധിയും ജ്വരവും ക്ലേശവും ഒന്നും അനുഭവപ്പെടുകയില്ല. സുഷുപ്തിക്കുശേഷമുള്ള ഈ അനുഭവം താൽക്കാലികവും യോഗനിദ്രക്കുശേഷമുള്ളത് ശാശ്വതവുമാണ് എന്ന

വ്യത്യാസമുണ്ട്.  അത്തരമൊരവസ്ഥയിൽ , കണ്ണും തുറന്നുകിടക്കുമ്പോള് ഊഴി തിങ്കളാകുന്ന വിളക്കേന്തി തന്നെ സൂക്ഷിച്ചുനിൽക്കുന്നതു കണ്ട് കവി പാടുകയുണ്ടായിഃ-എന്താനന്ദം ..

ഈ സുഷുപ്തിയെ കവി മരണത്തോടു താരതമ്യപ്പെടുത്തുകയാണ്, പിന്നെ. ഒരിക്കല്, നീണ്ട ഉറക്കമായ മരണത്തെ പുൽകിനിൽക്കുന്ന തന്റെ ശ്രാന്താത്മാവ് അഗാധമായ കാരണജലധിയിലെ യുഗംവിഴുങ്ങിയായ ഉറക്കം കഴിഞ്ഞെഴുനേൽക്കുന്ന പുനർജന്മത്തിന്റെ പുത്തനുഷസ്സിലും കർമ്മസാക്ഷിയാകുന്ന വിളക്കും പിടിച്ച് ഭൂമി ഉത്സാഹപൂർവ്വം തന്നെ നോക്കിനിൽക്കും. ഈ അനശ്വരതയുടെ ആനന്ദഗീതമാണ് സൌരതേജസ്സാകുന്ന ആത്മസുഖം. ചക്രവാളത്തിൽ പക്ഷിച്ചിറകിന്റെ മാർദ്ദവവും പുല്ലിന്റെ ഉലച്ചിലും നോക്കി അമ്മാമനിരുന്ന ഇരിപ്പില് ചിന്തിച്ചതൊക്കെ മരുമകളും ചിന്തിക്കുന്നുണ്ട്. പറക്കുന്നവയുടെ ചിറകും കാറ്റത്തു വിറക്കുന്നവയുടെ ഇതളും ഒരുക്കിയ നിഴൽനൃത്തമെന്ന് മരുമകള് അതിനെ വർണ്ണിക്കുന്നു. പിതൃലോകങ്ങളിലേക്കും സൌരലോകങ്ങളിലേക്കും ഉള്ള പ്രയാണശീലം ബാലാമണിയമ്മ നാലപ്പാട്ടിൽനിന്ന് അഭ്യസിച്ചു. ഈ സഞ്ചാരശീലം മാധവിക്കുട്ടിക്കും ഉണ്ട്. (നീർമാതളം പൂത്തകാലം) എന്നാലവരുടെ രീതി വ്യത്യസ്തമാണ്. പിതൃലോകങ്ങളിലേക്ക് തന്റെ മകളുടെ ചിന്ത സഞ്ചരിക്കുമെന്ന് അമ്മ പ്രവചിച്ചിട്ടുണ്ട്. പുഴുവിനെ പൂമ്പാറ്റയാക്കാനും നിനക്കു കഴിവുണ്ടെന്ന് പറയുമ്പോള്, ഈ പ്രവചനമുണ്ട്. (മകളോട്)അടുക്കളയിലിരുന്നുകൊണ്ട് ഭാവനക്ക് ചിറകുമുളപ്പിച്ച് ബ്രഹ്മാണ്ഡമാകെ സ്വതന്ത്രമായി ചുറ്റിനടന്ന ഒരു പ്രതിഭ തന്റെ മകളും ശരീരത്തിന്റെ കൂടുപൊട്ടിച്ച് ഉപരിലോകങ്ങളിലേക്ക് ഉടരുമെന്ന് പ്രവചിക്കുന്നത് തന്നിലും അവളിലുമുള്ള ആത്മശക്തിയെക്കുറിച്ച അറിവുകൊണ്ടാണ്. മനുഷ്യാത്മാവിന്റെ അനന്തശക്തിയിലുള്ള വിശ്വാസം പകർന്നുകൊടുത്ത മഹദ്വ്യക്തിയാണ് ഈ കവിതക്ക് വിഷയമായ അമ്മാമന് എന്ന് ഓർക്കണം. ആ അമ്മാമന്റെ ഭൌതികശരീരം അഭ്രശുഭ്രാംബരാവൃതമായി നാറികേലപ്പൊളിക്കൈവിളക്കുകള് പാളിനിന്ന വടക്കിനി ത്തിണ്ണമേൽ കിടക്കുന്നു. അന്ത്യവിശ്രമം ചെയ്യുന്ന ആ കുലാഗ്ര്യനെ വലംവെച്ചു കൂപ്പുകയും സ്പർശമറിയാത്ത പാദങ്ങളില് താപം നിറഞ്ഞ മനസ്സോടെ മുഖം ചേർത്ത് നമസ്കരിക്കുകയും അശ്രുവില് കുളിപ്പിച്ച് ആ പുണ്യശരീരത്തെ ഹൃദയത്തിലാവാഹിക്കുകയും ചെയ്യുന്നു മരുമകള്.

നാലപ്പാട്ടുവീട്ടിന്റെ ശോകമൂകമായ അന്തരീക്ഷത്തെ ദുഖമേഘച്ചുഴികളില് പൂഴ്ത്തിക്കൊണ്ട് മംഗളക്കാമ്പായ ശരീരം എരിയുന്നധൂമം ചിതാഗ്നിയില്നിന്നുയര്ന്നപ്പോൾ ഓരോ കുടുംബാംഗവും അറിഞ്ഞു-മേലിൽ ഈ വീട്ടിന് ആ ശീലവാന്റെ അൻപുറ്റ കാൽവെയ്പ്പുകള് ഉൾത്തുടിപ്പേകുകയില്ല എന്ന്. പിതൃക്കളുടെ അഗ്നിയായ കവ്യവാഹകന്റെ പിതാവാണ് പാവകൻ. പാവകനു നൽകാവുന്ന ഏറ്റവും ശ്രേഷ്ഠമായ അർഘ്യം ദേവമാന്യനായ ശ്രേഷ്ഠന്റെ ഭൌതികശരീരമാണ്. നാലപ്പാടന്റെ ഭൌതികശരീരം വരാന്നമായി പാവകനു സമർപ്പിച്ചപ്പോള് ബാലാമണിയമ്മ പ്രാർത്ഥിച്ചുഃ- അഗ്നേ, ഇതിനാൽ സംപുഷ്ടമായി നീ ഞങ്ങളുടെ ആശയങ്ങളില് ആളുക,പാളുക എന്ന്. വേദമന്ത്രത്തിന്റെ വിശുദ്ധിയുണ്ട് ഈ വരികളിൽ. പിതൃക്കളുടെ പിതാവായ പാവകാഗ്നി നാലപ്പാട്ടെ കുടുംബാംഗങ്ങളുടെ ആശയങ്ങളിൽ ജ്വലിച്ചുനിന്നാല് അതിലെന്തത്ഭുതം. ഭൌതികശരീരത്തിന്റെ പാദപതനം ജീർണ്ണിച്ച തറവാടിന്റെ അകത്തളങ്ങൾക്ക് ഉൾത്തുടിപ്പേകുന്നത് നിലച്ചാലും അമ്മാമന്റെ ചിന്തകളിലെ അഗ്നിയും താന് ഉയർച്ചയുടെ പടികളിൽ പതിപ്പിച്ചിട്ടുപോയ പാദമുദ്രകളും ഇന്നും ഞങ്ങളുടെ ആശയങ്ങൾക്ക് ഉൾത്തുടിപ്പേകുന്നത് ബാലാമണി യമ്മയുടെ പ്രാർത്ഥനകൊണ്ടാവാം.

ഉടലിന്റെ നിഴലാണ് പ്രാണമയകോശം. അതുകൂടി നശിക്കുമ്പോഴാണ് ആത്മാവ് ജലമണ്ഡലത്തില് പ്രവേശിക്കുന്നത്. അവിടെ പരലോകത്തിന്റെ സപ്തതലങ്ങളും ആ ശ്രേഷ്ഠാതിഥിയുടെ പാദപതനത്തിനായി തുറന്നിടപ്പെടുന്നു.ജലമണ്ഡലം പിതൃലോകമായഭുവർല്ലോകമാണ്. അതിന്റെ ഏഴുതലങ്ങളിലായി ഭൂമിയെ സ്പർശിച്ചുനിൽക്കുന്ന യാതനാമയങ്ങളായ പാതാളഗർത്തങ്ങളുണ്ട്. അവിടെ മറ്റുള്ളവരെ ദുഃഖിപ്പിക്കുന്നതില് ആനന്ദം കണ്ടെത്തിക്കൊണ്ട് ഭൂമിയില് ജീവിച്ചവരെല്ലാം തങ്ങിപ്പോകുന്നു.ആ പരേതപദവികൾക്കപ്പുറത്ത് വസുക്കളും രുദ്രരും ആദിത്യരും ദേവയോനികളും ആദിപിതൃക്കളും വാഴുന്ന ഉപരിലോകങ്ങൾ....തന്റെ വിജ്ഞനായ ഗുരുവിന്ന് രണ്ടുലോകങ്ങളിലും മാറിമാറി സഞ്ചരിക്കാൻ പ്രയാസമുണ്ടാവി്ല്ല. കാരണം,

സുവ്രതരെ മതിൽ കെട്ടി നിർത്തുവാൻ,ദുർവ്വികാരങ്ങൾക്കുണ്ടോ കഴിയുന്നു.

സുവ്രതനായ ആ പരേതാത്മാവ് കടന്നുപോകുന്ന അന്തരീക്ഷദിക്കുകൾ ഉൽക്കടസ്പന്ദങ്ങളാലും രാഗവിദ്വേഷങ്ങളുടെ സംഘട്ടനോന്മഥിതത്താലും ദീപ്തമായ പിതൃലോകമാണ്.അവിടെ അത്ഭുതദൃശ്യങ്ങൾ ഉദിച്ചുകൊണ്ടേ ഇരിക്കും.

അവയിലൊന്നിലും ശ്രദ്ധയൂന്നാതെ ധന്യനായ ഗുരു അത്യുന്നതപദം നോക്കി സഞ്ചരിക്കുമ്പോൾ, അദ്ദേഹത്തിന്റെ മാർഗ്ഗത്തില് ഒരു വൈതരണിപ്പുഴയായി ഞങ്ങളുടെ കണ്ണുനീര് ഒഴുകിക്കൂടാ. ആത്മീയോത്കർഷം നേടിയവർക്ക് വികാരപ്രപഞ്ചമായ ജലമണ്ഡലത്തില് വളരെ കുറച്ചുകാലം താമസിച്ചാൽമതി. പരേതാത്മാവിനും ഈ ഭൂമിയിൽ വാഴുന്ന ജീവാത്മാവിനും ഇക്കാര്യത്തിൽ സമാനതയുണ്ട്. ശരീരവും ശരീരജന്യമായ രാഗദ്വേഷങ്ങളും നൽകുന്ന യാതനാലോകത്തിൽനിന്ന് മുകളിലേക്ക് ഉയരണമെന്ന് ആഗ്രഹിക്കുന്നവര് ആദ്യം ചെയ്യേണ്ടത് താനൊരു ശരീരമല്ലെന്നും ആത്മാവാണെന്നും ഗ്രഹിക്കുകയാണ്. അതുകൊണ്ടാണ് കൊച്ചുകമലയോട് ഒരിക്കൽ അമ്മമ്മ പറഞ്ഞത്:-ശരീരം കടംവാങ്ങിയതാണെന്ന് മനസ്സിലായല്ലോ. ഇനി ഒന്നും പേടിക്കാനില്ല.( നീർമാതളം പൂത്തകാലം പേജ് 300) കവിയല്ലാത്ത ആ അമ്മമ്മയുടെ മകളായ ബാലാമണിയമ്മ അമ്മയുടെ സഹോദരന്റെ കടംവാങ്ങിയ ശരീരം ഭൂമിയിൽ മൃതമായി ശയിക്കവേ, ആത്മാവ് ഉയരുന്ന ലോകങ്ങളിലേക്ക് സ്വാത്മാവു കൊണ്ട് ഉയരുന്നതാണ് ലോകാന്തരങ്ങളിൽ കാണുന്നത്.അതിനാലത് വിലാപകാവ്യമെന്ന പട്ടികയിലൊതുങ്ങുന്ന കാവ്യമല്ല.

മനസ്വിയായ ഗുരുവിന്ന് നിറകണ്ണുകളോടെ ബലിയർപ്പിക്കുന്ന കുടുംബാംഗങ്ങള് ദർഭപ്പുൽത്തലപ്പിലും പവിത്രജലത്തിലും ഭാവിതാന്നം വെക്കുന്നു. ഈ അന്നത്തിന്റെ ചൈതന്യം മൂന്നുലോകത്തെയും ആളുന്ന മാനവസ്നേഹത്തിന്റെ സ്പന്ദ നംകൊണ്ട് ആര്യനെ സ്പർശിക്കട്ടെ എന്ന പ്രാർത്ഥനയോടെ. ജീവിച്ചിരിക്കുമ്പോൾ സ്നേഹിക്കുന്നവരുടെ പൂജനം എപ്രകാരം ആത്മാവിനു തുണയായിരുന്നുവോ,അപ്രകാരം പരേതാത്മാവിന്റെ മുന്നോട്ടുള്ള ഗതിയിലും അവരുടെ പൂജനം തുണയായിരുന്നേക്കാം. കവ്യസൌരഭം പൊങ്ങിപ്പരക്കുന്ന വിണ്ണിന്റെ താഴ്‌വരയിൽനിന്ന് ഭൂമിയിലേക്ക് ഏതോ കാക്കയുടെ കാരിരുൾച്ചിറകേറി ഗുരുവിന്റെ ആശിസ്സുകള് ഞങ്ങളെ തേടിവന്നേക്കാം. ഒരുപക്ഷേ,പഴയപോലെ ഞങ്ങളെ സമാധാനിപ്പിക്കാനും സങ്കടം ശമിപ്പിക്കാനും ഞങ്ങളുടെ സ്വപ്നങ്ങളിലൂടെ അദ്ദേഹം വീണ്ടും ഈ ഭൂമി സന്ദർശിച്ചേക്കാം. ഇപ്പോൾ, ഗുരുവിന്റെ വാസസ്ഥാനം ഏതൊരാൾക്കും ഏതൊരു വസ്തുവും അകംപുറംഭേദമില്ലാതെ ,സർവ്വസാക്ഷിയായി നിന്നുകാണാവുന്ന മണ്ഡലമാണ്. അതിനാൽ, സ്വതേ പ്രകൃഷ്ടപ്രഭാവനായ ഗുരു പ്രിയജന ങ്ങളനുഭവിക്കുന്ന സുഖദുഃഖങ്ങളെല്ലാം കാണുന്നുണ്ടാവുമെന്ന് തീർച്ച. സ്വസാന്നിദ്ധ്യംകൊണ്ടുതന്നെ അദ്ദേഹത്തിന് ഞങ്ങളുടെ സർവ്വദുഃഖവും തീർക്കാനാവും. അതുകൊണ്ട് സ്വപ്നത്തിൽ ആ സാന്നിദ്ധ്യത്തെക്കുറിച്ചുള്ള അറിവില് തന്റെ സർവ്വദുഃഖവും ക്ലേശവും താൻവിസ്മരിച്ചേക്കാമെന്ന് തന്റെ സ്വപ്നദർശനത്തെക്കുറിച്ച് ഇവിടെ കവി പരാമർശിക്കുന്നുണ്ട്. കർമ്മസാക്ഷി വിളക്കേന്തി തന്നെ സൂക്ഷിച്ചുനോക്കുമ്പോൾ, ആ സാന്നിദ്ധ്യത്തിന്റെ അറിവിൽ , എന്താനന്ദം എന്നു പാടിപ്പോകുന്ന കാവ്യചേതന തന്നെ ഇവിടെയും കാണപ്പെടുന്നു. ഇവിടെ സാക്ഷി നാലപ്പാട്ടിന്റെ ആത്മാവാണെങ്കിൽ, അവിടെ (ഉണരുമ്പോൾ എന്ന കവിതയിൽ) പ്രപഞ്ചമാതാവാണെന്നു മാത്രം.

ജീവാത്മാവ് വികാരപ്രപഞ്ചങ്ങൾ പിന്നിട്ട് ദേവഭൂമിയിലെത്തുമ്പോൾ, അതിനെ കളങ്കമേൽക്കാത്ത ആഗ്നേയലോക ത്തിന്റെ അസംഖ്യം വിഭൂതികൾ സേവിക്കുന്നു,മഹാഗ്രഹവ്യൂഹങ്ങളുടെ ജയഗീതഘോഷം സുഖിപ്പിക്കുന്നു. ആശകള് പൂർണ്ണസാഫല്യം പൂണ്ട് പുഷ്കലാനന്ദസമ്പന്നനാക്കുന്നു. മാനസപുത്രരായ ചിന്തകൾ അവിടെ സുമംഗലസൌമ്യ മൂർത്തികളായി വന്നുനിന്ന് നിർവൃതി നൽകുന്നു. സർഗ്ഗവികാസക്രിയയില് മുഴുകിയ സിദ്ധന്മാരുടെ തോഴനായി ത്തീരുന്നു ,ഗുരു. എന്നും ആനന്ദാമൃതമുണ്ട് സങ്കല്പരൂപിയായി വിഹരിക്കാവുന്ന ഇന്ദുസൂര്യകവാടമാർന്ന ആ വിണ്ണിലും തന്റെ നിനവുകളാൽ ആ പരമഗുരു ,പ്രിയപ്പെട്ടവരായ ഞങ്ങളെ പുൽകിനിൽക്കുന്നത് ബാലാമണിയമ്മ മനക്കണ്ണില് കാണുന്നു. ഒരുപക്ഷേ, വന്നും പോയുമിരിക്കുന്ന ആണ്ടുകളുടെ പാദധൂളിയാൽ, കുടുംബാംഗങ്ങളുടെ ആശയത്തിൽ അദ്ദേഹത്തിന്റെ ആകൃതി മാഞ്ഞുപോയേക്കാം. എന്നാൽപോലും സ്നേഹശീലനായ അമ്മാമന് ഞങ്ങളില് അനുഗ്രഹധാരകൾ മാത്രം ചൊരിയും. അദ്ദേഹത്തിന്റെ സ്നേഹചിന്തകളെ കാലത്തിനുപോലും ഞങ്ങളിൽനിന്ന് മായ്ച്ചുകളയാനാവില്ല.

ദിവ്യവാസരങ്ങൾ ഒട്ടേറെ ചെന്നാല് ആത്മാവ് ദ്വന്ദ്വമുക്തമായി ആഗ്നേയമായ വ്യക്തിമണ്ഡലവും മനോമയശരീരവും ഉപേക്ഷിക്കുന്നു.പിന്നെ, ചിദാത്മകമായ മഹർലോകവാസമാണ്. എണ്ണമറ്റ ജന്മങ്ങളുടെ മാർഗ്ഗങ്ങള് ചെന്നുചേരുന്ന വാതിൽ അവിടെവെച്ചു തുറക്കാം. തന്റെ ഉപാധിചതുഷ്കബീജങ്ങൾ ഒരേ നൂലില് കോർത്ത മുത്തുകള്പോലെ ജന്മ സംസ്കാരങ്ങളുടെ വർണ്ണോജ്ജ്വലമായ കാരണാണ്ഡരൂപത്തില് കാണുന്നതിനായി അവിടെവെച്ച് സാധിക്കുന്നു. ഏറ്റവും ഉന്നതവും അമലവുമായ പ്രജ്ഞയിൽ ഇതുവരെ കഴിഞ്ഞ ജന്മങ്ങളും വരാനിരിക്കുന്ന ജന്മങ്ങളും തെളിയുന്നു. ദേവനും മനുഷ്യനും ജന്തുവും സസ്യവുമായ ജീവകോടികളുമായി ഐക്യം സാധിക്കുന്നു.ചക്രവാളത്തിന്റെ കവിയുടെ പരമമായ ഇച്ഛയും ഈ ഐക്യമായിരുന്നുവല്ലോ. ഉപാധിചതുഷ്കമെന്നു പറയുന്നത് നാലുതരം പരമാണുക്കളെയാണ്. സ്ഥൂലശരീരത്തിനാസ്പദമായ പൃഥ്വി,കാമശരീരത്തിനാസ്പദമായ വായ്വാകാശങ്ങൾ, കാരണശരീരത്തിനാസ്പദമായ

ചിദാകാശം- ഈ പരമാണുക്കള് ഉപാധിചതുഷ്കമെന്ന് (ചിലപ്പതികാരത്തിലെ ഭൂതചതുഷ്കം) വിളിക്കപ്പെടുന്നു. വായ്വാകാശങ്ങൾ ചേർന്ന അഗ്നിമണ്ഡലം വ്യക്തിമണ്ഡലമാണ്. അതിനുതീതമാണ് അവ്യക്തവും ചിദാത്മകവുമായ മഹർല്ലോകമെന്ന ചിദഗ്നിമണ്ഡലം. രണ്ടും ആഗ്നേയം തന്നെ. എന്നാലൊന്ന് വൈയക്തികം, മറ്റൊന്ന് അതിനുതീതം.

നാലപ്പാട്ടിന്റെ ഇഷ്ടദേവത ബാലാപരമേശ്വരി എന്ന പരാശക്തി. മരുമകൾക്ക് അദ്ദേഹം ആ പേരിട്ടു. ജിതീയപത്നിക്ക് ആ പേരാവുകയും ചെയ്തു . മഹർല്ലോകത്തിൽവെച്ച് ആത്മാവ് പരാശക്തിയായ ഇഷ്ടദേവതയും സാക്ഷാത്കരിക്കുന്നു.

സപ്തഗോളങ്ങൾമിന്നുന്ന സംസൃതിപ്പൊൽപ്പതക്കങ്ങള്മാലയായ് ചാർത്തിയും
നിത്യതയിങ്കലോരോരോ വീർപ്പാലും നീണ്ട കൽപ്പകല്ലോലങ്ങള് പായിച്ചും

മേവുന്ന ലളിതാപരമേശ്വരി ബാലാമണിയമ്മയുടേയും ഇഷ്ടദേവതയാണ്. ദേവിയോട് തന്മയീഭാവമാർജ്ജിച്ച് സംസൃതിപ്പൊൽപ്പതക്കങ്ങളുടെ മാല ചാർത്തിയ അമ്മക്ക് എന്തിന് മറ്റൊരാഭരണം. നിത്യതയിൽ ഓരോ പ്രാണതരംഗം കൊണ്ടും സൃഷ്ടി നടത്തുന്നവർക്ക് മറ്റേതുണ്ട് പ്രിയങ്കരമായ കർമ്മം. ഇഷ്ടദേവതാസാക്ഷാത്കാരമല്ലാതെ മറ്റേതുണ്ട് ജീവിതാനന്ദം. മഹർല്ലോകത്തിലേക്ക് ഗുരുവിനെ അനുയാത്രചെയ്യുന്ന മരുമകളുടെ ആത്മാവും ഇതനുഭവിക്കുന്നു.

സാക്ഷാത്കാരം ഒരു യോഗനിദ്രയാണ്. ചലനമറ്റ ഒരു സമാധി. എങ്കിലും വീണ്ടും തരംഗമാലകള് ചലിക്കും. സൃഷ്ടി ഉണരും. മായയുടെ നിത്യലാസ്യത്താൽ കാലപ്രവാഹത്തില് എവിടെയെങ്കിലും നിൽക്കലെന്നൊന്നുണ്ടോ. നിൽക്കലായ് കാൽകൾക്കിഷ്ടം( വാർദ്ധക്യം. നാലപ്പാട്ടിന്റെ പദ്യകവിതകൾ) എന്നായാലും ചരിച്ചുകൊണ്ടിരിക്കുന്നതാണ് പ്രപഞ്ചനിയമം. സാക്ഷാത്കാരത്തിന്റെ ശാന്തിയിൽമുങ്ങി നിൽക്കലായിഷ്ടം എന്നായ ഗുരുവിന്റെ സാത്വികാത്മാവിലും മായാചലനത്താൽ സുഷുപ്തിയല് പ്രഹൃഷ്ടമായ ഉത്തമവാസനകള് ഇളകും. ഉണർന്നെണീക്കും. അവക്ക് ശക്തി കൊടുക്കുമാറ് ,തടുക്കാനാവാത്ത മണ്ണിന്റെ വിളി കേൾക്കും. അവതാരകാലത്ത് ഗോരൂപമെടുത്ത ഭൂമീദേവിയുടെ കരച്ചിൽപോലെ. വാസനയുടെ അലകൾ ഈ മണ്ണിന്റെ കരയിൽത്തട്ടി വീണ്ടും കരുത്താർജ്ജിക്കും .താൻ ജീവിച്ചുനോക്കാത്തതും കാണാത്തതും അറിയാത്തതുമായ അനേകം രാഷ്ട്രങ്ങളുടെ വിളി, തന്റെ ഉയിരിനാൽ ഫലപുഷ്ടമായിട്ടില്ലാത്ത മാനവവംശശാഖകളുടെ വിളി, എത്ര ജന്മമെടുത്താലും ഉൾക്കൊള്ളാനാവാത്ത വിജ്ഞാനശാഖകളുടെ വിളി-ഭൂമിയുടെ ഒരിക്കലുമവസാനിക്കാത്ത വിരുന്നൂട്ടലിൽ കൌതുകംകൊള്ളാത്തതായി ഏതൊരാത്മാവാണുള്ളത്. ഓരോരോ കണ്ണിണയിലും സ്നേഹമായി പ്രതിബിംബിക്കുന്ന സ്വന്തം അഴകിന്റെ വളർച്ചയെ കാണുന്നതില് കുതുഹലമില്ലാത്തതായി ഏതൊരു ജീവാത്മാവാണുള്ളത്. അതിനാൽ മഹാത്മാക്കള് ഭൂമിയിലേക്ക് വീണ്ടും മടങ്ങിവരുന്നു.

ശക്തമായ ഇഛയാൽ തനിക്ക് വീണ്ടും ഒരുടുപ്പ് ഓരോ ആത്മാവും നെയ്തെടുക്കുന്നു. അന്യൂനമായ ഒരു പുത്തൻശരീരം. പൂർവ്വജന്മത്തേക്കാള് മൃദുലതയും സ്നേഹവും അഴകും ശോഭയും മേന്മയുമുള്ള ഒരു മനസ്സ്.അതിൽ കൂടുതൽകൂടുതല് ശുദ്ധചിന്തകളുടെ സ്ഫുരണം. ആ സൂക്ഷ്മശരീരം സദ്വിചാരങ്ങളാല് ആഢ്യമായിരിക്കും. തന്റെ ആത്മസംസൃതിക്കുയോജിച്ച ചുറ്റുപാടുകളുള്ള വീട്ടില്, നല്ലവളായ ഒരമ്മയുടെ ഗർഭത്തില് കർമ്മദേവന്മാര് കൽപ്പിച്ചുനൽകിയ പുത്തൻശരീരത്തില് വീണ്ടും ജനിക്കുന്ന ആത്മാവ് ,സുപ്രബോധം താൻ കയറിപ്പോയ പടവുകള് ഓരോന്നായി ഇറങ്ങിവരുന്നു. ഒരുപക്ഷേ ,അന്ന് ഞങ്ങളെല്ലാം മൺമറഞ്ഞിരിക്കാം. എങ്കിലും പടിയിറങ്ങിവരുന്ന ഗുരുവിന്റെ ബോധത്തിൽ ഞങ്ങളുടെ ഓർമ്മ ഒരിക്കൽക്കൂടി തെളിഞ്ഞെന്നു വരാം. തന്നെ ഏറെക്കാലം തഴുകി രക്ഷിച്ചതും ,അന്നേക്ക് ഒരാൾപോലും താമസിക്കാനാവശേഷിക്കാത്തതുമായ നാലപ്പാട്ടുവീടും ആ പൂർവ്വജന്മസ്മൃതിയില് തെളിഞ്ഞേക്കാം. ആർദ്രശാന്തിദഛായങ്ങളും അന്നേക്ക് കൽക്കരിപ്രായങ്ങളുമായ ഈ അങ്കണവൃക്ഷങ്ങളേയും അദ്ദേഹം അന്നോർത്തേക്കാം. ഈ വഴികൾ....ഈ പാടങ്ങൾ...കാലത്തിന്റെ കൈവിരൽ മായ്ച്ചുനീക്കിയ ചിത്രങ്ങൾ..എന്നുമെന്നും സ്മരണയിൽചേർന്ന് ഒട്ടിനിന്ന ഈ പ്രിയനാടിന്റെ നറുങ്ങുകൾ....പുതിയജന്മത്തിലും ഈ ഭൂമിക്ക് നൽകാനാവുന്നതെല്ലാം ഗുരു ആസ്വദിക്കും. സ്വർഗ്ഗവാസത്താല് പതിന്മടങ്ങായി പോഷിപ്പിക്കപ്പെട്ട കഴിവത്രയും പാരിന്നായി വീണ്ടും വാരിക്കൊടുക്കും. എങ്കിലും കരൾ നോവുന്നു. മാഞ്ഞുപോയ ആ പൊൻകിനാവിനെ ,ആ സുപ്രിയാകാരനെ, കാലുറയ്ക്കാത്ത ഈ പാതയിൽവെച്ച് ഇനിയെന്നെങ്കിലും കണ്ടുമുട്ടുമോ. കണ്ടാൽത്തന്നെ പരസ്പരം തിരിച്ചറിയുമോ.

കാണുമോ കണ്ടറിയുമോ ഞങ്ങളീ കാലുറയ്ക്കാത്ത പാതയിൽവെച്ചിനി . ഈ ചോദ്യം കണ്ണുനീർത്തുള്ളിയിലെന്നപോലെ ലോകാന്തരങ്ങളിലും അടക്കിപ്പിടിച്ച ഒരു തേങ്ങലായി നിൽക്കുന്നു.

ഉണ്ടായിരിക്കാമിനിയും പിറപ്പ്, രണ്ടാളുമീ ഞങ്ങളുടുത്തുകൂടാം
ഇതേനിലക്കുള്ളൊരു സൌഭഗത്തെ വീണ്ടും ചമപ്പാൻവിധി ശക്തമാമോ (കണ്ണുനീർത്തുള്ളി)

അനശ്വരം വസ്തുവശേഷദേഹാന്തരത്തിലും നിന്നരുളുന്നതുണ്ടാം
അതിന്നിയും മറ്റൊരുടുപ്പിൽവന്നെന്നന്തർഗൃഹത്തില് പ്രണയം നിറയ്ക്കാം (കണ്ണുനീർത്തുള്ളി)

ഒരു നിരൂപകന് ഭാവിയില് ഒരു ഭാര്യയുണ്ടായാലും ആ ഭാര്യയും മരിക്കുമല്ലോ എന്ന നിരാശയായിട്ട് ഈ വാക്കുകളെ ചുടലക്കളംപോലുള്ള അന്തരീക്ഷത്തെ വ്യാഖ്യാനിക്കുന്നിടത്ത് പറയുന്നുണ്ട്. തിയോസഫിക്കൽ സൊസൈറ്റിയുടേയും ഭാരതീയതത്വചിന്തയുടേയും സൂക്ഷ്മമായ ആശയങ്ങളിൽ മനസ്സ വ്യാപരിച്ച ഒരാൾക്ക് അത്തരമൊരു സ്ഥൂലമായ ചിന്ത ഉണ്ടാവുകയില്ല. ശരീരമെന്ന പുത്തനുടുപ്പിട്ട് വീണ്ടും ജനിക്കുന്ന ആത്മാക്കൾ, ആ ജന്മത്തിലും പൂർവ്വജന്മപ്രേരണയാൽ പ്രണയബദ്ധരാകാം. ബുദ്ധൻ യശോധരയില് അനുരക്തനായതുപോലെ. അതിന്നർത്ഥം രണ്ടാം വിവാഹമെന്നല്ല. എന്നാൽ എല്ലാവർക്കും ബുദ്ധനുണ്ടായതുപോലെ പൂർവ്വജന്മസ്മരണ ഉണ്ടാവണമെന്നില്ല. അതുകൊണ്ടാണ് കണ്ണുനീർത്തുള്ളിയുടെ കവിക്ക് ദുഃഖച്ചെന്തീയില് പകർന്ന നെയ്യായി ഈ ചിന്ത ഭവിച്ചത്. ഈ ചിന്തതന്നെയാണ് ലോകാന്തരങ്ങളുടെ കവിക്കുമുള്ളത്.

നാദപ്പൊരുൾച്ചിത്തായ പ്രണവത്തെ ഒരു സീൽക്കാരത്തില് തന്നിലൊതുക്കി ,ഒരു ശ്വാസത്തിൽ അതിന്റെ അലകള് പരത്തി സൃഷ്ടി നിർവ്വഹിക്കുന്നു ,പരാശക്തി. സർവ്വവും ലയിക്കുന്ന പ്രളയം മരണമെങ്കില് സർഗ്ഗം അതിന്റെ നേര്ത്തൊരു പ്രാണചലനം മാത്രം. ആ പ്രാണചലനത്തിലാണ് പ്രേമം. പ്രപഞ്ചശക്തിയുടെ പ്രേമത്തിൽ വിനാശ ശബ്ദമില്ല. മരണം വിനാശമല്ല. ഒരു ദീർഘനിദ്രമാത്രം. ഈ യോഗസൂത്രം  കണ്ണുനീർത്തുള്ളിയുടെ കവിക്കെന്നപോലെ ലോകാന്തരങ്ങളുടെ കവിക്കും സ്വായത്തം. ഒരു വ്യക്തി പടിപടിയായി കയറിച്ചെല്ലുന്ന സമാധിയുടെ പരമകാഷ്ഠയും യോഗനിദ്രയാണ്. അതിൽനിന്നുള്ള അവരോഹണം അവതാരം. നാലും അഞ്ചും ദശകങ്ങളില് നാരായണീയം ആത്മാവിന്റെ ആരോഹണാവരോഹണങ്ങളാണ് ക്രമത്തിൽ വിവരിക്കുന്നത്. മേൽപ്പുത്തൂരിന്റെ ചന്ദനക്കാവിലെ മണ്ണിൽനിന്നാണല്ലോ നാലപ്പാട്ടുകുടുംബം പുന്നയൂർക്കുളത്തെത്തിയത്. മണ്ണിന്റെ ഗുണം വിത്തിലും പ്രതിഫലിക്കുന്നു.

സ്ഥൂലശരീരത്തിന്റേയും കാമശരീരത്തിന്റേയും വികാരഭൂമികളിൽ, പിതൃലോകത്തിന്റെ ജലമണ്ഡലത്തെ തൊട്ടുകൊണ്ട് നിൽക്കുന്ന ചിന്തകളാണ് മാധവിക്കുട്ടിയുടെ സാഹിത്യലോകം. ഭൂമിയെ സ്പർശിച്ച് ഭൂമിയുടെ നിഴൽപോലെ നിൽക്കുന്ന യാതനാമയമായ പരേതപദവികളിൽനിന്ന് മേലോട്ടുയരാന് അവ മടി കാണിക്കുന്നു. അവരുടെ വാക്കുകൾതന്നെ നോക്കുക:- ‘”ചുവർചിത്രങ്ങള് വീഴാത്ത ഗുഹകളായ അനേകശതം മാതൃയോനികളിലൂടെ ,ആകാശമോ മണ്ണോ വാഴാത്തതും രാത്രിയുടെ കറുപ്പോ പകലിന്റെ വെളുപ്പോ തീണ്ടാത്തതുമായ ഒരു ഗൃഹത്തിലേക്കാണ് പിതൃക്കളെ സ്മരിക്കവേ യാത്ര ചെയ്യുന്നത്,ഞാൻ. യുഗങ്ങൾക്കുമുമ്പ് പാളംതെറ്റി ഒരുപിടിയാനയെപ്പോലെ ചെരിഞ്ഞ ഈ അനാഥഗൃഹത്തിൽ എന്റെ മക്കളുടേയും അവരുടെ മക്കളുടേയും രക്തധമനികളില് ഒഴുകുന്ന ദ്രാവകത്തിന്റെ ഉറവിടം തേടുവാൻ ഞാന് നടത്തുന്ന ഈ തീർത്ഥയാത്ര. അനേകശതം അമ്മമാരുടെ തണുത്ത സ്തനങ്ങൾ ചുരത്തിയ ദുഗ്ദ്ധത്തിലൂടെ ,പുണ്യതീർത്ഥത്തിൽനിന്നും പുണ്യതീർത്ഥത്തിലേക്കായി  അവസാനം കാണാത്ത എന്റെ തീർത്ഥാടനം തുടരുകയാണ്” (നീർമാതളം പൂത്തകാലം പേജ് 33)

“ ഈ പ്രദേശത്ത് പണ്ട് ഉച്ചരിക്കപ്പെട്ട സംഭാഷണശകലങ്ങൾ ഇന്നും ഞാനെന്റെ കാതില് കൊണ്ടുനടക്കാറുണ്ട്. മരിച്ചവരുടെ മധുരമൊഴികള് എന്നെ വിട്ടുപോകുന്നില്ല. ഞാനറിഞ്ഞവരിൽ, ഞാൻ സ്നേഹിച്ചവരില് മുക്കാല് ഭാഗവും ഇന്ന് മറ്റേ ലോകത്തിലാണ്. അവർ മരിച്ചു എന്നും അവരെ ഇനിഞാന് സ്മരണകളില് മാത്രമേ കണ്ടുമുട്ടുകയുള്ളൂ എന്നും എനിക്ക് വിശ്വാസം വരുന്നില്ല. അവർ യാഥാർത്ഥ്യമല്ലാതായിക്കഴിഞ്ഞുവെങ്കില് എന്റെ ജീവിതവും യാഥാർത്ഥ്യമല്ലാതായിക്കഴിഞ്ഞിരിക്കുന്നു. “(നീർമാതളം പൂത്ത കാലം പേജ്38)

ബാലാമണിയമ്മ പ്രവചിച്ചതുപോലെ വൈകാരികപ്രപഞ്ചത്തിന്റെയും ശരീരത്തിന്റയും പൂപ്പ പൊട്ടിക്കാനുള്ള അഭിനിവേശം ഈ വരികളില് കാണാം. നാദപ്പൊരുൾച്ചിത്തിന്റെ പരാശക്തീഭാവത്തില് അമ്മയും ,പത്മബന്ധക്കുറിപ്പായി കാണുന്ന പ്രകാശരൂപത്തിൽ അമ്മാമനും ആകൃഷ്ടരായപ്പോള് ,പുന്നയൂർക്കുളത്തെ സാധാരണക്കാരൻ ഉച്ചരിച്ച സംഭാഷണശകലങ്ങള് മനസ്സില് കൊണ്ടുനടക്കുന്ന കമലയെ വൈഖരീഭാവമാണ് ആകർഷിച്ചതെന്ന വ്യത്യാസമേയുള്ളൂ.

രഹസ്യം അഥവാ നിഗൂഢജ്ഞാനം എന്ന ഒന്നുണ്ടോ. മറ്റുള്ളവർഅറിയാതെ ഒളിച്ചുവെക്കേണ്ടതെന്നോ, ഓരോരുത്തരും സ്വയം അന്വേഷിച്ച് കണ്ടെത്തേണ്ടതെന്നോ ഇതിന്നർത്ഥം. രണ്ടാമത്തേതാണെന്നാണ് എനിക്ക് തോന്നുന്നത്. ശരീരത്തിന്റെ രഹസ്യം (സെക്സിൽനിന്നുള്ള നിർവൃതി അടക്കം) നാം സ്വയം കണ്ടെത്തി അറിഞ്ഞ് അനുഭവിക്കുന്നതാണ്. മനസ്സില്റെ രഹസ്യവും ബുദ്ധിയുടെ രഹസ്യവും ആത്മാവിന്റെ രഹസ്യവും അങ്ങനെത്തന്നെ. മറ്റൊരാളെ പറഞ്ഞറിയിക്കാനാവാത്ത ചിലതുണ്ട്. വൈഖരി. അഥവാ സംസാരഭാഷക്ക് അതിനു സാദ്ധ്യമല്ല. ഭാഷ അപൂർണ്ണമാകയാൽ സത്യാന്വേഷി മൌനിയാവുന്ന ചില അവസരങ്ങൾ- മൌനത്തിന്റെ സാരം ഓരോരുത്തർക്കും സ്വയം വ്യാഖ്യാനിക്കാൻ വിട്ടുകൊടുക്കുന്ന സന്ദർഭങ്ങൾ- മൌനം പക്വതയുടെ ലക്ഷണമാണ്. പൂർണ്ണതയുടേയും. മൌനശീലമേ പൂർണ്ണത തൻഗുണം എന്നെഴുതിയ പൂർവ്വികന്റെ പക്വത മാധവിക്കുട്ടി ആർജ്ജിച്ചുവോ എന്നതിവിടെ പ്രസക്തമല്ല. പക്വത ആർജ്ജിക്കാന് അവര് തെരഞ്ഞെടുത്ത മാർഗ്ഗം വ്യത്യസ്തമാണ്. പറയാനുള്ളത് ഏറ്റുപറഞ്ഞ് കുമ്പസാരിച്ച് മനസ്സിന്റെ ഭാരം ലഘൂകരിക്കുമ്പോൾ ആർജ്ജിക്കുന്ന പക്വത. കുമ്പസാരിക്കാൻ ഒട്ടേറെ ഉള്ളവരും ഇല്ലാത്തവരും വ്യത്യസ്തമാർഗ്ഗങ്ങളിലൂടെയാണല്ലോ പക്വത ആർജ്ജിക്കുന്നത്.

“ പക്വത നേടിക്കഴിഞ്ഞ വ്യക്തിക്ക് രോമാഞ്ചമില്ല, ഭയമില്ല....എന്തൊക്കെയോ ഈ അനന്തമെന്നു തോന്നിക്കുന്ന യാത്രയിൽ എനിക്ക് നഷ്ടപ്പെട്ടിട്ടുണ്ട്. എന്തെന്ന് എനിക്കിതുവരെ അറിയാത്തതുകൊണ്ട് ഞാനതിനെപ്പറ്റി ദുഃഖി ക്കുന്നില്ല. എന്റെ കനം ക്രമേണ കുറഞ്ഞുവരുന്നു എന്നുമാത്രം ഞാനറിയുന്നു. വീഴുന്നത് എന്റെ കമനീയവസ്തു ങ്ങളാണോ. എന്റെ ആഭരണങ്ങളാണോ. അതോ എന്റെ ശരീരമാണോ .ശരീരത്തിന്റെ കനം താങ്ങാനാവാത്തതുതന്നെ. അതിലും ഭാരം പേരിനും മേൽവിലാസത്തിനും തന്നെ. യാത്രയുടെ അന്ത്യത്തിൽ ഞാന് ഏതോ നാൽക്കവലയിൽവെച്ച് അപ്പൂപ്പൻതാടിപോലെ ഉയർന്ന് ആകാശത്തിന്റെ നീലിമയില് പറക്കും. “(പേജ് 70 നീർമാതളം പൂത്തകാലം)

ഈ പറക്കലാണ് 1966ൽതന്നെ തന്റെ മകൾക്ക് സംഭവിക്കുമെന്ന് ബാലാമണിയമ്മ തന്റെ കവിതയില് ആശംസി ച്ചത്. ആശ്വാസകരമായ ഈ മാറ്റം മാധവിക്കുട്ടിയിൽ സംഭവിക്കുന്നത് 190കളിലാണ്. സംസാരഭാഷയായ വൈഖരി യിൽനിന്ന് പൂർവ്വികരുടെ പരാശക്തിയിലേക്ക് മടങ്ങാന് ,പത്മബന്ധക്കുറിപ്പിൽക്കിടന്നുറങ്ങാന് അപ്പോളവര് ആഗ്ര ഹം പ്രകടിപ്പിച്ചുതുടങ്ങി. :- “ എനിക്ക് ഒരിക്കലും ചീത്തപ്പേരുണ്ടാവരുതെന്ന് അമ്മമ്മ ആശിച്ചു. അന്നും ഇന്നും ഞാൻ ഒരാളായിത്തന്നെ മാറ്റമില്ലാതെ നിൽക്കുന്നു. എവിടെയാണ് ഞാൻ കാൽതെറ്റി വീണത്. എനിക്ക് വീണ്ടും ഒരു ജന്മം കിട്ടുമെങ്കിൽ ഞാന് എല്ലാ രാത്രിയും നക്ഷത്രങ്ങൾക്കിടയില് കിടന്നുമാത്രം ഉറങ്ങും. ...എന്റെ ഭാഷക്ക് മനുഷ്യ ഭാഷ യോട് യാതൊരു സാദൃശ്യവും ഉണ്ടാവില്ല. ഞാൻ സുഗന്ധികളായ പുഷ്പങ്ങളുടെ ദളങ്ങളും മാവിന്റെ തളിരും വിരിച്ച് ആ ശയ്യയിൽ കിടക്കും. “ (പേജ് 71) വിയർപ്പിന് വാടിയപൂവിന്റേയും ഉമിനീരിന് കറുകപ്പുല്ലിന്റേയും ഗന്ധവുമായി നക്ഷത്രങ്ങൾക്കിടയില് തനിച്ചുകിടക്കാന് ധൈര്യമുണ്ടാവുന്ന ഒരു പുനർജന്മത്തിലാണ് (ഈ ജന്മത്തിൽ മനുഷ്യഭാഷ യിൽമാത്രം സൃഷ്ടി നടത്തുന്ന) ഈ എഴുത്തുകാരിയുടെ ഭാഷക്ക് മനുഷ്യഭാഷയുമായി യാതൊരു സാദൃശ്യവും ഉണ്ടാവുക യില്ലെന്ന് അവർതന്നെ തുടർന്നുപറയുന്നു.വൈഖരിയിൽനിന്ന് പരാശക്തിയിലേക്ക്.. നാലപ്പാടൻപറഞ്ഞതുപോലെ താരങ്ങളേയും തൃണങ്ങളേയും ഒപ്പം തൊട്ടിലാട്ടുന്ന അമ്മയുടെ ആകർഷണവലയത്തിലേക്ക്.....

നാലപ്പാട്ടും ബാലാമണിയമ്മയും ചെറുപ്പം മുതലേ ഉപയോഗിച്ചുവരുന്ന ശൈലിയിലേക്കും അവരുടെ പാദമുദ്ര പതിഞ്ഞ ലോകങ്ങളിലേക്കും മാധവിക്കുട്ടി സഞ്ചരിക്കാനുള്ള ശ്രമം നടത്തുന്നത് വാർദ്ധക്യത്തിലെത്തിയിട്ടാണ്. പക്ഷേ, ആ ശ്രമം നടത്തി എന്നത് സത്യമാണ്. അവരുടെ വാക്കുകൾതന്നെ നോക്കുക:-“ ഈ ജന്മത്തിൽ ഞാന് പരിചയ പ്പെട്ടവർ ഇനിയത്തെ ജന്മത്തില് എന്റെ കൂടെ ഉണ്ടാവുകയില്ല എന്ന് എനിക്കു തോന്നുന്നു. എന്റെ നിറം,എന്റെ മുഖം, എന്റെ ശരീരഘടന ഇവയൊക്കെ വ്യത്യസ്തമായിരിക്കും. കത്തിയെരിഞ്ഞ ഭൂമി വീണ്ടും തളിർത്തുവരുമ്പോള് പാറ്റ യുടേയോ ഉറുമ്പിന്റേയോ രൂപത്തിലായിരിക്കാം ഞാൻവീണ്ടും പ്രത്യക്ഷപ്പെടുന്നത്. വിദ്വേഷമില്ലാതെത്തന്നെ കൊല നടത്തിയ പാവം പട്ടാളക്കാരുടെ അസ്ഥികൾക്കുമീതെ ഭൂമി വീണ്ടും പൂക്കും. കായ്ക്കും. തീമഴകൾക്കുശേഷം വീണ്ടും ശുദ്ധ മായ മഴ പെയ്യും .സ്നേഹവും രതിയും സുഖദമായ മൃത്യുവും വീണ്ടും സംഭവിക്കും.“ വാക്കുകളുടെ തീമഴയിൽ പ്രിയപ്പെട്ട തെന്തും ചുച്ചാമ്പലാക്കിയശേഷം യാതനാമയമായ പാതാളമണ്ഡലങ്ങളിലേക്ക് പെയ്തിറങ്ങുന്ന ഈ പവിത്രമായ വാങ്മഴയിൽ -ലോകാന്തരങ്ങളിലും കണ്ണുനീർത്തുള്ളിയിലുമുളളപോലെ – പുനർജന്മത്തെക്കുറിച്ചുള്ള ഒരു നാലപ്പാടിത്തം കാണാനാവും.

എവിടെയൊക്കെയോ എന്തൊക്കെയോ തേടിയലഞ്ഞ ആത്മാവ് തന്റെ സുരക്ഷിതമായ താവളത്തിലേക്കുള്ള യാത്ര ആരംഭിക്കുന്ന ആശ്വാസം. ശരീരം കടംവാങ്ങി ധരിച്ച ഒരുടുപ്പു മാത്രമാണെന്ന തോന്നലിലെത്തിക്കഴിഞ്ഞാൽ

പേടിക്കാനില്ലെന്ന അമ്മമ്മയുടെ ആശ്വാസം തന്നെ എന്റെ മനസ്സിലും വീഴുന്നു. ധൂർത്തയായ പുത്്ിയുടെ മടക്കയാത്രയുടെ ആദ്യത്തെ പാദപതനം വീക്ഷിച്ചുനിൽക്കെ , സാക്ഷിയായ എന്റെ ആത്മാവും പാടിപ്പോകുന്നു: എന്താനന്ദം...

**സത്യാന്വേഷണം**

''കമലാദാസ്-സത്യാനേഷി'' എന്നപേരില് സി.വി .വേണുഗോപാൽ ഇംഗ്ലീഷുഭാഷയിലെഴുതിയ നിരൂപണം ഈയിടെ വായിക്കാനിടയായി. ( Living Indian English poets –An Anthology of critical essays. Ed. Madhusoodan Prasad .Sterling Publishers PVT Ltd. 1989 ch 9 pp 143-147)

കവിയുടെ അസംസ്കൃതപദാർത്ഥം കല്ലോ കളിമണ്ണോ അല്ല അവളുടെ വ്യക്തിത്വമാണ് എന്ന ''എന്റെ കഥ''യിലെ ഉദ്ധരണിയോടെയാണ് ലേഖനം ആരംഭിക്കുന്നത്. തന്റെ സാഹിത്യജീവിതത്തിന്റെ ആദ്യഘട്ടത്തിൽ ,''നിരൂപകന്മാരേ, സുഹൃത്തുക്കളേ, സന്ദർശകരായ ബന്ധുക്കളേ,നിങ്ങൾക്കെല്ലാവർക്കും എന്നെ എന്തുകൊണ്ടു തനിച്ചുവിട്ടുകൂടാ '' എന്നു ചോദിച്ചവ്യക്തിയാണവർ.(My story –Introduction). ഏകാന്തത ഇഷ്ടപ്പെടുന്ന കവി ,ഒട്ടേറെ കവിതകളൊന്നും എഴുതിയിട്ടില്ലാത്ത കവി,ഒറ്റ നോട്ടത്തിൽ സങ്കീർണ്ണമായ ഒരു വ്യക്തിത്വം അവരുടെ കാൽപ്പനികതയിൽനിന്ന് കണ്ടെടുക്കാനാവാത്ത കവി-ഇതൊക്കെയാണ് മാധവിക്കുട്ടിക്ക് വേണുഗോപാല് നൽകുന്ന വിശേഷണങ്ങൾ. ഇത്തരമൊരുകവി എങ്ങനെ ജനങ്ങൾക്കിടയില് ശ്രദ്ധേയയായി. നൂറ്റാണ്ടുകളായി സ്ത്രീകൾ എടുത്തുപെരുമാറിയിട്ടില്ലാത്ത വിധം ധീരതയോടും സത്യസന്ധതയോടുംകൂടി തനിക്കുതോന്നുന്ന കാര്യങ്ങൾ തുറന്നുപറഞ്ഞു എന്നതാണ് അതിനു കാരണം. ഒരാൾക്കു ശരി എന്നുതോന്നുന്ന കാര്യങ്ങള് മറ്റൊരാൾക്ക് തെറ്റായി തോന്നാം. തെറ്റും ശരിയും തിരിച്ചറിയുന്നത് വളരെ ശ്രമകരമാണ്.

ഗ്രാമ്യശൈലിയിൽ നാട്ടുവർത്തമാനം പറയുമ്പോലെ സാധാരണക്കാരന്റെ വാമൊഴിയില് തന്റെ വിചാരവികാരങ്ങളും അനുഭൂതികളും മറച്ചുവെക്കാതെ പറഞ്ഞതുകൊണ്ടാണ് മാധവിക്കുട്ടി ശ്രദ്ധേയയായത്. ധീരമായ ആ സ്വരത്തിൽ സ്നേഹവും ക്ഷോഭവും അക്ഷമയും മാത്രമല്ല, തന്നെ താനാക്കിത്തീർത്ത എല്ലാ ജീവിതസാഹചര്യങ്ങളോടും അമർഷവും നാം കാണുന്നു. ജീവിതലക്ഷ്യമേത് എന്നു തേടിയുള്ള ഒരു കുതിച്ചോട്ടമാണ് അവരുടെ അനുഭൂതിപ്രപഞ്ചത്തിൽ നാം കാണുന്നത്.

I wore a shirt and my

Brother's trousers ,cut my hair short

And ignored my womanliness

എന്ന് ആദ്യകാലത്തെഴുതിയ കവി പിന്നീട്, പുരുഷൻ അവന്റെ സ്വഭാവങ്ങളും സ്ത്രീ അവളുടെ സ്വഭാവങ്ങളും കാണിക്കണം. അന്യോന്യം സ്ഥാനം കൈമാറാൻ ശ്രമിച്ചാൽ അതു വിഡ്ഢിത്തമെന്നേ പറയാവൂ എന്നും അഭിപ്രായപ്പെട്ടിട്ടുണ്ട്. ലളിതമായ ജീവിതവും സ്നേഹവും മാത്രമാണ് താനാവശ്യപ്പെട്ടുന്നതെന്നു പറഞ്ഞ കവി (suicide) ആത്മാർപ്പണമായ സ്നേഹത്തെ ശരീരാർപ്പണമായി വ്യാഖ്യാനിക്കാന് തുടങ്ങുമ്പോള് ,സങ്കീർണ്ണവും സ്വസ്വഭാവത്തിൽനിന്നു ഭിന്നവുമായ വേഗം കൂടിയജീവിതത്തിലേക്കും അതിന്റെ വേദനകളിലേക്കും എറിയപ്പെടുന്നതും നാം കാണുന്നു. പരിപൂർണ്ണമായ സമർപ്പണം –ശരീരത്തിന്റേതായാൽപോലും-അന്യോന്യമാണെങ്കിൽമാത്രമേ ജീവിതത്തിന് അർത്ഥമുണ്ടാകുന്നുള്ളു. അങ്ങനെയല്ലെന്നുവരുമ്പോൾ കവി താന് ഏകാകിനിയാണന്നറിയുന്നു (composition). താൻ ഏകാകിനിയാണെന്ന രഹസ്യം മാത്രമാണ് താനൊരിക്കലും പുറത്തുപറയാതിരുന്നതെന്ന് ഏറ്റു പറയുമ്പോൾ ആ രഹസ്യവും പരസ്യമാവുന്നു. പക്ഷേ ,ഏകാന്തതയിൽ തന്നെ തനിച്ചുവിടാന് എല്ലാവരോടും അഭ്യർത്ഥിക്കുമ്പോള് നമ്മളെന്നപോലെ അവരും മനസ്സിലാക്കിയിട്ടില്ലാത്ത ഒരു രഹസ്യം പുറത്തുചാട്ടുന്നു. ഏകാന്തതയെ അവർ സ്നേഹിക്കുന്നു എന്ന രഹസ്യം. അസഹനീയമായ ആ സത്യത്തെ ഒളിച്ചുവെക്കാനുള്ള പ്രയത്നത്തിലാണ് , കവി വാക്കുകളുടെ മായാപ്രപഞ്ചത്തിൽ നമ്മെ കുടുക്കിയിടുന്നത്. അതിന്നകത്ത് തന്റെ വ്യക്തിത്വത്തെ ഒളിച്ചുപിടിക്കുന്നതും.

"ഒരാൾ മരിച്ചുകഴിഞ്ഞാല് ശരീരത്തെ  അവനെന്നോ അവളെന്നോ പറയുന്നില്ല. അത് എന്നുമാത്രം പറയുന്നു. ശരീരത്തിന് ലിംഗഭേദമില്ല എന്നുണ്ടെങ്കിൽ ആർക്കാണ് ലിംഗഭേദം. ആത്മാവിനോ .എങ്കിൽ സെക്സ് അദൃശ്യമായ ഒന്നല്ലേ " (The doubt) ഈ ചോദ്യം മാധവിക്കുട്ടിയുടെ കാവ്യപ്രപഞ്ചത്തെ സെക്സ് സിംബലായി പ്രദർശിപ്പിക്കുന്ന നിരൂപകന്മാർ ശ്രദ്ധിക്കണം. ചണ്ടാലരൂപമെടുത്ത ശിവൻ ശ്രീശങ്കരാചാര്യരോടു ചോദിച്ച ചോദ്യംപോലെ ഈ ചോദ്യം കിടക്കുന്നു. രതിക്ക് ലിംഗഭേദമില്ല. യാ ദേവീ സർവ്വഭൂതേഷു രതിരൂപേണ സംസ്ഥിതാ എന്ന ശ്ലോകം ഉദ്ധരിച്ചാണ് നാലപ്പാട്ടിന്റെ രതിസാമ്രാജ്യം ആരംഭിക്കുന്നത്. ആ വംശത്തിലാണ് മാധവിക്കുട്ടി ജനിച്ചത്. രതി ജീവാ ത്മാവിൽ പറ്റിപ്പിടിച്ച  സ്വഭാവവിശേഷമാണ്. ആ തിരിച്ചറിവില്ലാത്തവര് മുമ്പിൽവെച്ച് സ്ത്രീയെ മുഖസ്തുതി പറയുകയും പിന്നിൽനിന്ന് അവളെ അപവാദം പറഞ്ഞ് നിന്ദിക്കുകയും ചെയ്യുന്നു എന്ന് മാധവിക്കുട്ടി മനസ്സിലാക്കിയിരുന്നു.

സത്യാന്വേഷികൾ ചോദ്യം ചോദിച്ചുകൊണ്ടിരിക്കും. ഉത്തരം പറയാൻ ബുദ്ധിമുട്ടുള്ള ചോദ്യങ്ങൾ. ഏതുവലിയ ചോദ്യ ത്തിനും ഉത്തരം തേടിക്കണ്ടുപിടിക്കാൻ ജീവിതകാലം മുഴുവനും ഉഴിഞ്ഞുവെച്ച ദാർശനികരായ സത്യാന്വേഷികളുടെ സാന്നിദ്ധ്യത്തിലാണ് കമലാദാസ് വളർന്നത്. പൂർവ്വികര് തേടിക്കണ്ടുപിടിച്ച സത്യങ്ങളോടോ അവരുടെ ചോദ്യങ്ങ ളോടോ കമല ആഭിമുഖ്യം പ്രദർശിപ്പിച്ചിട്ടില്ല എന്ന് സ്വയം കരുതുന്നു. എങ്കിലും മനുഷ്യരെ അസാധാരണർ, സാധാര ണർ എന്നു രണ്ടായി തിരിച്ച് തന്നെ അസാധാരണരുടെ ഗണത്തില് (മജ്ജക്കടിയിലെ ഗന്ധം) പെടുത്തുമ്പോൾ തന്നിലും ഒരു ക്ലാസ് കോൺഷ്യസ്നസ് ഉണ്ടെന്ന് അവര് നമ്മെ ബോദ്ധ്യപ്പെടുത്തുന്നു.

സംഘർഷാത്മകവും ആത്മാവിനെ മുറിവേൽപ്പിക്കുന്നതുമായ ഒരു മാർഗ്ഗം കണ്ടെത്തി അതിലൂടെ നടക്കുമ്പോഴും ആ മനസ്സ് കൊതിച്ചത് എന്തിനായിരുന്നു. ഒടുവിൽ അവര് എവിടേക്കാണ് മടങ്ങിച്ചെന്നത്. ഈ രണ്ടു ചോദ്യങ്ങൾക്കു ത്തരം അവരുടെ ജീവിതത്തിലും സാഹിത്യപ്രപഞ്ചത്തിലുമുണ്ട്. ആരെങ്കിലുമൊരാൾ അതുകണ്ടെത്തി തന്നെ താനായി സ്നേഹിക്കണമെന്നേ അവര്ക്കുള്ളു .ശരീരത്തിന്റെ ഭാരം കുമ്പസാരിച്ച് വലിച്ചെറിഞ്ഞപ്പോഴേക്കും പേരും മേൽവിലാ സവും കൊടുക്കുന്ന ഇമേജിന്റെ ഭാരം പേറേണ്ടിവരുന്ന അവരുടെ സാഹിത്യം മുഴുവനായിട്ടെടുത്താൽ ഒരു വിലാപ കാവ്യമാണ്. കണ്ണുനീർത്തുള്ളിയും ലോകാന്തരങ്ങളിലും പോലെ.

ഏറ്റവും പ്രിയപ്പെട്ട മറ്റൊരു വ്യക്തിയുടെ മരണത്തെക്കുറിച്ച് ചിന്തിച്ചല്ല ഈ വിലാപകാവ്യം. അവനവന്റെ മരണത്തിൽ വിലപിക്കുന്ന ,ആത്മപിണ്ഡം വെക്കുന്ന ഒന്ന്. താനെന്താവണമെന്ന് ആശിച്ചുവോ, അതൊന്നുമാവാനാൻ കഴിയാതെ പോയ ഒരു കുട്ടിയുടെ മരണം. ഗ്രാമത്തിൽനിന്ന് നഗരത്തിലേക്കും, കൗമാരത്തിൽനിന്ന് യൌവനത്തിലേക്കും  ഉള്ള യാത്രയിൽ എവിടെയോ എങ്ങനെയോ കാലിടറിവീണ് നഷ്ടപ്പെട്ട ഒരു നിഷ്കളങ്കാത്മാവിന്റെ വിഷാദഗാനം. മനുഷ്യൻ ആത്മാവാണ്,ശരീരമല്ല. സദാ ആ ബോധത്തോടെ ജീവിക്കാൻ കഴിഞ്ഞവരാണ് ഭാഗ്യവാന്മാർ.ഇവിടെ അതിനു സാധിക്കാതെ പോയ ഒരാള്, തന്റെ ആത്മാവിനു മുകളിൽ ശരീരത്തിന്റെ ഈ ഭാരം എവിടെനിന്നുവന്നു എന്നു തിരിഞ്ഞുനോക്കുകയാണ്. അങ്ങനെയായ സാഹചര്യങ്ങളെ വിമർശിക്കയും. ഒരു ആത്മവിമർശനമായി, മാനസികാപഗ്രഥനമായി എടുകികേണ്ട കുമ്പസാരക്കുറിപ്പുകളെ ജീവിതാവസാനം വരെ ചുമന്നുനടക്കേണ്ട കുരിശാക്കാൻ വായനക്കാരും നിരൂപകരും ആസ്വാദകരും അവരെ നിർബന്ധിതരാക്കയാണ്. അവരെ ഒരു ഇമേജിനകത്ത് കുടുക്കുകയാണ്.ബാലാമണിയമ്മ എന്ന ഫിലോസഫർകൂടിയായ കവിയെ അമ്മക്കവി ഇമേജിനകത്ത് കുടുക്കിയ പോലെ മറ്റൊരു വിഡ്ഢിത്തം.

മാധവിക്കുട്ടി സ്നേഹം മാത്രം ആഗ്രഹിക്കുന്നു. യഥാർത്ഥമായ സ്നേഹം നൽകുന്നവരെ തിരിച്ചറിയാനാവാത്തവിധം സ്വന്തം കണ്ണുകളെ  ആരോ കെട്ടിയിട്ടു എന്ന് അവർക്കറിയാം. "നിനവിന്റെ ഇരുണ്ട ഇഴകള്കൊണ്ട് പകൽവെളി ച്ചത്തിലും പാതിര നെയ്യുന്നതെന്ന്  "  ബാലാമണിയമ്മ മകളിൽക്കണ്ട ഈ വിദ്യതന്നെയാണ് അവർക്ക് അനുഗ്ര ഹവും ശാപവും . താനർഹിക്കുന്നത്ര സ്നേഹം നേടിയില്ല എന്ന തോന്നലാണ് അവരുടെ യാതനകളുടേയും സൃഷ്ടികളുടേയും ഉറവിടം. ഇതൊക്കെ വെച്ചുകൊണ്ടാണ് അവരുടെ സ്മൃതിലോകമായ സാഹിത്യം മുഴുവനായി ഒരു വിലാപകാവ്യമാണെന്ന് ഞാൻ പറഞ്ഞത്. ഏറ്റവും ഇഷ്ടപ്പെടുന്ന വ്യക്തി ഇവിടെ താൻതന്നെയാണ്. അമ്മമ്മയുടെ സുരക്ഷിതത്വത്തിൻകീഴില് നിശ്ചിന്തയായി നിഷ്കളങ്കയായി വളർന്ന കുട്ടിയുടെ മരണവും യാതനാലോകത്തില് ചുറ്റുപാടുകളോടു കലമ്പുന്ന പുതിയ വ്യക്തിത്വത്തിന്റെ പുനർജ്ജനിയുമാണ് ഈ വിലാകാവ്യത്തിനാസ്പദം. ചിന്തക്കു ചിറകു മുളച്ചപ്പോൾ ,ശരീരത്തിൽ കളങ്കം പറ്റി എന്ന് തോന്നിയപ്പോള് , കുട്ടി ഇഞ്ചിഞ്ചായി മരിക്കുകയാണ്. ഈ വിലാപകാവ്യത്തിന്റെ ഭാഷയിൽ ഒരല്പം മാറ്റം വരുന്നത് താന് പ്രാണതുല്യം സ്നേഹിച്ച ജ്യേഷ്ഠന്റെ മരണശേഷമാണ്. ആ മരണത്തിനു മുമ്പിൽ കണ്ണുകളെ മൂടിയ തുണി ആരോ പെട്ടെന്ന് അഴിച്ചതുപോലെ, നാലപ്പാടൻപാരമ്പര്യ ത്തിലേക്കുള്ള ഒരു തിരിച്ചുവരവ് നടന്നു.1966ൽ ബാലാമണിയമ്മ പ്രവചിച്ചപോലുള്ള തിരിച്ചുവരവ്. ശരീരം കടംവാങ്ങിയ കുപ്പായമാണെന്ന അമ്മമ്മയുടെ അറിവിലേക്കുള്ള തിരിച്ചുവരവ്. പാരമ്പര്യനിരാസത്തിൽനിന്ന്

പാരമ്പര്യത്തിലേക്കുള്ള തിരിച്ചുവരവ്. ഈ മടക്കയാത്ര കാണാത്തവർ ഇപ്പോഴും അവരോട് നിങ്ങളുടെ കൃതികളില് സെക്സിന്റെ അതിപ്രസരമുണ്ടല്ലോ എന്നു ചോദിച്ച് വിഡ്ഢികളാവുന്നു. കുട്ടിക്കാലത്ത് തോന്നിയതും പറഞ്ഞതും ചെയ്തതും മാത്രമേ ഒരാൾ മരണംവരെ ചെയ്യാവൂ എന്ന് നിർബന്ധിക്കാന് ആസ്വാദകർക്കും നിരൂപകർക്കും അടക്കം ആർക്കും അധികാരമില്ല. അത് കവി സ്വയം നിശ്ചയിക്കുന്നതാണ്. ഇമേജിന്റെ മതിലിനുള്ളിൽ കവിയെ തടങ്ങലില് വെക്കാന് ആർക്കാണധികാരം. യഥാർത്ഥസത്യാന്വേഷിയാണെങ്കില് അങ്ങനെ ഒരു ഇമേജിനകത്തിരിക്കാന് കവിക്ക് സാധിക്കയുമില്ല. എല്ലാ വിലങ്ങുകളും മറകളും പൊട്ടിച്ചെറിഞ്ഞ് സത്യത്തിനുമുന്നിൽ നിവർന്നുനിൽക്കാനുള്ള ധൈര്യമാണ് സത്യാന്വേഷിയെ മറ്റുളളവരിൽനിന്ന് വേർതിരിക്കുന്നത്. ഈ ക്ലാസ് കോൺഷ്യസ്നെസ് നാലപ്പാട്ടിനും ബാലാമണിയമ്മക്കും മാധവിക്കുട്ടിക്കും ഒക്കെയുണ്ട്.

"വിശക്കുമ്പോൾ ഒരു സ്നേഹിതയുടെ മുറിയില്നിന്ന് രണ്ടുപഴം പറിച്ചെടുക്കുന്നത് അന്തോണിപുണ്യവാളന്റെ കണ്ണില് ഒരു മഹാപാതകമാണോ "(വർഷങ്ങൾക്കു മുമ്പ് പേജ് 2-3) അപ്പം മോഷ്ടിച്ചതിന് ഴാങ് വാൽഴാങിനെ കുറ്റവാളിയെന്ന് മുദ്ര കുത്തിയ സമൂഹത്തോട് വിക്ടർയൂഗോ പാവങ്ങളിലൂടെ ചോദിച്ച ഈ ചോദ്യം മാധവിക്കുട്ടിയെ നാലപ്പാടൻപാരമ്പര്യം സ്വാധീനിച്ചു എന്നതിന് തെളിവാണ്. " മതം മതമാണ്. അത് ഗൌരവമായിട്ട് കാണണ"മെന്നു പറയുന്ന ജേക്കോബൈറ്റിനേയും "യാതീം മതോം ഒന്നുല്ല്യാണ്ടെ വളർത്തണംന്നാ വല്ല്യേ നൃപ്പര് പറേണത് " എന്നു പ്രസ്താവിക്കുന്ന ദേവകിയേയും മാധവിക്കുട്ടി വരച്ചുകാണിച്ചിട്ടുണ്ട്. വല്ല്യേ നൃപ്പരുടെ പാരമ്പര്യത്തിൽ ജാതിയും മതവും സൃഷ്ടിച്ച കന്മതിലുകൾ ഉണ്ടായിരുന്നില്ല,അദ്ദേഹം സ്വതന്ത്രമായി ചിന്തിച്ചിരുന്നു എന്നതിന് തെളിവാണല്ലോ ദേവകിയുടെ വാക്ക്.

" ഇവടെ വല്യമ്മക്ക് കാശിന് ഞെരുക്കണ്ട്. പക്ഷേ, നിധി കുഴിച്ചെടുക്കാൻ വല്യമ്മക്ക് താൽപര്യല്ല്യ. കാശിന് വേണ്ടി മരിക്കണ സൊഭാവല്ല, വല്യമ്മടെ." ഞങ്ങളുടെ വളർത്തമ്മയായിരുന്ന അമ്മമ്മ നാലപ്പാട്ടിന്റെ "ഇന്നത്തെ അമ്മ " യിലെ അമ്മക്ക് സദൃശയായിരുന്നു. ദരിദ്രനാരായണത്വവും ദയയവും നിഷ്കളങ്കതയും സ്വഭാവമാക്കിയ വ്യക്തി. ശങ്കരന് മുറിവേറ്റപ്പോൾ, പശു പ്രസവിച്ചപ്പോൾ, സോപ്പ് എല്ലാവർക്കും സൌജന്യമായി വിതരണംചെയ്തിട്ട് അവനവന് പൂഴിക്കള അങ്ങാടിയിൽനിന്ന് കാശുകൊടുത്ത് വാങ്ങേണ്ടിവന്നപ്പോള് അമ്മയുടെ സ്വഭാവം വാങ്മയചിത്രങ്ങളില് മാധവിക്കുട്ടി നമുക്ക് കാട്ടിത്തരുന്നു. പാവക്കുട്ടി എന്ന അദ്ധ്യായത്തിൽ, (വർഷങ്ങൾക്കുമുമ്പ്) "സ്വാർത്ഥം പഠിച്ചുവെച്ചാപ്പിന്നെ കുട്ടികള് നശിക്കും, " ചില്ലിക്കാശ് എന്റെ കയ്യിലില്ല,എന്നാലും ആരേം ചതിച്ചിട്ടില്ല്യാന്ന് ഒറപ്പ് പറയാം.അത് വിചാരിക്കുമ്പൊ മനസ്സിൽ നല്ല സുഖം തോന്നും. " "ഒന്നിലും ആസക്തി പാടില്ല്യ കമലേ, എന്തിനോടെങ്കിലും സ്നേഹം കൂടിവരുമ്പോ മനസ്സ് നിയന്ത്രിക്കാൻ പഠിക്കണം. ഇല്ലെങ്കില് ദുഃഖം തന്നെ ഫലം " എന്ന് അമ്മമ്മ പറയുന്നു. അമ്മമ്മയുടെ വാക്കുകൾ , സത്യമാണെന്ന അറിവ് മാധവിക്കുട്ടിയുടെ ഉള്ളിൽ എപ്പോഴും ഉണ്ട്. അമ്മമ്മയുടെ സുരക്ഷിതത്വത്തിലോ സ്നേഹത്തിലോ ഉപദേശത്തിലെ ഉദ്ദേശശുദ്ധിയിലോ കമലക്ക് ഒരിക്കലും സംശയം ഉണ്ടായിട്ടേ ഇല്ല. തനിക്ക് അവ പാലിക്കാന് സാധിക്കായ്കയിലേ ദുഃഖമുള്ളൂ. ഒട്ടേറെ സഞ്ചരിച്ച് തിരിഞ്ഞുനോക്കുമ്പോൾ മരീചികപോലെ തന്റെ ഉല്ളിന്റെയുള്ളില് അരികിനേക്കാളരികിലും, തൊടാനാവാത്ത ദൂരെ അകലെയേക്കാളകലെയും ആയി നില്ക്കുന്ന അമ്മമ്മയുടെ സുന്ദരലോകത്തെ നഷ്ടപ്പെട്ടതിലുള്ള ദുഃഖമാണ് ,അതിന്റെ നോസ്റ്റാൾജിയയാണ്, മാധവിക്കുട്ടിയെ എഴുത്തുകാരിയാക്കിയതെന്നു പറഞ്ഞാൽ തെറ്റില്ല. ആ സുന്ദരലോകം നാലപ്പാട്ടെ ലോകമല്ലാതെ മറ്റെന്താണ്.

മൂന്നുകടിഞ്ഞാണിട്ട കുതിരപ്പുറത്തുള്ള ആമിയുടെ സവാരിയെക്കുറിച്ച് നാലപ്പാട്ട് പരാമർശിച്ചതിനെ മാധവിക്കുട്ടി ഓർമ്മിക്കുന്നുണ്ട്. ഇംഗ്ലീഷ്,മലയാളം,ബംഗാളിസാഹിത്യങ്ങളിലുള്ള ത്രിഭാഷാ(ട്രൈലിംഗ്വൽ) പരിചയമാണ് ഇവിടെ പ്രസ്തുതം. ഇത് മലയാളത്തോടൊപ്പം ഇംഗ്ലീഷും സംസ്കൃതവും കൈകാര്യം ചെയ്തിരുന്ന നാലപ്പാട്ടിനും അന്യമായിരുന്നില്ലല്ലോ. കുട്ടികളുടെ കഴിവുകളിൽ അമ്മാമന് അഭിമാനം പ്രകടിപ്പിച്ചിരുന്നതിനെ മാധവിക്കുട്ടി ഇങ്ങനെ രേഖപ്പെടുത്തുന്നു." വ്യക്തിത്വം വളർത്തിയെടുക്കേണ്ടതിന്റെ ആവശ്യകതയെപ്പറ്റി അമ്മാമനാണ് ആദ്യമായി എന്നെ ബോധവതിയാക്കിയത്. വ്യക്തിത്വം ക്ഷയിപ്പിച്ച് കൂട്ടത്തിൽ മുഴുകിച്ചേരുവാനാണ് കൽക്കത്തയിലെ ഗുരുനാഥന്മാര് എന്നോട് നിർദ്ദേശിച്ചത്. ശരീരത്തിനും മനസ്സിനും ചിന്തക്കും സാധാരണത്വത്തിന്റെ യൂണിഫോറം ഒരേ സമയത്ത് വസ്ത്രവും ആഭരണവുമാക്കാൻ അവര് വാക്കുകളാലും ചേഷ്ടകളാലും എന്നെ പ്രേരിപ്പിച്ചു."

കവിയുടെ അസംസ്കൃതപദാർത്ഥം വ്യക്തിത്വമാണെന്ന് ആദ്യമേ എന്റെ കഥയില് പ്രസ്താവിച്ച ഒരാളാണ് ഇവിടെ ആ അസംസ്കൃതപദാർത്ഥം വളർത്തിയെടുക്കാന് തന്നെ പ്രേരിപ്പിച്ചത് നാലപ്പാട്ട് നാരായണമേനോനാണെന്നു പറയു

ന്നത്.  ഇരു രണ്ടും കൂട്ടിവായിക്കാതെ പലരും നാലപ്പാട്ടെ ആരുടേയും പ്രചോദനമില്ലാതെയാണ് മാധവിക്കുട്ടി എഴുത്തുകാരിയായി വളർന്നതെന്ന് തെറ്റിദ്ധരിക്കുന്നു. മറ്റുള്ളവരൊക്കെ സാധാരണക്കാര്,താൻ അവരിൽനിന്ന് വ്യത്യസ്തയായി അസാധാരണവ്യക്തിത്വമുള്ള വ്യക്തി എന്ന വ്യക്തിത്വബോധം കൃത്രിമമാണെന്നും അതാണ് തന്നിൽ അമ്മാമൻ ജനിപ്പിച്ചതെന്നും മറ്റൊരിടത്ത് അവര് പറഞ്ഞിട്ടുണ്ട്. അസാധാരണം, കൃത്രിമബോധം, ക്ലാസ് കോൺഷ്യസ്നസ്  ( മാ.ഭൃ.ആഴ്ചപ്പ. 1993 നവംബര് 14-20 പേജ് 21)എന്ന് മാറിമാറി കവി വിളിക്കുന്ന ഇതിനെക്കുറിച്ച് കവിതന്നെ പറയുന്ന വാക്കുകൾ എന്താണ്. മജ്ജക്കടിയിലെ ഗന്ധത്തിൽ ഇങ്ങനെകാണാം. "  മനുഷ്യരെ രണ്ടായി തിരിക്കാം. സാധാരണക്കാരും കലാകാരന്മാരും. സമുദായത്തിന്റെ നിയമങ്ങളെല്ലാം സാധാരണക്കാരെ ഉദ്ദേശിച്ചുണ്ടാക്കിയതാണ്.   Law is for common people   അവർക്കു നിർമ്മിച്ച അളവുകോൽകൊണ്ട് കലാകാരനെ വിലയിരുത്തരുത്. ഏതുതരത്തിലുള്ള കലയും അസാധാരണമായിരിക്കും. കലയിലുള്ള  ജന്മവാസന ആറാംവിരൽപോലെയാണ്. Extraordinary. " ഈവരികള് താൻമറ്റുള്ളവരിൽനിന്ന് വ്യത്യസ്തവും ശ്രേഷ്ഠവും ആണെന്ന ബോധം കവിയിലുണ്ടെന്നും അത് തന്റെ ജനമവാസനയാണെന്ന തിരിച്ചറിവുണ്ടെന്നും കാണിക്കുന്നു. അങ്ങനെയെങ്കിൽ, ജന്മവാസനയെ വളർത്താന് ശ്രമിക്കുന്നത് എങ്ങനെ കൃത്രിമബോധം വളർത്താനുള്ള ശ്രമമാവും. അസാധാരണമായ ജന്മവാസനകളെ വികസിപ്പിക്കാനുള്ള ശ്രമം വ്യക്തിത്വവികസനമോ, കൃത്രിമബോധം വളര്ത്തിയെടുക്കുന്ന പൊങ്ങച്ചപ്രകടനമോ. ജന്മവാസനയായ കലയുടെ ആധാരശിലയായ വ്യക്തിത്വവികസന ത്തിന് പ്രേകശക്തിയായ ആളല്ലേ ഗുരുസ്ഥാനീയൻ. അപ്പോൾ, വലുപ്പചെറുപ്പങ്ങളില്ലാതെ ,ലിംഗഭേദമില്ലാതെ ,സ്വതന്ത്രചിന്തക്ക് പ്രേരിപ്പിച്ച ഋഷികവിയെ ഏതളവുകോലുകൊണ്ടാണ് നാം അളക്കേണ്ടത്.

"ആത്മനിന്ദയോ അപകർഷതാബോധമോ നാലപ്പാട്ടെ അമ്മാമന്റെ മുന്നില് ഒരിക്കലും എനിക്ക് അനുഭവിക്കേണ്ടി വന്നിട്ടില്ല " എന്ന് മാധവിക്കുട്ടി എഴുതിയിട്ടുണ്ട്."വായിക്കാൻ പഠിച്ചാൽപോരാ, ചിന്തിക്കാന് പഠിക്കണ "മെന്ന് അമ്മാമൻ പറഞ്ഞപ്പോളല്ലേ ആദ്യമായി കൊച്ചുകമലയും ജ്യേഷ്ഠനും നിരന്തരം ചിന്തിക്കാന് ശ്രമിച്ചുതുടങ്ങിയത്. "കുട്ടികളുടെ മനസ്ശാസ്ത്രത്തെ പറ്റി പഠിച്ച ആളായിരുന്നു അമ്മാമൻ. കുട്ടികളെ ശ്ലാഘിച്ച് പ്രോത്സാഹിപ്പിച്ച് അവരിൽ ആത്മവിശ്വാസം വളർത്തിയെടുക്കാന് അദ്ദേഹം പരിശ്രമിച്ചു "എന്നും അവർ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ.   " ജാതിയും മതവുമില്ലാത്ത കൽക്കത്ത "(പേജ് 91)യുടെ സൃഷ്ടിയായിരുന്നില്ല ,ജാതിമതഭേദമില്ലാതെ കുട്ടികളെ വളർത്തണമെന്നു ചിന്തിച്ച ഈ ഗുരു എന്നോർക്കണം. നൌഷാദിനെ പ്രേമിച്ച പാർവ്വതിയെ വെറുക്കുന്ന ഡ്രൈവറേയും കല്ക്കത്തയിലെ ഹിന്ദുമുസ്ലീം ലഹളയേയും കുറിച്ച് കവി എഴുതുമ്പോൾ കവിയുടെ തന്നെ "  ജാതി യും മതവുമില്ലാത്ത കൽക്കത്ത " എന്ന വിശേഷണപ്രയോഗം നോക്കുകുത്തിപോലെ ചിരിക്കുന്നു. ജാതിയും മതവുമില്ലാത്തത് യക്ഷികൾക്കും രാക്ഷസന്മാർക്കും ദേവന്മാർക്കുമാണെന്ന് പുന്നയൂർക്കുളത്തെ സാധാരണക്കാര് പറയുമ്പോള് , ആത്മാക്കൾക്കും പരേതർക്കും എന്നുകൂടിയാണ് അർത്ഥം.ആത്മാവിന് ജാതിമതങ്ങളില്ല. "മതങ്ങളെ നിയമം പാസാക്കി ഇല്ലാതാക്കണമെന്ന് ഞാൻ ഉറക്കെയുറക്കെ പ്രസ്താവിക്കുമ്പോൾ, എന്റെ പൂജാമുറിയിൽ ആ പഴയ നിലവിളക്ക് കത്തിജ്വലിക്കുന്നു, "എന്ന് അവരെഴുതി. ഏതാണാ നിലവിളക്ക്. ആ കെടാവിളക്ക്. നാലപ്പാട്ട് തിരുത്തിക്കാട്ടേൽ നാരായണ മേനോന്റെ പേരു കൊത്തിയ(നാ.തി)കാലഹരണപ്പെട്ട ഒരോട്ടുവിളക്കോ, അദ്ദേഹത്തിന്റെ നിറംമങ്ങാത്ത ചിന്തകൾ ഞങ്ങളിൽ ഇന്നും ഉണർത്തുന്ന പുതിയ ആശയപ്രപഞ്ചങ്ങളുടെ കെടാവിളക്കോ. മെത്രാന്റെ മെഴുകുതിരി ക്കാലുപോലെ കമലാദാസ് കൊണ്ടുനടക്കുന്ന ആ നിലവിളക്ക് എന്തിന്റെ പ്രതീകമാണ്. പാരമ്പര്യനിരാസത്തിന്റേയോ, പാരമ്പര്യത്തിന്റയോ.

നിലാവെളിച്ചവും കാറ്റും സുഖവും വിലക്കുവാങ്ങാൻ കിട്ടാത്തതാണെന്നു കണ്ടെത്തുന്ന അമ്മമ്മയുടെ വാത്സല്യമാണ് മാധവിക്കുട്ടിയെ(എന്നേയും)എപ്പോഴും താങ്ങിനിർത്തുന്ന ഭൂമി. അതിനെ കാൽക്കീഴിൽനിന്ന് പരവതാനിയെന്നപോലെ വിധി പൊക്കിയെടുത്തുകടയുമെന്ന് അവർ പ്രതീക്ഷിച്ചില്ല. അതേസമയം ,സ്വന്തം അമ്മ മരിച്ചപ്പോൾ, അമ്മാമൻ കരഞ്ഞതിനെപ്പറ്റി അവർഎഴുതി: " അമ്മാമനിൽനിന്ന് ആത്മീയമായ  യാതൊരു സംരക്ഷണവും പ്രതീക്ഷിച്ചിട്ട് ഫലമില്ലെന്ന് എനിക്ക് ആ നിമിഷത്തിൽ മനസ്സിലായി. പണ്ഡിതനും തത്വജ്ഞാനിയുമായി അറിയപ്പെട്ടിരുന്ന അമ്മാമനേയും മരണം തല കുനിപ്പിച്ചു എന്ന സത്യം സഹിക്കാനെനിക്ക് കഴിഞ്ഞില്ല.".  മരിച്ചവരെജീവിപ്പിക്കാൻ നമ്മുടെ അമ്മാമന് കഴിയില്ല അല്ലേ എന്ന് ചോദിച്ച കാലത്ത് അവർക്ക് പതിനഞ്ചു വയസ്സായിരിക്കണം. യേശു ലാസറസ്സിനെ എന്നപോലെ ,സ്വന്തം അമ്മയെ ജീവിപ്പിക്കാൻ കഴിയാത്തതുകൊണ്ട് ആത്മീയമായി ആരേയും സംരക്ഷിക്കാൻ കഴിയാത്തവനാമ് അമ്മാമനെന്ന് വിധി എഴുതിയത് ഒരിളംമനസ്സാണ്. ഇന്നത്തെ വളർന്ന

മാധവിക്കുട്ടിയല്ല. കുട്ടികളുടെ മനശ്ശാസ്ത്രത്തിൽ അറിവുള്ള മാധവിക്കുട്ടി ഒരു കുട്ടിയുടെ വിചാരമാണ് അവിടെ വരച്ചുകാട്ടുന്നത്. ഇതുപോലെത്തന്നെ മനസ്സിലാക്കണം ഗാന്ധിയെക്കുറിച്ച് കേട്ട് ബോറടിച്ച കാര്യവും.

" എവടേം നല്ലോരുണ്ട്,ചീത്തോരുണ്ട്.നല്ലോരെ മാത്രേ കാണുള്ളൂന്ന് വാശിപിടിച്ചിട്ട് എന്താ ഫലം. ചീത്തോരേം സൃഷ്ടിച്ചത് ദൈവം തന്നെയല്ലേ. പുണ്യം ചീയിക്കണതും ദൈവം. പാപം ചെയ്യിക്കണതും ദൈവം "  പാറുക്കുട്ടിയുടെ നാവിൽ വെച്ചുകൊടുത്ത ഒരാശയം. നന്മയും തിന്മയും സർഗ്ഗത്തിന്റെ വർണ്ണനൂലുകൾ. അവ ഇഴചേർന്ന പ്രപഞ്ചത്തെ നാലപ്പാട്ടുമുറ്റത്തുനിന്നുകൊണ്ട് നോക്കിക്കണ്ട ഋഷികവിയുടെ വാക്കുകളുടെ തനിയാവർത്തനം. പ്രയോജനശാസ്ത്രങ്ങൾ കലയെ പ്രയോജനരഹിതമെന്നു കരുതുന്നു. ഏഴാം വയസ്സിലാണ് പ്രയോജനമെന്ന പദം കമലാദാസിന്റെ വൊക്കാബുലറിയിൽ കടന്നുവരുന്നത്. മനുഷ്യരാശിക്കു പ്രയോജനപ്പെടുന്ന കർമ്മങ്ങള് മാത്രമേ വിശിഷ്ടകർമ്മങ്ങളാവൂ എന്നു വിശ്വസിക്കുന്ന കൊച്ചുശാസ്ത്രജ്ഞനായ ജ്യേഷ്ഠനിൽനിന്ന്. (അദ്ദേഹം പിന്നീട് വൈദ്യം പഠിച്ച്, സർജ്ജനായി). കട്ടിലെ ട്ടുത്തുപൊക്കിയിട്ടും ഇൻവിസിബിള് ആയിട്ടും മനുഷ്യരാശിക്ക് എന്തു പ്രയോജനം എന്ന ചോദ്യം ഏഴാംവയസ്സിന്റെ ബോധതലത്തിലുദിക്കുമ്പോൾ അതില് നർമ്മവും കാര്യവും കൂടിക്കലരുന്നുണ്ട്.

എല്ലാചിന്തകള്ക്കും പ്രയോജനമുണ്ടോ. എല്ലാ കർമ്മങ്ങള്ക്കും പ്രയോജനമുണ്ടോ. പ്രയോജനമില്ലാത്തതെന്ന് ഒററ നോട്ടത്തിൽ തോന്നുന്ന ചിലതിന്റെ പ്രാധാന്യം നമ്മുടെ ജീവിതത്തില് മറ്റൊന്നിനും ഇല്ലാതായിത്തീരാറില്ലേ. " നീർമാതളപ്പൂക്കളുടെ മണം അമ്മയുടെ താരാട്ടായിരുന്നു. രാത്രികാലങ്ങളിൽഞാനുറങ്ങിക്കിടന്ന അമ്മയുടെ ആശ്ലേഷത്തിൽനിന്ന് സ്വന്തം ശരീരത്തെ മോചിപ്പിച്ച് എത്രയോ തവണ ജനലിലേക്ക് ഓടിയിട്ടുണ്ട്. പൂത്തുനിൽക്കുന്ന നീർമാതളം ഒരു നോക്കുകൂടി കാണുവാൻ. നിലാവിലും നേർത്ത നിലാവായി ആ ധവളിമ പാമ്പിൻകാവിൽനിന്ന് ഓരോ കാറ്റുവീശുമ്പോഴും തിരുവാതിരക്കളി കഴിഞ്ഞ പെൺകിടാവിനെപ്പോലെ വിറച്ചു ". ഈ കാഴ്ച കണ്ടിട്ട് എന്തു പ്രയോജനമെന്ന് ആരെങ്കിലും ചോദിക്കുമോ .ചോദിച്ചു എന്നിരിക്കട്ടെ. ശരീരത്തിന്റെ പുറംതോടു പൊട്ടിച്ച് പ്രകൃതിയിലും പ്രകൃതിയുടെ പുറംതോടുപൊട്ടിച്ച് പ്രകൃത്യതീതമായ ശക്തിയിലും ലയിക്കാൻ ഇത്തരം കാഴ്ചകള്പ്രചോദനം തരുന്നു എന്ന പ്രയോജനമുണ്ടെന്ന് ആവും എന്റെ ഉത്തരം.

"എന്റെ കഥ"യെ ദുഷ്കർമ്മമെന്നും സൽക്കർമ്മമെന്നും വിലയിരുത്തുന്നവരുണ്ട്.കുമ്പസാരത്തെ ദുഷ്കർമ്മമെന്നല്ല, സത്കർമ്മമെന്നുതന്നെയാണ് പറയേണ്ടതെന്ന് ഞാന് വിചാരിക്കുന്നു. എന്നാൽ, സ്വന്തം കുമ്പസാരം പോലെ കുമ്പസാരിച്ചുകളയേണ്ട അനുഭവങ്ങള്മറ്റുല്ലാവരിലും ഉണ്ടായിരിക്കണമെന്ന പ്രൊജക്ഷനിലേക്ക് എത്തുന്നിടത്ത് എനിക്ക് അഭിപ്രായവ്യത്യാസമുണ്ട്. സത്യം ബ്രൂയാത് പ്രിയം ബ്രൂയാത് ബ്രൂയാത് സത്യമപ്രിയം എന്നാണ് എന്റെ വിശ്വാസം. മനസ്സിന്റെ ഭാരം ലഘൂകരിക്കുക എന്ന പ്രയോജനമാണ് കുമ്പസാരക്കുറിപ്ുകൾക്കുള്ളത്. രാപ്പകലുകൾ കലർന്ന ലോകത്തില് സൽക്കർമ്മവും ദുഷ്കർമ്മവും ഇഴ പേർത്തെടുക്കാന് വിഷമമാകയാല് കുമ്പസാരക്കുറിപ്പുകളുടെ പ്രയോജനം നമുക്ക് മനസ്സിലാക്കാം. പകലിനെ രാത്രിയാക്കി രാത്രിയാക്കി, ഒരു പുതുപകലിനെ സൃഷ്ടിച്ച് അതിലേക്കുണരാൻ ഈ കർമ്മം കുമ്പസാരിക്കുന്നവരെ സഹായിക്കുമെങ്കിൽ.

സത്യാന്വേഷിയുടെ മുമ്പില് പുകമറകള് സൂര്യന്റെ മുമ്പില് മഞ്ഞെന്നപോലെ അഴിഞ്ഞുവീണ് ,നഗ്നമായ ആത്മാവ് മാത്രം പ്രകാശിക്കുന്നു. അവൻ രചിക്കുന്ന ശില്പങ്ങളും ആലയങ്ങളും ചിത്രങ്ങളും പദ്യങ്ങളും ഗാനങ്ങളും ആശയങ്ങളും സാധാരണക്കാരനിലും സത്യത്തിന്റെ അവ്യക്തദർശനമുണ്ടാക്കാന് ഉതകുന്നു. സത്യത്തെ നേർക്കുനേര് ദർശിച്ച ആസ്വാദകനെ നിരൂപകനായി ലഭിക്കാൻ കലാകാരന്മാര് ഭാഗ്യം ചെയ്യണം. തപസ്സു ചെയ്യണം. ബാലാമണിയമ്മക്ക് അത്തരമൊരാസ്വാദകനെ ലഭിച്ചിരുന്നു. മുരടനും ഓട്ടോക്രാറ്റും ഒക്കെയായ വി.എം .നായരെ. അദ്ദേഹത്തിന്റെ സത്യം എന്തായിരുന്നു എന്നുകൂടി ഒന്നു സ്പർശിക്കാതെ പോയാല് ഈ പഠനം അപൂർണ്ണമായേക്കും. ഒരു പത്രപ്രവർത്തകന്റെ ഓർമ്മക്കുറിപ്പുകളില് (പേജ് 39), ദോഷൈകദൃക്കും പരിഷ്കൃതനും ആണ് താനെങ്കിലും ശിൽപങ്ങളും ദേവാലയങ്ങളും പദ്യശകലങ്ങളും കാണുമ്പോള് നൈമിഷികമായിട്ടെങ്കിലും സത്യത്തിന്റെ അവ്യക്തദർശനം തനിക്കുണ്ടാകാറുണ്ടെന്ന് അദ്ദേഹം രേഖപ്പെടുത്തുന്നു. നാലപ്പാട്ടുകാരുടെ സാഹിതീഭക്തിയെ "ഒരു ജന്മിക്കും തൊട്ടുകളിക്കാനാവാത്ത സമ്പത്ത് " എന്ന് പണക്കാരനായ അദ്ദേഹം വിശേഷിപ്പിക്കുന്നു (പേജ് 91). "ഒരളുക്കിലും യോജിപ്പിച്ചുവെക്കാൻ എളുപ്പമല്ലാത്ത ഈയുള്ളവൻ " കല്യാണാലോചനക്കു ചെന്നപ്പോൾ പടിപ്പുരയില് നെല്ലളവും നെൽക്കുമ്പാരവും കുന്നുകൂട്ടിയ നാളികേരവുമല്ല, അയൽവക്കത്തെ കുട്ടികള്്ക് പൂഴിവാരിക്കളിക്കാനും പിന്നീട് വെണ്മയുള്ള ആശയങ്ങള് തേടാനും സഹായിച്ച ആ മുറ്റത്തു കണ്ടതെന്നും ,അതുകൊണ്ടാണവിടെനിന്ന് വിവാഹം കഴിച്ചതെന്നും പറയുന്നു. " പണത്തിനും അതിൽനിന്ന് കിട്ടാവുന്ന ഉയർച്ചക്കും വലിയ വിലയൊന്നും ഞാനന്നു കൽപ്പിച്ചിരുന്നില്ല. ഇന്നും ഇല്ല. മുഹമ്മദുനബി പറഞ്ഞു- അന്ത്യവിധിനാളിലേക്ക് നോക്കുക. ജീവിതത്തിലുണ്ടായതെല്ലാം നിരത്തിവെച്ചു വിലയിരുത്തുന്ന ഒടുവിലത്തെ ദിവസ

ത്തിലേക്ക് . ഇന്നിപ്പോൾ അദ്ദേഹത്തിന്റെ മകള് തന്റെ ജീവിതത്തിലുണ്ടായതെല്ലാം നിരത്തിവെച്ച നോക്കുകയും മറ്റുള്ളവരാൽ വിലയിരുത്തപ്പെടുകയും ചെയ്യുന്നതു കാണുമ്പോള് , ആ വാക്കുകള് ഓർത്തുപോവുകയാണ്. കവിയല്ലാത്ത വി.എം നായർ ജീവിതത്തിലൊരിക്കലെങ്കിലും ഇങ്ങനെ ചോദിക്കാന്സമയം കണ്ടെത്തിഃ- "സത്യം എവിടെയാണാവോ. ഉപനിഷത്തിൽത്തന്നെ പറയുന്നുണ്ടല്ലോ ,ഹിരണ്മയേന പാത്രേന സത്യസ്യാപിഹിതം മുഖം" അതിന്റെ അർത്ഥം തുറന്നുകാട്ടിത്തരുവാന് അദ്ദേഹം ഉദ്ധരിച്ചത് ബാലാമണിയമ്മയുടെ കവിതയാണ്.

മർത്ത്യവിചിന്തനം പാർമേലുരഞ്ഞെത്ര തത്വസ്ഫുലിംഗങ്ങള് ചിന്തിയാലും
മുറ്റമിരുളിൽത്താന് നീട്ടറ്റ സത്യത്തിന് മുഖ്യാംശമിപ്പോഴും മുന്നെപ്പോലെ.

എത്രപേർ എത്ര യുഗങ്ങളായി വിചിന്തനം ചെയ്ത് തത്വസ്ഫുലിംഗങ്ങള് ചിന്തിയിട്ടും സത്യത്തിന്റെ മുഖ്യാംശം ഇപ്പോഴും ഇരുട്ടിലാണ്. അതിനെ മുഴുവനായി കാണാൻ ആർക്കും സാധിച്ചിട്ടില്ല. തന്റെ ഭർത്താവിന്റെ ആദ്യത്തേതും അവസാനത്തേതുമായ ഗ്രന്ഥത്തിനുള്ള അവതാരികയിൽ ബാലാമണിയമ്മ എഴുതിഃ- മനുഷ്യന്റെ ചിന്ത വാർദ്ധക്യത്തിൽ അന്തിവെയിലിനെപ്പോലെ പിന്നോട്ടുനീങ്ങുന്നു. അനുഭവങ്ങളെ അയവിറക്കലിനെക്കാൾ, ചിന്തകളെ പാകപ്പെടുത്തലിലാണ് പ്രാധാന്യം.

അനുഭവങ്ങൾ അയവിറക്കലിൽനിന്ന് ചിന്തകളെ പാകപ്പെടുത്തലിലേക്കുള്ള വളർച്ചയാണ് " എന്റെ കഥ " യിൽനിന്ന് "മജ്ജക്കടിയിലെ ഗന്ധത്തി" ലേക്ക് ഞാൻ കാണുന്ന കമലാദാസിന്റെ വളർച്ച . ആ വളർച്ചയിലെ സത്യത്തെ കണ്ട് ഞാൻ ആനന്ദിക്കുന്നതോടൊപ്പം ദുഃഖിക്കയും ചെയ്യുന്നു. അന്തിവെയിലിനെപ്പോലെ പിന്നോട്ടുനീങ്ങുന്ന ആ ചിന്ത എന്റെ ജ്യേഷ്ഠത്തിയുടെ വാർദ്ധക്യത്തെയാണല്ലോ സൂചിപ്പിക്കുന്നത്.

**മാധവിക്കുട്ടിയുടെ സമകാലീനരായ കവികൾഃ-**

സ്വാതന്ത്ര്യത്തിനു മുമ്പുള്ള ഇന്ത്യയിലാണ് മാധവിക്കുട്ടി ജനിച്ചുവീണത്. പുന്നയൂർക്കുളത്തും കല്ക്കത്തയിലും വളർന്നു. അവിടുത്തെ വിരുദ്ധസ്വഭാവങ്ങളാലും വൈരുദ്ധ്യങ്ങളാലും ആദ്യമേ തന്റെ ആശയലോകത്ത് സൃഷ്ടിക്കപ്പെട്ട സംഘർഷങ്ങളോടെയാണ് ആ വളർച്ച. ഇളംപ്രായത്തിലെ വിവാഹവും ലൈംഗികാനുഭവങ്ങളും ഈ രണ്ട് ആശയപ്രപഞ്ചങ്ങളിൽനിന്നും വിഭിന്നമായ മൂന്നാമതൊരു ജീവിതത്തിലേക്ക് പെട്ടെന്ന് എടുത്തെറിയുകയും ചെയ്തു.സ്വന്തം എന്നു കരുതിയ സംസ്കാരത്തിൽനിന്ന് വിട്ടുപോയി, അന്യമെന്നു കരുതിയതിനോട് മുഴുവനായി ഇണങ്ങിച്ചേരാനാവാതെ അനിശ്ചിതാവസ്ഥയിലെത്തിനിന്ന ഇന്ത്യയുടെ ആത്മാവിനെ ഈ കവി പ്രതിനിധീകരിക്കുന്നു. ഇത് കമലാദാസിന്റെ മാത്രം നിലപാടല്ല. ഇംഗ്ലീഷിൽ കവിതയെഴുതിയ അക്കാലത്തെ മിക്ക ഇന്ത്യന് കവികളിലുമുണ്ട് ഇതിന്റെ നിഴലാട്ടം. കമലാദാസിന്റെ സമകാലീനരായ അത്തരം ചിലരെ ഇവിടെ നമുക്ക പരിചയപ്പെടാം.

**എ.കെ.രാമാനുജൻഃ-**

രണ്ടു ദശകങ്ങൾ അമേരിക്കയില് പാർത്ത രാമാനുജന്റെ കവിതകള് സ്വവംശത്തോടും കുടുംബത്തോടും അതിന്റെ ഭൂതകാലത്തോടും ആത്മബന്ധം പുലർത്തുന്നു. വേരുകള്തേടിയ പ്രയാണമാണവ. ഭൂതകാലം അദ്ദേഹത്തിന്റെ പ്രേമജീവിതത്തിനുപോലും നിറം നൽകുന്നു. "സഹധർമ്മിണിയോടുള്ള പ്രേമഗീത"ത്തിൽ, നമ്മെ വേർതിരിച്ച് നിർത്തുന്നത് "ഒന്നിച്ച് പങ്കിടാൻ കഴിയാതെ പോയ ശൈശവ "മാണെന്നദ്ദേഹം പറയുന്നുണ്ട്. വ്യക്തിപരമായ ഓർമ്മകള്സൃഷ്ടിപരമായ കർമ്മം നിർവ്വഹിക്കുന്നവയാണ് രാമാനുജന്റെ കവിതകള് ഓർമ്മയ്ക്ക് പൂർണ്ണമാക്കാന് കഴിയാത്തവകൂടി ഓര്മ്മയില് നിന്നാവശ്യപ്പെടുന്ന കവി ദുഃഖിക്കുന്നു. "Memory in a crowd of memories , seems to have no place at all for unforgettable things".രാമാനുജന്റെ ഓർമ്മകള് വേഡ്സ്വർത്തിന്റേതുപോലെ പ്രശാന്തതയില് വന്നെത്തുന്ന വികാരസ്മൃതികളല്ല. പ്രക്ഷുബ്ധവേളകളിൽ ,കവിമനസ്സ് ഓർമ്മകളെ വികാരങ്ങളാക്കി മാറ്റിയെടുക്കുകയാണ്. ഓർമ്മയുടെ ഒരു ഫണം(hood)മനസ്സിൽ ചുരുളഴിയുകയാണ്. പിതാവിൽനിന്നു പണം കിട്ടാനായി പാമ്പാട്ടിക്കുമുമ്പിൽ ചുരുളുകയും നിവരുകയും ചെയ്ത്, തന്റെ ഗൃഹാങ്കണത്തിൽ വേദനയുടെ അക്ഷരങ്ങള്കുറിച്ച ഗോതമ്പുവർണ്ണക്കാരായ നാഗങ്ങളെ രാമാനുജന് ഭയമായിരുന്നു. സ്വർണ്ണനിറമുള്ള ബയന്റിട്ട പുസ്തകങ്ങള് വിശ്രമിക്കുന്ന ഷെൽഫുകളിൽ വിരലോടിക്കുമ്പോഴും ഈ കവി അവയെയാണ് ഓർക്കുന്നത്. ജീവിക്കാൻവേണ്ടിമാത്രം വേദനയുടെ അക്ഷരം

കുറിച്ച നാഗങ്ങളുടെ ചുരുളഴിയലും ഓർമ്മയുടെ ഫണത്തില് നിന്ന് തന്റെ മനസ്സിൽ ചുരുളഴിഞ്ഞ് പുസ്തകമായി പരിണമിക്കുന്ന സൃഷ്ടിയും കവിയുടെ ഉപബോധത്തിൽ ഒന്നായിത്തീരുന്നു. " ആറാംവിരൽ" വൃത്തികെട്ടതും ജുഗുപ്സാവഹവുമായ ഒരസാധാരണത്വമായി,ഒരു വൈകല്യമായിട്ടാണ് അദ്ദേഹത്തിന്റെ മനസ്സിലേക്ക് ശൈശവത്തിൽ കടന്നു വരുന്നത്.കടൽത്തീരത്ത് പണ്ടെന്നോ വന്നടിഞ്ഞ ശവത്തോട് പൂഴിത്തരി കാട്ടിയ നിസ്സംഗത, ഭാര്യ തനിക്കായി പാകംചെയ്ത മത്സ്യത്തോട് കവി കാട്ടുന്നു.മുത്തശ്ശന്റെ ഷേവിങ്ങ് ഗ്ലാസിലെ വെളുത്ത വെള്ളത്തിൽ, പൊട്ടാസ്യം പെർമാംഗനേറ്റ് കലക്കിയപ്പോള് കണ്ട വർണ്ണമാണ് ആനന്ദമേകുന്ന ഒരു ശൈശവസ്മരണ. ഹിസ്റ്ററി എന്ന കവിതയിൽ മരിച്ചുപോയ വലിയമ്മായിയുടെ കിടക്കയ്ക്കടിയില് കറുത്ത ചെറിയമ്മായി എന്തോ തേടുന്നതു കണ്ട ഓർമ്മയുടെ വേദനകാണാം. അമ്മ മരിച്ചപ്പോൾ അവരുടെ കണ്ണടയുന്നതിനുമുമ്പ് രണ്ട് അമ്മായിമാരും കൂടി പണ്ട് അഴിച്ചെടുത്ത ആഭരണങ്ങളാണ് ചെറിയമ്മായി തേടുന്നത്. വേദനയുടെ അക്ഷരം കുറിക്കുന്ന ആ ഓർമ്മ സർപ്പംപോലെ ചുരുളഴിയുന്നു.

"ഊഞ്ഞാലാട്ടുന്ന കസിൻ" ഒരു ഫ്രോയിഡിയൻ സമീപനമാണ്. കവി സ്വയം പ്രഖ്യാപിക്കുന്നു, താൻ തന്റെ "ഹൈന്ദവമനസ്സിലെ നരക "ത്തെയാണ്, സ്വർഗ്ഗത്തെയല്ല തേടുന്നതെന്ന്.ദേവാലയങ്ങളുടേയും കവികളുടേയും നാടായ മധുരയിൽ പ്രളയത്തെക്കുറിച്ചു പാടിയ കവികള് വെള്ളപ്പൊക്കത്തില് നശിച്ച അനേകായിരം ജീവിതങ്ങളെക്കുറിച്ചൊന്നും പാടിയില്ല എന്നു കവി വിലപിക്കുന്നു,ക്ഷോഭിക്കുന്നു. ജീവിതപ്രവാഹങ്ങളെ തന്നിലൊതുക്കി വീണ്ടും പ്രസരിപ്പിക്കുന്ന ശക്തിയുടെ ലയനകാലത്തിന്റെ സിംബല് ആണ് പ്രളയം. റൊമാന്റിസിസത്തേക്കാൾ റിയലിസം ഇഷ്ടപ്പെടുന്ന കവി , സർവ്വജീവിതവും ആ പ്രലയത്തില് (മരണത്തിൽ)എത്തിച്ചേരലാണ് റിയലിസമെന്നു മറക്കുന്നു. മറ്റെല്ലാ കാട്ടിക്കൂട്ടലുകളും സാങ്കല്പികം. സങ്കല്പമായ ജീവിതവും യാഥാർത്ഥ്യമായ മരണവും ഒരു നാണ്യത്തിന്റെ ഇരുപുറം. സ്ഥിതപ്രജ്ഞനായ ഹിന്ദുവായി പളർത്തപ്പെട്ടാലും കൊച്ചുകുഞ്ഞിന്റെ മുഖത്തിൽ ചരിത്രാതീതകാലത്തെ യാഗപശുവിന്റെ മഞ്ഞക്കണ്ണു കാണുമ്പോൾ, ചിരപുരാതനമായ ഏതോ കരങ്ങൾ തന്റെ കഴുത്തു ഞെരിക്കുന്നതായി കവിക്ക് തോന്നുന്നു. അനീതി കാണുമ്പോൾ തന്നിലെ സ്ഥിതപ്രജ്ഞന് വേദനിക്കുന്നു.സർവ്വമതങ്ങളേക്കാളും പുരാതനമാണ് ഈ ജീവിതനിയമം എന്ന തിരിച്ചറിവിലെ വേദനയാണത്. ഹൃദയത്തുടിപ്പുകളെ അടക്കിയടക്കി ഹൃദയശൂന്യതയിലേക്ക് അദ്ധ്യാത്മികത മനുഷ്യനെ നയിച്ചേക്കുമോ എന്നാണ് ഈ കവിയുടെ ഭയം. മറിച്ച് ഈച്ചയേയും എട്ടുകാലിയേയും നോവിക്കാത്ത ഹിന്ദുവിന്റെ അഹിംസ ഭീരുത്വത്തിലേക്കു നയിക്കുമെന്നും രാമാനുജന് ഭയപ്പെടുന്നതിലെ വൈരുദ്ധ്യം ശ്രദ്ധേയമാണ്. ജീവന്റെ ഏകത്വത്തിലുള്ള ഹിന്ദുവിന്റെ വിശ്വാസത്തോട് പരിപൂർണ്ണമായി അലിഞ്ഞുചേരാനാണ് രാമാനുജന്റെ മോഹം. ഇലയും തത്തയും ശാഖയും വേരും നീരും ഞാനും വേർതിരിച്ചറിയാനാവാത്തവണ്ണം ഒന്നായിത്തീരുന്ന ജീവവൃക്ഷത്തിൽനിന്ന് കവി ഹിന്ദുവിന്റെ ശരീരത്തിലേക്ക് ചിന്ത വ്യാപിപ്പിക്കുന്നു.മരണശേഷം വൃക്ഷങ്ങളുടെ കാതലിൽക്കൂടി ആരോഹണം ചെയ്യാനും തന്റെ ശാഖികളില് മധു നിറയുന്ന ഭാരമനുഭവിക്കാനും തന്റെ കോശങ്ങളിൽ ഇലകള് ഉന്നിക്കൂട്ടുന്ന ഇലക്കൂട്ടുകള് കാണാനും കവി മോഹിക്കുന്നു. ഇവിടെ 100 ശതമാനവും താനോരിന്ത്യക്കാരനാണെന്ന് കവിതന്നെ അറിയുന്നു. ഹിന്ദുക്കൂട്ടുകുടുംബങ്ങളിൽ നഷ്ടപ്പെടാതെ സുരക്ഷിതമായി വളരുന്ന സംസ്കാരത്തെ അമേരിക്കയിലിരിക്കുന്ന കവി small scale repetition on a great house എന്ന കവിതയിൽ കാണുന്നു. വൈദേശികവും ഭാരതീയവുമായ രണ്ടു സംസ്കാരധാരകളാൽ പോഷിപ്പിക്കപ്പെട്ട കവിത ഭൂതകാലസ്മൃതികളിൽ നിന്ന് തനതായൊരു കാന്തി ആർജ്ജിച്ച് വികസിക്കുന്നു.

**നിസീം എസെക്കിയേൽ:-**

പ്രേമവും സെക്സുമാണ് എസെക്കിയേലിന്റെ ഇഷ്ടപ്രതിപാദ്യവിഷയങ്ങൾ.ശരീരത്തിന്റെ ആസക്തികളേയും ദാഹങ്ങളേയും കുറിച്ച് നഗ്നമായും ശക്തമായും പറയുന്നതിൽ അദ്ദേഹം കമലാദാസിനു സമശീർഷനാണ്, എന്ന് കെ. ആർഎസ് അയ്യങ്കാര് പറയുന്നു. ശരീരത്തിന്റെ നഗ്നതയും ലൈംഗികതയും എസെക്കിയേലിന് പാവനമാണ്. പക്ഷേ, ഭൂമിയിലെ മറ്റു വസ്തുക്കളെപ്പോലെ സ്ത്രീശരീരം പുരുഷന് ആനന്ദിക്കാനുള്ള ഭോഗ്യവസ്തുവാണെന്നാണ് ഈ കവിയുടെ വാദം. ചൂഷണം ചെയ്യാനുള്ളതാണ് സ്ത്രീശരീരമെങ്കിൽ, ചൂഷണം ചെയ്യലെന്ന പ്രക്രിയയെങ്ങനെ പാവനമാകും . That women,trees, tables, waves and birds ,buildings, stones, streamrollers ,cats and clocks are here to be enjoyed.(Conclusion-The third) എന്നെഴുതിയ ഒരാൾക്ക് സ്ത്രീയുടെ ആത്മാവിനെ എത്രത്തോളം വിലയുണ്ടെന്ന് ബുദ്ധിയുള്ള ഏതൊരാൾക്കും ആലോചിക്കാവുന്നതേയുള്ളു. ഈ കവിയെക്കുറിച്ച് My story യില് കമലാദാസ് ഇങ്ങനെ എഴുതി:-My friend, Nissim Ezekiel visited me ,spent the day in my room, reading the paperbacks strewn all over my bed and sharing the glasses of fruitjuice with me. Nissim is an ideal companion for any sick person. He is kind and gentle. He does not speak loud enough to harm the nerves of the hearer (page 159)

താൻ പരിചയപ്പെട്ട സ്ത്രീകളുടെ നഗ്നശരീരങ്ങളെക്കുറിച്ച് എസക്കിയേല് (സാങ്കല്പികമോ എന്നറിയില്ല) കവിതകളെഴു താറുണ്ട്. അത്തരം ഒരു ശരീരത്തിന്റെ ഉടമസ്ഥ കവിയുടെ വികാരത്തിനു വഴങ്ങിക്കൊടുത്തുവെങ്കിലും ആ കുരുക്കിൽ പെടാൻ വിസമ്മതിച്ചു. ഒടുവിൽ സ്വന്തം ഇഛക്കു വിപരീതമായി അവളെ സ്വതന്ത്രയാക്കി വിടാനും സ്വന്തം വിധിയോടു പൊരുത്തപ്പെടാനും കവിക്ക് തയ്യാറാവേണ്ടിവന്നു.

She grew in love abandoning her ties

No matter how they loved she put them by ( For love's record –The Third) ശരീരത്തെ മാത്രം സ്നേഹിച്ച് അതിനെ ആസ്വദിച്ചുകൊണ്ടിരുന്ന കവിക്ക് ഞാനും നിന്റെ ശരീരത്തെ ആസ്വദിച്ചു, പക്ഷേ , നീയെന്റെ ചായക്കപ്പല്ല എന്ന്

(Though you are hardly my cup of tea-Nudes 3) തറപ്പിച്ചുപറഞ്ഞ ഒരു സ്ത്രീയുണ്ട് കവിയുടെ ലിസ്റ്റിൽ. ഇത്തരം വേർപാടുകള് വേദനാജനകമാണെങ്കിലും നിസീമിന്റെ അഭിപ്രായം താന് അവകൊണ്ട് വളർന്നു എന്നാണ്. താന് ആ കാമുകി തിരിച്ചുവരാനായി കാത്തിരുന്നു. അവളൊരിക്കലും വന്നില്ല. അവൾ കവിയുമായുള്ള ശാരീരികബന്ധം പൂർണ്ണമായും ഉപേക്ഷിച്ചു. നിസീം എസക്കിയേലെന്ന പൂർവ്വകാമുകനുള്ള അവസാനത്തെ കത്തില് അവളെഴുതിഃ-

I am enclosing Ramanujan's

Translation of a Kannada religious poem.

"The Lord is playing with

Steamers of fire"

I want to play with fire,

Let me get burned(Poems of the separation .Hymns in Darkness)

അഗ്നിയോടു ലീലയാടുന്ന പ്രഭുവിനെക്കുറിച്ച രാമാനുജന്റെ തർജ്ജമ നിസീമിന് അയച്ചുകൊടുത്ത് ,അദ്ദേഹത്തിന്റെ ശരീരത്തിന്റെ കുടുക്കിൽനിന്ന് പുറത്തുചാടിയ കുത്തുള്ള ധീരയായ സ്ത്രീ. അതാരായിരിക്കാം. അഗ്നിയോടു കളിക്കാനും അതിന്റെ പൊള്ളലേൽക്കാനും ഭയമില്ലാത്തവൾ. സ്വാത്മസ്പർശംകൊണ്ട് കവിയെ വളർത്താൻ ശ്രമിച്ചവൾ.. പക്ഷേ.സ്ത്രീശരീരത്തെ തന്റെ ഭോഗ്യവസ്തു എന്നും പുരുഷന്റെ അവകാശമെന്നും തെറ്റിദ്ധരിച്ച കവിക്ക് സ്വന്തം ശരീരത്തിന്റെ സ്പർശം നിഷേധിച്ചുകൊണ്ട്, അയാളെ ശിക്ഷിച്ചുകൊണ്ട്, സ്ത്രീയുടെ ആത്മാവിന്റെ വില ബോദ്ധ്യപ്പെടു ത്താൻ ശ്രമിച്ചവൾ....ആ സ്ത്രീയുടെ ആത്മാവിൽ ഈ കവിയുമായുണ്ടായ സൌഹൃദകാലത്ത്,സ്ഫടികത്തിൽ ചെമ്പര ത്തിപ്പൂനിറം പോലെ, തന്റെ സംസ്കാരത്തിന്റേതല്ലാത്ത നിറം കലർന്നതിന്റെ സാദ്ധ്യത തള്ളിക്കളയാവതല്ല.

**ജയന്ത മഹാപാത്ര**

സാധാരണക്കാരന് ദുർഗ്രഹമായ ഒരു നിഗൂഢതയുണ്ട് മഹാപാത്രയുടെ കവിതകളിൽ. ഇക്കാര്യത്തിൽ മഹാപാത്ര ഇതുവരെ പറഞ്ഞ കവികളിൽനിന്ന് ഒറ്റപ്പെട്ടുനിൽക്കുന്നു. അതുതന്നെയാണ് ഈ കവിയുടെ ശക്തിയും. പ്രകൃതി , ഋതുക്കൾ, സ്ത്രീ,ദേവാലയം,മിത്തുകൾ, ചരിത്രം,കാലം,ദുഃഖം,മുതലായ വഴികാട്ടിപ്പലകകളാൽ നിബിഢമാണ് അദ്ദേഹ ത്തിന്റെ അക്ഷരവീഥികൾ.അവിടെ വിവേകവും ദുഃഖവും കലർന്ന കവിയുടെ സ്വരം സദാ മുഴങ്ങിക്കേൾക്കാം. ഈ സ്വരം ചിലപ്പോൾ ഉച്ചസ്ഥായിയിലും മറ്റു ചിലപ്പോള് മന്ദ്രസ്ഥായിയിലും ആണെന്നുമാത്രം. ഓരോ കഥാപാത്രത്തിന്റെ ദുഃഖവും സാത്മീകരിച്ച കവി അതിന് ഒരു ഫിലോസഫിക്കൽ വ്യാഖ്യാനം തരുന്നു. ആത്മകഥാപരമായ relationship എന്ന കവിതയിൽ ഇതിന്റെ പരമാവസ്ഥ കാണാം. തികച്ചും ഭാരതീയമായ ഈ സമീപനത്തില് വായനക്കാരെ ഉത്തേജിതരാ ക്കുകയോ വികാരംകൊണ്ട് പ്രക്ഷുബ്ധമാനസരാക്കുകയോ അല്ല, മൌനിയും ചിന്തകനുമാക്കുകയാണ് കവി ചെയ്യുന്നത്.

ദേശകാലങ്ങളെ മറന്നുകൊണ്ട്, ശബ്ദായമാനമായ ദൈനന്ദിനജീവിതത്തിൽനിന്നും വാമൊഴിയിൽനിന്നും അകലെ അഗാധമായഅവ്യക്തലോകങ്ങളിലേക്ക് കൂട്ടിക്കൊണ്ടുപോകുന്നതാണ് മഹാപാത്രയുടെ കവിത. റൊമാന്റിക് കവിയാ

ണദ്ദേഹം. കവിതകളെല്ലാം സിംബോളിക്കാണ്.ഓരോ സിംബലും സൃഷ്ടിയോടു ബന്ധപ്പെട്ട ദർശനമരുളുന്നു. മഹാ പാത്രക്ക് കവിത വേദമന്ത്രം പോലെ പവിത്രമാണ്. അത് വെറുമൊരാശയവിനിമയമല്ല, ഒരു മിസ്റ്റിക്കലനുഭൂതിയാണ്. ഇത് മറ്റ് ഇന്ത്യൻഇംഗ്ലീഷുകവികളിലില്ലാത്ത വിശിഷ്ടഗുണമാണ്. ജി.എൻ ഡേവി ഇങ്ങനെ അഭിപ്രായപ്പെട്ടിട്ടുണ്ട്:- A.K.Ramanujam is alienated and has a double vision. Nizim Ezekiel is analytical and witty. Kolatker is neutral and surrealistic……Kamala Das is candid and confessional……No such critical consencus is possible for Jayantha Mahapathr's poetry. ഈ അനിർവ്വചനീയത മഹാപാത്രയുടെ കവിതയെ മറ്റുള്ളവരിൽനിന്ന് വേറിട്ടു നിർത്തുന്നു.

**ആർ. പാർത്ഥസാരഥി**

രാമാനുജൻകവിതകളിലെന്നപോലെ പാശ്ചാത്യപൌരസ്ത്യദേശങ്ങള് നൽകിയ വിരുദ്ധങ്ങളായ അനുഭവങ്ങളാണ് പാർത്ഥസാരഥിയുടെ കവിതകളിലും കാണുക. പാശ്ചാത്യവിദ്യാഭ്യാസം ഇന്ത്യയിൽനിന്ന് കവിയെ അകറ്റുമ്പോൾ, വേരുകൾ തേടിയുള്ള അന്വേഷണം ഇന്ത്യയിലേക്ക് അടുപ്പിക്കുന്നു. അനശ്വരമായ പ്രേമദാഹം ,കവിത അവനവനെ കണ്ടെത്താനുള്ള മാർഗ്ഗമാണെന്ന വിസ്വാസം, കാലപ്രവാഹത്തോടുള്ള നിരന്തരമായ കലഹം,ഇന്ത്യൻജീവിത രീതിയോട് ഒരേസമയം സ്നേഹവും അമർഷവും ,കവിതയുടെ പരിമിതികളെ കുറിച്ചബോധം,മനുഷ്യബന്ധങ്ങളിൽ പലപ്പോഴും പ്രേമത്തിന് സ്ഥാനമില്ലെന്ന അനുഭവജ്ഞാനം, കാലത്തേയും കാലഘട്ടത്തേയും മരണത്തേയും സ്വീക രിക്കേണ്ടിവരുന്ന മനുഷ്യാത്മാവിന്റെ നിസ്സഹായത- വിരുദ്ധങ്ങളായ രണ്ടു ധാരകളുടെ സംഗമമാണ് പാർത്ഥസാരഥി യുടെ ബോധതലം.വളർച്ചയുടെ എല്ലാ ഘട്ടങ്ങളിലും ഈ വൈരുദ്ധ്യാത്മകത കാണാം. രാമാനുജനിലും പാർത്ഥസാരഥിയിലും കാണുന്ന ഈ വൈരുദ്ധ്യാത്മകത കമലാദാസിന്റെ കവിതകളിലും കാണാം. അവർ കാലഘട്ടം സൃഷ്ടിച്ച കവികളാണ് ,കാലഘട്ടത്തെ സൃഷ്ടിച്ച കവികളല്ല.

തലതിരിഞ്ഞ ലോകത്തെ ശരിക്കുകാണാൻ മനുഷ്യന് തല ഉപയോഗിച്ച് നടക്കണമെന്നാണ് പാർത്ഥസാരഥി പറയുന്നത്:-

To see the world as it is upside down

I prefer to stand

On the head and walk.

അവസാനം മുട്ടിലിഴഞ്ഞുനടക്കാനാണ് കവി പഠിക്കുന്നത്. ജീവിതത്തേയും സംസ്കാരത്തേയും ഭാഷയേയും ഒട്ടേറെ പ്രതീക്ഷകളോടെ സമീപിക്കുന്ന പാർത്ഥസാരഥി പ്രതീക്ഷകൾസഫലമാകാതെ വരുമ്പോള് നിരാശനാകുന്നു. ഏകാ കിയാവുന്നു. ഇത് ജീവിതയാത്രയെ വിഷമം പിടിച്ചതാക്കുന്നു. ഒരേ സമയം നിസ്സംഗനും മമതയുള്ളവനുമാണ് ഈ കവി. സ്രഷ്ടാവായും ദുഃഖിതനായും കാമുകനായും തത്വജ്ഞാനിയായും ഒരേ സമയം അദ്ദേഹം പ്രത്യക്ഷപ്പെടുന്നു. കാലത്തോടൊത്ത് ഒഴുകാനും ഒഴുക്കിനെതിരെ നീന്താനും ഇതദ്ദേഹത്തെ പ്രേരിപ്പിക്കുന്നു.

നഗരം പാർത്ഥസാരഥിക്ക് ശബ്ദങ്ങളുടെ പ്രതീകമാണ്. രാത്രി മൌനത്തിന്റേയും പൂർണ്ണതയുടേയും സ്നേഹത്തിന്റേയും പ്രതീകം. നഗരത്തിൽനിന്ന് നഗരത്തിലേക്ക് നീങ്ങുന്ന കവി അവനവനെസാധാരണക്കാരനിൽവെച്ച് സാധാരണനാ യി ചിത്രീകരിക്കുന്നു. ബോംബേ നഗരത്തെക്കുറിച്ച് കവി പറയുന്നു:-

The streets are noisy, and trees

On Malabar hill blind with dust

Spring had gone unnoticed.

Except for the fountains of colour in the park

Like a hand at rest, the pelagic city

Is immobile, between us there is no commerce.

ഭാഷ ഒരു വൃക്ഷമാണ്, പാർത്ഥസാരഥിക്ക്. പൊടിമൂടിയ മലബാർഹില്ലിലെ മരങ്ങളും അനങ്ങാനാവാത്ത കയ്യും ശ്രദ്ധിക്കാതെ കടന്നുപോയവസന്തവും സൃഷ്ടിശക്തി മരിച്ചതിന്റെ സിംബലുകളാണ്. നഗരം ശബ്ദായമാനായിട്ടും അതിന്റെ ശബ്ദം കവിയുമായി ആശയവിനിമയം നടത്തുന്നില്ല. നഗരത്തിലെ തന്റെ കവിതയെഴുത്ത് പാർക്കില് കൃത്രിമമായി ഉണ്ടാക്കിയ ഉദ്യാനത്തിലെ വർണ്ണപടലം പോലെ കൃത്രിമമാണ്. അതിനാൽ, നഗരത്തോടുള്ള കലഹം സൃഷ്ടിശക്തി നഷ്ടപ്പെടുന്ന തന്നോടുതന്നെയുള്ള കലഹമാകുന്നു. എനിക്കു നഗരം മടുത്തു എന്ന വാക്ക് , എനിക്ക് എന്നോടുതന്നെ മടുപ്പുവന്നു എന്ന് സൂചിപ്പിക്കുന്നു. തന്റെ തമിഴ്മനസ്സിന്റെ നാഴികവട്ട യൂറോപ്പിന്റെ ക്രോണോമീറ്ററായി മാറിയതിൽ , എന്നാലും ഈ ഇന്ത്യക്കാരൻ അഭിമാനിക്കുന്നു. ഒരു നഗരത്തിൽനിന്ന് താനാർജ്ജിച്ച അറിവും വിവേകവും മറ്റൊരു നഗരത്തിലേക്ക് മനസ്സിന്റെ മൺപാനിയില് ( bone urn എന്നാണ് ഉപയോഗിച്ച വാക്ക്) അസ്ഥി ശകലമായി അദ്ദേഹം കൊണ്ടുനടക്കുന്നു. ആ മൺപാനിയില് യുവത്വത്തിന്റേയും ശരീരത്തിന്റേയും ചാരമുണ്ട്. മുപ്പതാം വയസ്സിൽ പാർത്ഥസാരഥി പ്രഖ്യാപിക്കുന്നു:-

The ashes are all that is left

Of the flesh and the brightness of youth

My life has become full circle.

I am thirty

ഒരു കിണറ്റിൽനിന്നെന്നപോലെ കാമുകിയുടെ ശരീരലാവണ്യത്തിന്റെ മധുരജലം കൈകളാല് ഊറ്റിക്കുടിക്കാന് ഈ കവി മോഹിച്ചിട്ടുണ്ട്. മരണവും പ്രേമവും ഒരുമിച്ചാണ് അദ്ദേഹത്തിന്റെ കവിതയിൽ പ്രത്യക്ഷപ്പെടുന്നത്. മഴവില്ലുപോലുള്ള സ്പർശം വിരലുകളുടെ തുറന്നശവക്കല്ലറയില് സ്പർശത്തിന്റെ അസ്ഥിയായിട്ടും പ്രത്യക്ഷപ്പെടുന്നു. നിത്യം, അനിത്യം, കാലം,ശരീരം ,പ്രേമം,ലൈംഗികത എന്നിവയുടെ പ്രതീകങ്ങളായി ശിലയും സ്ഫടികവും കവി ഉപയോഗിക്കുന്നു. അച്ഛൻ മരിച്ചപ്പോൾ കവി എഴുതി:-

I am the father now

The times of my hands

Hold the fine compass of his going

I shall follow and after me,

My unborn son ,through the eye of this thin needle

Of forgetfulness

മറവിയുടെ നേർത്ത സൂചീദ്വാരം ബൈബിളിനെ അനുസ്മരിപ്പിക്കുന്നു. ആ ദ്വാരത്തിലൂടെ വംശപരമ്പരകൾ മരണ ത്തിൽ ലയിക്കുന്ന നിശ്ശബ്ദതയില് കണ്ണാടി നോക്കുന്ന കവി താനും അതിലൊരു കണ്ണിയാണ് എന്ന് തിരിച്ചറിയുന്നു. ആ നിശ്ശബ്ദതയാണ്, ഈ നഗരത്തിലെ ശബ്ദങ്ങളല്ല തനിക്ക് സൃഷ്ടിശക്തി അരുളുന്നതെന്ന് ഓർക്കുന്നു. താൻ നാടുകടത്തപ്പെട്ടവനാണെന്ന പ്രതീതി ( exile ) നീങ്ങി വീട്ടിൽ മടങ്ങിയെത്തുമ്പോള് (homecoming) കവി പക്വത നേടിക്കഴിഞ്ഞു. പക്ഷേ ജീവിതം ദഹിക്കാത്തതും രുചിയില്ലാത്തതുമായ ഒരു കട്ടയായി വീണ്ടും തൊണ്ടയില് കുടു ങ്ങുന്നു.പ്രപഞ്ചത്തെ വെറുമൊരു മേശക്കും കസേരക്കുംവേണ്ടി കൈമാറിയാലും തനിക്ക് പരാതിയൊന്നുമില്ലെന്ന അവസ്ഥയിലേക്ക് എത്തിയ കവി തന്റെ പ്രൈവറ്റ് ടൂറുകൾ നടത്തുന്നത് ഭൂതകാലത്തിന്റെ സ്മരണകളിലേക്കാണ്. ഇപ്പോൾ ഭൂതകാലം കവിക്ക് കാരാഗൃഹമല്ല. അച്ഛന്റെ മരണം കവിയെ ഭൂതകാലത്തിൽനിന്ന് സ്വതന്ത്രനാക്കുന്നു. അപ്പോഴും സൂര്യൻഅവസാനമില്ലാത്ത പ്രയാണം തുടരുന്നു. ആ പ്രയാണത്തെ മരണമണിനാദമായി കവി കാണുന്നു. തന്റെ ഭാഷാവൃക്ഷത്തെ ഭൂതകാലത്തിന്റെ ഫോസിലാക്കി അമാനുഷമാക്കി ദാമ്പത്യത്തിന്റെ അവസാനം വരെ

മുട്ടിലിഴഞ്ഞുനീങ്ങുന്ന, കവിയുടെ സ്വാതന്ത്ര്യം. വിവാഹം ഒരു കുഴിച്ചുമൂടൽ( to bury )ആണ് കവിക്ക്.മരണത്തിനുശേഷം അച്ഛനെ കുഴിച്ചുമൂടി സ്വതന്ത്രനാക്കിയ കവി , തന്റെ സംസാരജീവിതത്തിൽ സ്വയം കുഴിച്ചുമൂടിയിട്ടാണ് സ്വാതന്ത്ര്യം ആസ്വദിക്കുന്നത്. പാർത്ഥസാരഥിയില് തമിഴ് മനസ്സിന്റെ സ്വാധീനം എത്രമാത്രമാണെന്ന് ഇവിടെ കാണാം. സംസാരത്തിന് തമിഴന് മൂന്നർത്ഥമുണ്ട്. ഭാഷ(വാമൊഴി),ഭാര്യ, ജീവിതം. ദാമ്പത്യത്തിൽ കുഴിച്ചുമൂടി എന്ന അർത്ഥത്തില് ഏത് ഇംഗ്ലീഷ്പദമുപയോഗിച്ചാലും ഈ മൂന്നർത്ഥവും കിട്ടുകയില്ല.ഭാഷയിലും ഭാര്യയിലും ജീവിതത്തിലും ആഴ്ന്നിറങ്ങി ,സ്വയം കുഴിച്ച്ുമൂടിയിട്ടാണ് കവി സ്വതന്ത്രനാവുന്നത്. ശബ്ദായമാനമായ നഗരം,ജീവിതവൃക്ഷം, കുടുംബജീവിതം എന്നിവക്ക് കവിയുടെ മൌനമുദ്രിതമായ സൃഷ്ടിശക്തിയോടും മരണത്തോടും ആത്മാവിനോടുമുള്ള അനിഷേദ്ധ്യമായ ഈ ബന്ധം വീണ്ടും ക്രോണോമീറ്ററിനുപകരം നാഴികവട്ടയെ മനസ്സില് പ്രതിഷ്ഠിക്കുന്നത് ബോധ പൂർവ്വം കവി മറക്കുന്നു എന്നുമാത്രം.

സമകാലീനരായ ഇവരുടെ ചിന്താമണ്ഡലത്തോട് കമലാദാസിന് സാദൃശ്യവും അന്തരവുമുണ്ട്. പാമ്പാട്ടിയുടെ മുമ്പിൽ ഇഴയുന്ന നാഗം രാമാനുജന്റെ മനസ്സിൽ വേദനയുടെ അക്ഷരങ്ങള് കുറിക്കുന്ന ഭീതിദമായ ഒരോർമ്മയാണ്. കമലാ ദാസിനാകട്ടെ, തന്റെ ഇരയെ തന്നിലേക്കാകർഷിക്കുന്ന പുരുഷനും. I had heard of his fabulous lusts. He drew me to him as a serpent draws its dazed victim (pp 161 My story)ജുഗുപ്സാവഹമായ വൈകല്യമായി രാമാനുജൻകാണുന്ന ആറാംവിരൽ കമലാദാസിന് കലയിലുള്ള ജന്മവാസനയാണ്.(പേജ് 22. മാ .ആഴ്ച.പ. 1993.നവംബർ 14-20)രാമാനു ജന്റെ മുത്തശ്ശന്റെ ഷേവിങ്ങ്ഗ്ലാസിലെ വർണ്ണജലംപോലെ കമലാദാസിന്റെ ശൈശവസ്മരണകൾക്ക് നിറം പകരു ന്നത് മുത്തശ്ശിയോടൊപ്പം നാലപ്പാട്ടു താമസിച്ച ചുരുക്കം ചില ദിനങ്ങളാണ്. റിയലിസമാണ് തനിക്കിഷ്ടമെന്ന് വാദിക്കു ന്നുവെങ്കിലും കമലാദാസ് താനറിയാതെ റൊമാന്റിസിസത്തിന്റെ വക്താവായിത്തീരുന്നു. ശരീരത്തിന്റെ സൌന്ദര്യ ത്തെപ്പറ്റി വാതോരാതെ പറഞ്ഞുകൊണ്ട് അവർ ദാഹിക്കുന്നത് ആത്മാവിന്റെ സൌന്ദര്യത്തിനുവേണ്ടിയാണ്. പണത്തിനും കാമാതുരത്വം തീർക്കാനും ജീവിതസൌകര്യങ്ങൾക്കും വേണ്ടി ആരൊക്കെ പ്രയത്നിക്കുമ്പോഴും മൂല്യങ്ങള് ഉപേക്ഷിക്കുമ്പോഴും അമർഷത്തിന്റെ സ്വരമുയർത്തുന്ന കവി, ജീവിതത്തിന്റെ ചില ഘട്ടങ്ങളിൽ താനും അതൊക്കെ ചെയ്തിട്ടുണ്ടെന്ന് കുമ്പസാരിച്ചുപറഞ്ഞ് മനസ്സിന്റെ ഭാരം ലഘൂകരിക്കാൻശ്രമിക്കുന്നു.

നിസീം എസെക്കിയേലെന്ന സുഹൃത്തിന്റെ സെക്സിനോടുള്ള അഭിനിവേശം കമലാദാസ് ചുവന്നപുഷ്പത്തിനടുത്ത് വെച്ച സ്ഫടികംപോലെ വലിച്ചെടുത്തിട്ടുണ്ട്. രണ്ടുപേരും തങ്ങൾ പലശരീരങ്ങളുമായി നടത്തിയ വേഴ്ചകളെക്കുറിച്ചു തുറന്നുപറ ഞ്ഞിട്ടുള്ളവരാണ്.എങ്കിലും കമലാദാസിന് എസെക്കിയേലിൽനിന്ന് പ്രകടമായ വ്യത്യാസമുണ്ട്. അവർ ആത്മാവിനെ അറിയാനുള്ള മോഹത്തോടെ പലശരീരങ്ങളിൽ ആത്മാവിനെ അന്വേഷിച്ച് വഴിതെറ്റിനടന്നുപോയ കവിയാണ്. എസെക്കിയേലിനെപ്പോലെ ശരീരത്തെ ഭോഗവസ്തുവായിമാത്രം കണ്ട് പ്രേമിച്ച കവിയല്ല. കുറ്റങ്ങളെല്ലാം ഏറ്റുപറഞ്ഞ ശേഷമാണ് താനന്വേഷിക്കുന്ന വസ്തു തന്നിൽത്തന്നെയാണുള്ളതെന്ന് കമല കണ്ടെത്തുന്നത്.താൻ സ്വീകരിച്ച മാർഗ്ഗത്തില് അവർക്ക് കുറ്റബോധമില്ലെന്ന് ഈയിടെ മാതൃഭൂമി ആഴ്ചപ്പതിപ്പില് നീർമാതളത്തിന്റെ പൂക്കൾക്ക് റിവ്യൂ എഴുതിയ ലേഖകൻ എഴുതിയിരിക്കുന്നത് കണ്ടു. തനിക്ക് കുറ്റബോധമുണ്ടെന്ന് ജാഗ്രദവസ്ഥയിൽ ബോധപൂർവ്വം നടത്തുന്ന അഭിമുഖങ്ങളിൽ കവി സമ്മതിക്കുന്നില്ല എന്നത് നേരാവാം. ഉപബോധമനസ്സിൽ താന് വഴിതെറ്റിപ്പോയി എന്ന കുറ്റബോധം സ്ഥായിയായി നിലനിൽക്കുന്നുണ്ട്. അതുകൊണ്ടാണ് തന്റെ നിഷ്കളങ്കതയിൽ വിശ്വാസമർപ്പി ക്കുകയും തനിക്ക് ചീത്തപ്പേരുണ്ടാവരുതെന്ന് ആശിക്കയും ചെയ്ത അമ്മമ്മയെ ഓർമ്മിപ്പിക്കുന്ന തിളങ്ങുന്ന നക്ഷ ത്രങ്ങളെ ഒറ്റക്കനിന്ന് നോക്കാൻതനിക്കാവില്ലെന്ന് അവര് സമ്മതിക്കുന്നത്, എവിടെയാണ് ഞാൻ കാൽതട്ടിവീണ തെന്ന് സ്വയം ചോദിക്കുന്നത് ,ഇനിയൊരു ജന്മം കിട്ടിയാൽ ആ നക്ഷത്രങ്ങൾക്കിടയില് കിടന്നുമാത്രം ഉറങ്ങാനാഗ്ര ഹിക്കുന്നത്- ആ നക്ഷത്രമഞ്ചം നിഷ്കളങ്കതയുടെ പര്യായമായ അമ്മമ്മയുടെ സുരക്ഷിതമായ ആലിംഗനത്തേയും വാത്സല്യത്തേയും വിശുദ്ധിയേയും കുറിക്കുന്നു. അവിടെ, സാധാരണക്കാരായി താൻ ഗണിക്കുന്ന പരിചാരകവൃന്ദ ത്തിന്റെ മനുഷ്യഭാഷയിൽമാത്രം സൃഷ്ടിനടത്തിയ മാധവിക്കുട്ടി എന്ന എഴുത്തുകാരിക്ക് ആ ഭാഷ നഷ്ടപ്പെടും. മറ്റൊരു ഭാഷ കണ്ടെത്താനും അനശ്വരമായ ഏതോ പഴമയിലേക്ക് മടങ്ങാനുമുള്ള മോഹത്തെ ആരാധകവൃന്ദം കല്പിച്ചു നൽകിയ പോപ്പുലര് ഇമേജ് സംരക്ഷിക്കാനുള്ള ബോധപൂർവ്വമായ ശ്രമമാണ് സദാ തടുത്തുനിർത്തുന്നത്. നിസീം എസക്കിയേലിന്റെ ലൌകികഭാഷയിൽനിന്ന് അലൌകികമായ ഭാഷയിലേക്കുള്ള മടക്കയാത്രയുടെ തുടക്കമായി ഈ മോഹത്തെ കാണാവുന്നതാമ്. പഴയ കുമ്പസാരക്കുറിപ്പുകലിൽനിന്ന് ,ഈ പുതിയ മോഹത്തിലേക്കുള്ള പുനർജ്ജനി ശ്രദ്ധേയമായ ഒരു സംഭവമായിരിക്കും-അങ്ങനെയൊന്ന് സംഭവിക്കുന്ന പക്ഷം.

രാമാനുജന്റെ ജീവവൃക്ഷം തന്റെ വൈകാരികസുരക്ഷയുടെ മാത്രമല്ല , ഭൂമിയിലെ സർവ്വ വൃക്ഷങ്ങളുടേയും പ്രതിനിധി യാണ്. ഓരോ കവിക്കുമുണ്ട് ഓരോ ബോധിവൃക്ഷം. എന്റേത് നാലപ്പാട്ടെ പാമ്പിൻകാവിലെ ഇലഞ്ഞിയാണ്. മാധവി ക്കുട്ടിയുടേത് നീർമാതളമാണ്. അതിന്റെ ഗന്ധമാണ് അവരുടെ സ്മരണകളുടെ രാജവീഥിയിൽ തളം കെട്ടുന്നത്. ഈ

വൃക്ഷം നില്ക്കുന്നത് അവർ സന്ദർശിച്ച മഹാനഗരങ്ങളിലൊന്നുമല്ല, നാലപ്പാട്ടെ പാമ്പിൻകാവിലാമ്. തന്റെ സാന്നിദ്ധ്യം കൊണ്ട് അന്തരീക്ഷത്തെ നിർമ്മലവും സുന്ദരവുമാക്കുന്ന ആ വൃക്ഷം ആരാണ് ,എന്താണ് എന്നറിയാന് മൈ സ്റ്റോറിയിലേക്ക് (പേജ 195 ) മടങ്ങുക.

ജീവിതം ഒരു സ്വപ്നമാണെന്നും മരണംമാത്രമാണ് സത്യമെന്നും അറിഞ്ഞ് മരണഭയത്തിൽനിന്ന് മുക്തയായ ഒരു നിമിഷത്തിൽ ,മരണം പുനർജന്മത്തിലേക്കുള്ള ഉണർച്ചയാണെന്ന ബോധമുദിച്ച നിമിഷത്തിൽ, പ്രക്ഷുബ്ധമായ മനസ്സടങ്ങി ശാന്തചിത്തയായ നിമിഷത്തില്, മാധവിക്കുട്ടി ഈശ്വരനെ ഒരു വൃക്ഷത്തോടാണുപമിച്ചത്. I liken Godto a tree which has as its parts , the leaves, the barks, the fruits and the flowers each unlike the other in appearance, and in texture but in each lying dissolved the essence of the tree, the whatness of it. കാണാത്ത ,അദൃശ്യമായ , വേരുകളെ മാത്രം ഈ വിവരണത്തിൽ വിട്ടുപോയിരിക്കുന്നത് ശ്രദ്ധിക്കുക. കാണുന്ന വസ്തുക്കളെ (ശരീരം)മാത്രമാണ് കാണാത്ത ആത്മാവിനെയല്ല ഇവിടെ ഈശ്വരനോട് കമലാദാസ് ഉപമിച്ചതെന്നത് അവരുടെ ബോധതലത്തിലെ സ്വഭാവവിശേഷങ്ങളുടെ പ്രതിഫലനമാണ്. ഊർദ്ധ്വമൂലം അധഃശാഖം എന്ന് വിഷേഷിപ്പിക്കപ്പെട്ട പ്രപഞ്ചത്തിന്റെ ദൃശ്യഭാഗം മാത്രമാണ് കവി കാണുന്നത്. നക്ഷത്രലോകങ്ങൾക്കുമപ്പുറത്ത് അദൃശ്യമായ വേരുകളോട്ടുകൂടിയതും ഭൂമിയിലെ കോടാനുകോടി ജീവയോനികളാകുന്ന ശാഖകളുള്ളതുമായ വൃക്ഷത്തെ കാണാൻ പാർത്ഥസാരഥി കരുതുന്നപോലെ അക്ഷരാർത്ഥത്തില് തല കുത്തി നില്ക്കേണ്ടതില്ല. ആത്മാവിന്റെ ആഴത്തിലേക്കു ഖനനം ചെയ്തിറങ്ങിയാലും സർവ്വജീവയോനികൾക്കും അമൃതജലം തന്ന് പോഷിപ്പിക്കുന്ന അതിന്റെ വേരുകാണാം. നക്ഷത്രലോകങ്ങൾക്കപ്പുറത്തേക്കും ജ്യോതിശ്ശാസ്ത്രജ്ഞാനത്തിലൂടെയും ആത്മാവിന്റെ ആഴങ്ങളിലേക്കും സ്വാത്മധ്യാനത്തിലൂടെയും സഞ്ചരിച്ചവരാണ് നാലപ്പാട്ട് നാരായണനേനോനും ബാലാമണിയമ്മയും. നാലപ്പട്ടിന്റെ സഹോദരിയും ബാലാമണിയമ്മയുടെ അമ്മയുമായ അമ്മമ്മ , താൻ വളർത്തിയെടുത്ത രണ്ടു പേരക്കുട്ടികളേയും (മാധവിക്കുട്ടിയും ഞാനും) ആ വഴിയിലൂടെ നടത്താനാഗ്രഹിച്ചിരുന്നു. എവിടെയോ എങ്ങിനെയോ പാത മാറിച്ചവിട്ടിപ്പോയ മാധവിക്കുട്ടി വേരുകളിൽനിന്നകന്നതുകൊണ്ട് നക്ഷത്രങ്ങളെ ഏകയായി നോക്കാൻ ഭയപ്പെടുന്നു. ഇന്നും എന്നും നക്ഷത്രലോകങ്ങൾക്കപ്പുറത്തും ആത്മാവിന്റെ ഉൾത്തളത്തിലും വത്സലയായ ഒരമ്മ ചൈതന്യമയമായ ഒരു പ്രാക്തനസ്മൃതിയുടെ നിലവിളക്കുമായി കാത്തിരിക്കുന്നുണ്ട്. ബാലാമണിയമ്മയെ ഉണരുമ്പോള് സൂക്ഷിച്ചുനോക്കുന്ന അമ്മ കയ്യിലേന്തിയ തിരിപോലെ,പണ്ടൊരു രാത്രിയിൽ കമലയെ കാത്തിരുന്ന അമ്മമ്മ നാലപ്പാട്ടെ ജനൽപ്പടിമേല് പുലരുംവരെ കൊളുത്തിവെച്ച വിളക്കുപോലെ, ഒരു വാത്സല്യക്കെടാവിളക്കിന്റെ വിചാരത്തിരി നീട്ടി എന്റെ ആത്മാവ് നക്ഷത്രലോകത്തും ആത്മാവിലും കാത്തിരിക്കുന്നു. വഴിപിരിഞ്ഞുപോയവർക്കെല്ലാം വഴിപൂകാനൊരു വഴിവിളക്കായിട്ട്. അതിന്റെ പ്രകാശത്തിലാണ് ഞാനെന്നും മാധവിക്കുട്ടിയെ അറിയുന്നതും കാണുന്നതും. വഴിവിട്ടുപോയ ഏകാകിനിയുടെ ദുഃഖങ്ങൾ അങ്ങനെയാണ് ഞാനറിയുന്നത്. മാർഗ്ഗംതെറ്റിയ ഗോവിനായല്ലോ മേയ്ക്കും ഞാൻകുഴലൂതുന്നതെന്നും എന്ന് ബാലാമണിയമ്മയുടെ ശ്രീകൃഷ്ണന്റെ വാക്കുകളും ഞാൻ അറിയുന്നു. എന്റെ വിചാരസ്പർശം മാധവിക്കുട്ടിയിലെത്തുന്നത് പതിനഞ്ചു വയസ്സിന് ഇളപ്പമുള്ള അനുജത്തിയുടെ സ്നേഹസ്പർശമായിട്ടല്ല. ഞങ്ങളെ രണ്ടുപേരേയും ഒരുപോലെ സ്നേഹിച്ച് വളർത്തിയ അമ്മമ്മയുടെ വിശുദ്ധാത്മാവിന്റെ സ്പർശമായിട്ടാണ്. ആ സ്പർശം തിരിച്ചറിഞ്ഞിരുന്നുവെങ്കില് ,നക്ഷത്രങ്ങളെ നോക്കുമ്പോൾ താന് തനിച്ചായെന്ന് മാധവിക്കുട്ടിക്ക് തോന്നുമായിരുന്നില്ല. ഒരുപക്ഷേ, അവരുടെ മനുഷ്യഭാഷ ഇവിടെവെച്ചുതന്നെ അവസാനിക്കയും പുതിയ ഭാഷ സപ്തഗോളങ്ങള് മിന്നുന്ന സംസ്മൃതിപ്പൊൽപ്പതക്കമാലയായി സാഹിതിക്ക് ഇവിടെത്തന്നെ ഇപ്പോൾത്തന്നെ ലഭിക്കയും ചെയ്തേനെ. ഇതുവരെ പുറപ്പെട്ടതിനേക്കാളും മധുരതരമായ വാങ്മഴ ആ തൂലികയിൽനിന്ന് ഉതിർന്നേനെ.

നഗരത്തിന്റേതായാലും ഗ്രാമത്തിന്റേതായാലും ശബ്ദങ്ങൾ അധികമധികമായി വരുമ്പോള് അവിടെ സർഗ്ഗാത്മകത നഷ്ടപ്പെടുന്നു. വിരസമായ ഒരാവർത്തനം മാത്രമായിത്തീരുന്നു, ജീവിതം. മൌനസംഗീതം നക്ഷത്രങ്ങൾക്കപ്പുറത്തെ മഹാർണ്ണവത്തിൽനിന്നൊഴുകിവന്ന് മനുഷ്യരിലെ സർഗ്ഗശക്തിയെ പ്രചോദിപ്പിക്കുന്നു. കമലാദാസിന്റെ നാഴികവട്ടയിൽ, നിത്യമായ കാലപുരുഷനെ ആവാഹിച്ചിരുത്താനുള്ള മന്ത്രമധുരമായ ഒരു പ്രാർത്ഥനകൂടിയാണ് ഈ സോപാനസംഗീതം. ഉണർച്ചയിലേക്ക് , ഉണർത്തുപാട്ടായി സുവർണ്ണസംഗീതം.

**ശ്രീകൃഷ്ണൻഃ-**

നാലപ്പാട്ടെ വംശമാതാക്കളിൽ പെറ്റമ്മയേക്കാള് പ്രാധാന്യം മാധവിക്കുട്ടി ബോധപൂർവ്വം കൊടുത്തിട്ടുള്ളത് വളർത്തമ്മയായ അമ്മമ്മ(കൊച്ചുവമ്മ)ക്കാണ്. ഇവർ രണ്ടുപേരേയും അമ്മാമന്റെ അമ്മയേയും അമ്മമ്മയുടെ അമ്മയേയും കൂടാതെ ചില വംശമാതാക്കളും കൂടി നാലപ്പാട്ടുണ്ട്, മാധവിക്കുട്ടിക്ക്. മുടിയിൽ എണ്ണ പുരട്ടാതെ,

ഖദർധരിച്ച്, സന്യാസിനിയെപ്പോലെ ഏറെനാൾ കഴിഞ്ഞ അമ്മിണി എന്ന എന്റെ അമ്മ. അവർ ഏകാകിനിയായി തന്റെ കിടപ്പുമുറിയുടെ ജനൽപ്പടിമേലിരുന്ന് പരിമളം പൊഴിക്കുന്ന പാരിജാതവൃക്ഷത്തെ നോക്കി കുമാരനാശാന്റെ പ്രേമകവിതകൾ പാടിയിരുന്നത് മാധവിക്കുട്ടി ഓർക്കുന്നു. അമ്മിണിക്ക് ആ പാരിജാതത്തോടുള്ള ആത്മബന്ധം പിന്നീട് കമലക്ക് നീർമാതളത്തോടുണ്ടായി. അമ്മിണിയുടെ ശബ്ദത്തിൽനിന്നാണ് പ്രേമം മനോഹരമായ ഒരു ദുഃഖവും ഒരു തപസ്യയുമാണെന്ന് താനറിഞ്ഞതെന്ന് എന്റെ കഥയിൽ മാധവിക്കുട്ടി രേഖപ്പെടുത്തിയിട്ടുണ്ട്. വിരഹിണിരാധ എന്ന കൃഷ്ണപ്രേമകാവ്യം രചിച്ച വംശമാതാവാണ് അമ്മിണി.

കുഞ്ചി എന്ന ആദിവംശമാതാവിന് ജ്യോതിഷത്തിലും തത്വശാസ്ത്രത്തിലും വിഷവൈദ്യത്തിലും വ്യുൽപ്പത്തിയുള്ള എലിയങ്ങാട്ടിലെ നാട്ടുവാഴി സമ്മാനിച്ച തിരുത്തീക്കാട്ടിലെ(തൃത്തീക്കാട് എന്ന ശ്രീഅഗ്നിവനം)പാമ്പിൻകാവാമ് ഇപ്പോഴും നാലപ്പാട്ട് അവശേഷിക്കുന്നത്. അവിടെ രണ്ടായിരത്തിലധികം വർഷം പഴക്കമുള്ള രേണപകയുടേയും വാസുകിയുടേയും ബിംബങ്ങളുണ്ടെന്ന് എന്റെ കഥയിൽ മാധവിക്കുട്ടി എഴുതിയിട്ടുണ്ട്. ആ നാഗമാതാവിനെ കൂടാതെ അതിപ്രധാനമായ ഒരു കഥാപാത്രമുണ്ട് മാധവിക്കുട്ടിയുടെ കൃഷ്ണപ്രേമകഥയിൽ. അമ്മാളു. നാലപ്പാട്ടു നാരായണമേനോന്റെ അമ്മയുടെ ഇളയ സഹോദരി.(വംശവൃക്ഷം എന്റെ വെബ്സൈറ്റിൽ കാണുക. (www.nalapat.com) പുന്നയൂർക്കുളത്തെ നാലപ്പാട്ട് ആദ്യമായി കൃഷ്ണകവിതകള് എഴുതിയ ആദികവി. ആറാംവയസ്സിൽ കമല നാലപ്പാട്ട് താമസിക്കാനെത്തിയപ്പോൾ, പൊട്ടിയ പാവക്കുട്ടിയെപ്പോലെ – ഒരു വികൃതിക്കുട്ടി വലിച്ചെറിഞ്ഞു പൊട്ടിച്ച കളിപ്പാട്ടംപോലെ- രോഗശയ്യയിലാണ് അമ്മാളു. ചലനശേഷിയും സംസാരശേഷിയും നഷ്ടപ്പെട്ട അമ്മാളു ,അഗ്നിനാളങ്ങൾ പിടയ്ക്കുന്ന തന്റെ കണ്ണുകളാൽ കമലയോട് ആശയവിനിമയം നടത്തി. മുതിർന്നവരിൽനിന്ന് കമല അമ്മാളുവിന്റെ ചരിത്രം കേട്ടു. സുന്ദരിയായ അമ്മാളു ആരെയും വിവാഹം കഴിക്കാൻ കൂട്ടാക്കിയില്ല. ശുചിത്വത്തിലും ചിട്ടയിലും കണിശക്കാരിയായ അവർ മൂന്നുനേരം കുളിച്ചു, നനഞ്ഞ മുടിയിൽ തുളസിക്കതിരണിഞ്ഞു. എല്ലാവരും ഉച്ചയുറക്കത്തിലായാൽ, തണുത്ത കറുത്ത നിലത്ത് നേർത്ത പുൽപ്പായില് കിടന്ന് കൃഷ്ണകവിതകളെഴുതി. (ബാലാമണിയമ്മയും ഇങ്ങനെ കിടന്നാണ് കവിതയെഴുതാറ്. ഞാനും അതുകണ്ട് അങ്ങനെ ശീലിച്ചു)അവൾ അധികം സംസാരിച്ചില്ല. കൊല്ലത്തിലൊരിക്കൽ ഗുരുവായൂർ ഏകാദശിക്കല്ലാതെ വീട്ടിൽനിന്ന് പുറത്തിറങ്ങിയില്ല. പ്രാർത്ഥനകളുടെ ലോകത്തില് ജീവിച്ച അമ്മാളുവിനെ പെട്ടെന്നൊരു മുന്നറിയിപ്പും കൂടാതെ ,വാതരോഗം ചലനശേഷിയില്ലാത്ത ഒരു പാവയാക്കി വലിച്ചെറിഞ്ഞു. അമ്മാളു മരിച്ച് 30 വർഷം കഴിഞ്ഞ് അവര് കുറിച്ചിട്ട കൃഷ്ണകവിതകള് അപ്പോഴേക്കും മാധവിക്കുട്ടി എന്ന തൂലികാനാമത്തിൽ എഴുതാനാരംഭിച്ചിരുന്ന പ്രസിദ്ധയായ കൊച്ചുകമല കണ്ടെടുത്തു. കൃഷ്ണാ, എന്റെ പരിശുദ്ധി മാത്രമേ നിനക്കായി തരാനുള്ളു എന്നെഴുതിയ അമ്മാളു മരിച്ചിട്ട് 30 വർഷത്തിനുശേഷം ലോകത്തോട് കമലയിലൂടെ സംവദിച്ചു. പഴകിയ ഇലകളെപ്പോലെ മഞ്ഞച്ച താളുകളിൽ എഴുതിയ കവിതയും ഒരിക്കല് തന്റെ തുണികള് സൂക്ഷിച്ചിരുന്ന മരപ്പെട്ടിയും മാത്രമാണ് അമ്മാളുവിന്റേതായി അവശേഷിച്ചിരുന്ന ഴുത്തുപെട്ടിയുടെ രഹസ്യഅറയില് മത്തങ്ങയുടെ ആകൃതിയിലുള്ള തവിട്ടുനിറമുള്ള കുപ്പിയിൽനിന്ന് ആംബർഗ്രിസ്സിന്റെ ഗന്ധം പരന്നിരുന്നു.

ആംബർഗ്രിസ് എന്നാലെന്താണ്. അതിനെക്കുറിച്ച് ഒരന്വേഷണം മാധവിക്കുട്ടി നടത്തിയില്ല. മഞ്ഞനിറത്തിൽ സുതാര്യമായ ഒരു റെസിനാണ് ആംബർ. ചാരനിറത്തിലുള്ള ആംബറാണ് ആംബർഗ്രിസ്. ഭൂമദ്ധ്യരേഖാഭാഗത്തെ കടലിൽ പൊന്തിക്കിടക്കുന്ന ആംബർഗ്രിസ് ടിലതരം തിമിംഗലങ്ങള് വിഴുങ്ങുന്നു. കടലിൽനിന്നും തിമിംഗലങ്ങളുടെ വയറ്റിൽനിന്നും കടൽയാത്രക്കാർക്ക് ലഭിക്കുന്ന സുഗന്ധദ്രവ്യമാണ് ആംബർഗ്രിസ്. ജീവിതത്തിലൊരിക്കലും പുറത്തിറങ്ങാത്ത അമ്മാളുവിന്റെ പെട്ടിയിൽ ഇതെങ്ങനെ വന്നു. രണ്ടായിരം വർഷം പഴക്കമുള്ള നാഗവിഗ്രഹങ്ങളിലേക്കും, മൂഷകവംശക്കാരായ എലിയങ്ങാട്ടു രാജാക്കന്മാരിലേക്കും അവരുടെ ഫണീശന്മാരായ (ഫ്യൂണീഷ്യനെന്ന് പാശ്ചാത്യരുടെ ഉച്ചാരണം) നാവികരിലേക്കും എന്റെ അന്വേഷണം അങ്ങനെ കടന്നുചെന്നു. ചരിത്താതീതകാലത്തിലേക്കുള്ള ആ സഞ്ചാരം ഇവിടെ പ്രസക്തമല്ല.

ജലം,ഗന്ധം, ശ്രീകൃഷ്ണൻ- മാധവിക്കുട്ടിയുടെ സാഹിത്യപ്രപഞ്ചത്തിന്റെ മൂലാധാരം ഈ ത്രികോണമാണ്. അമ്മാളു അതിന്റെ പ്രോട്ടോടൈപ്പ്. ധൂമപാളികൾക്കു പിന്നിൽനിന്ന് തന്നെ നോക്കി പുഞ്ചിരിക്കുന്ന കൃഷ്ണനെ നാലപ്പാട്ടെ മറ്റു സ്ത്രീകളെപ്പോലെ മാധവിക്കുട്ടിയും മനസാ വരിച്ചു. നിന്റെ ജാതകം എന്റേതിനോടു മാത്രമേ ചേരൂ എന്ന് മന്ത്രിച്ച (മൈ സ്റ്റോറി പേജ് 82)താൻ കൃഷ്ണനാണെന്ന് സങ്കല്പിച്ച് ചെറുപ്പത്തില് സുലുവിന്റേയും മുതിർന്നപ്പോള് മോനുവിന്റേയും കൂടെ കളിച്ചു. മകനെ ഉണ്ണിക്കൃഷ്ണനായി സങ്കല്പിച്ചു.

ഭിക്ഷ ഭിക്ഷാപാത്രത്തെ തേടിനടക്കുന്നതുപോലെ തന്നെത്തന്നെ സമർപ്പിക്കാനായി ഒരാത്മാവിനെ തേടിനടക്കുന്ന കമലയുടെ പ്രേമം ആരാധനയുടെ മുഹൂർത്തങ്ങളില് ഓരോ ശിലയിലും ഓരോ വിഗ്രഹത്തെ സൃഷ്ടിക്കാന് ശ്രമിച്ചു. തന്റെ സ്വപ്നത്തിന്റെ ജലാശയത്തിൽ വിടരുന്ന ചിരപരിചിതമായ ഒരു നീലത്താമരപ്പൂവിനെ. ശരീരമില്ലാത്ത അവന്റെ

അടുത്തെത്താൻ വേണ്ടിയാണ് ഞാൻ മറ്റെല്ലാ ശരീരങ്ങളേയും രൂപങ്ങളേയും സമീപിച്ച് തന്റെ വഴി നഷ്ടപ്പെട്ടുത്തി യതെന്ന് ഏറ്റുപറഞ്ഞു .എനിക്ക് വഴിതെറ്റിയിരിക്കാം, പക്ഷേ ,ഒരിക്കൽപ്പോലും ഞാനെന്റെ ലക്ഷ്യം മറന്നിട്ടില്ല എന്ന് ഉറപ്പിച്ചുപറഞ്ഞു. (മൈ സ്റ്റോറി പേജ് 105)തന്റെ സ്വപ്നങ്ങളിലെ കൃഷ്ണനെ തേടുന്ന ഈ രാധ ഓരോ ശിലയും (ശരീരം)തന്റെ കൃഷ്ണനാണെന്നു തെറ്റിദ്ധരിച്ചു. സാഡിസത്തിന്റെ മറുധ്രുവമാണ് മസോക്കിസം. മഥുരയിലേക്കുള്ള യാത്രയിൽ രാധയെ വിസ്മരിച്ച പുരുഷന്റെ ക്രൂരതയാണ് തനിക്കാവശ്യമെന്ന തെറ്റിദ്ധാരണയില് ,സ്വന്തം ശിരസ്സിൽ മഴു ആഞ്ഞുപതിപ്പിക്കുന്ന ആരാച്ചാരെ തേടിയുള്ള ഇരയുടെ പ്രയാണമായിട്ടാണ് ഓരോ കാമുകനിലേക്കുമുള്ള തന്റെ യാത്രയെ കമലാദാസ് വിശേഷിപ്പിച്ചത് (പേജ് 153)

I withdrew into the cave I had made for myself where I wrote stories and poems and became safe and anonymous. There were books all round me, but no friends to give me wellmeaning advice , no relative telling me of my discrediting my family name, by my unconventional way of thinking (page 157) Whenever a snatch of unjustified scandal concerning my emotional life reached me through wellmeaning relatives,I wept like a wounded child for hours (page 139) ഇതെഴുതിയ തൂലികതന്നെയാണ് സുഹൃത്തുക്കളോടും ബന്ധുക്കളോടും തന്നെ ഏകാകിനിയായി വിടാന് അഭ്യർത്ഥിക്കുന്നതും, wellmeaning advice കൊടുക്കാന് ധൈര്യപ്പെട്ടവരെയൊക്കെ എഴുത്തുകളാലും കോളം എഴുതുന്ന തൂലികയാലും മുറിവേൽപ്പിച്ചതും. ഈ വൈരുദ്ധ്യമാണ് കമലാദാസിന്റെ വ്യക്തിത്വം .തന്റെ പ്രയാണത്തിൽ ആരുടെ സഹായവും തനിക്കു വേണ്ടെന്നും ആരും തന്നെ സഹായിക്കാൻ വന്നില്ലെന്നും രണ്ടുവിധവും പറയുന്ന കവി ,സഹായിക്കാനാരെങ്കിലും എത്തുമ്പോഴൊക്കെ താന് മുറിവേറ്റുകരഞ്ഞെന്നും പറയുന്നു. തന്റെ വിധിയിലേക്കും ആരാച്ചാരുടെ മുന്നിലേക്കും എടുത്തുചാടാനുള്ള മുജ്ജന്മവാസനകളെ തടുക്കാൻ അവനവനല്ലാതെ മറ്റാർക്കു കഴിയും. ഓരോരുത്തോതരും അവനവന്റെ വിധിയുടെ വിധാതാവാകയാൽ വിധിയിലേക്ക് എടുത്തുചാടുക എന്നു പറയുന്നത് ഏറെ സാർത്ഥകമാണ്. കർമ്മത്തിൽനിന്ന് അനുഭവമുണ്ടാവുന്നു. അനുഭവത്തിൽനിന്ന് മനുഷ്യന് ചിന്തിക്കാനും പുതിയ കർമ്മങ്ങള് ചെയ്യാനും പഠിക്കുന്നു. കമലാദാസിന്റെ അനുഭൂതിപ്രപഞ്ചവും അതിൽനിന്നുണ്ടായ പുതിയ കർമ്മമായ സാഹിത്യവും ഇതിനു വിധിവിലക്കല്ല.

കറുത്തവനും കണ്ണുകൾക്കിടയില് പച്ചകുത്തിയവനുമായ തന്റെ അവസാനത്തെ കാമുകനെ കമലാദാസ് കണ്ടു മുട്ടിയത് സ്വപ്നങ്ങളെല്ലാം അവസാനിച്ച മുപ്പത്തഞ്ചാം വയസ്സിലാണ്. ( അദ്ധ്യായം 42. മൈ സ്റ്റോറി) കാമാതുര നായിരുന്നുവ ത്രെ അയാൾ. ആ ശരീരത്തെ ധ്യാനിച്ച് ,കരവലയത്തിലൊതുങ്ങി ,കണ്ണുകളിൽചുംബിച്ച് You are my Krishna എന്ന് കമലാദാസ് പറയുമ്പോൾ വായനക്കാരില് മുതിരന്നവരും സ്ത്രീകളും മുഖം ചുളിക്കുന്നു. ചെറുപ്പക്കാർ രതിസുഖമേകുന്ന വികാരത്താൽ തരളമാനസരായി ആരാധകരായിത്തീരുന്നു. എന്തുകൊണ്ടോ ,ഈ രണ്ടു വിധ പ്രതികരണവും എനിക്ക് ഇതുവായിച്ചിട്ട് ഉണ്ടാവുന്നില്ല. ഒരു നിഗൂഢമായ വേദന കൊണ്ട് എന്റെ ഹൃദയം പിടയുക യാണ് ചെയ്തത്. വർഷങ്ങൾക്കുമുമ്പ് , ഈ ഭൂമിയുടെ കാന്തവലയത്തിൽനിന്ന് വിട്ടകന്ന് ,ആകാശത്തിലെ വിടെയോ ഒരു നക്ഷത്രത്തിലെ ആവിയായി (ആവി തമിഴിൽ പരേതാത്മാവാണ്)ജ്വലിച്ചുനിൽക്കുന്ന എന്റെ അമ്മമ്മയുടെ ഉള്ളില് ആളിക്കത്തുന്ന അഗ്നിവാതകനുറുങ്ങ് എന്റെ മനസ്സിലും ആരേ കൊണ്ടുവന്നിട്ടത്. എന്റെ കുഞ്ഞിന് ഈ അബദ്ധം പിണഞ്ഞുവല്ലോ എന്ന വേദന. അവൾ ഈ അബദ്ധത്തിൽനിന്ന് കരകയറി ശരീരബന്ധനങ്ങളെ ഉപേക്ഷിച്ച് തന്റെ വിളക്കിന്റെ നാളംതേടി എന്നെങ്കിലും വരാതിരിക്കില്ലെന്ന വിശ്വാസം. ഒരുപക്ഷേ, ചന്റെ സ്നേഹനാളത്തിൽ വെള്ളമൊഴിച്ച് കെടുത്തിക്കളയുമോ എന്ന ആശങ്ക. അമ്മമ്മ കടന്നുപോയ ആ വികാരവിചാരങ്ങളാണ് എന്നിലും പിടയുന്നത്.

കൗമാരപ്രായത്തിലെ നീലവർണ്ണനായ കാമുകനെത്തേടി പുരുഷശരീരങ്ങളില് അലഞ്ഞുനടന്ന കർമ്മവും ആ അനുഭവത്തിൽനിന്നു നമുക്ക് ലഭിച്ച കമലാദാസിന്റെ സാഹിത്യവും മാത്രമാണോ പ്രധാനം. അവരുടെ വാക്കുതന്നെ കടമെടുത്തുപറഞ്ഞാൽ, Only the treasures matter, that were washed ashore, Not the long blue tides that washed them in. കരക്കുവന്നടിയുന്ന വസ്തുക്കളാണോ കടലിലെ നിധി. ചത്തശരീരങ്ങൾ, മലിനവസ്തുക്കള്, കരയിലടിയുന്നു. യഥാർത്ഥനിധി ആഴത്തിലെവിടെയോ ആണ്,. അതിനെക്കുറിച്ച ബോധമുണ്ടാക്കുന്ന നീലത്തിരമാലകളുടെ വേലിയേറ്റത്തിൽ കരയ്ക്കടിയുന്നവ വില കുറഞ്ഞവ മാത്രം. ബോംബേയാലെ കാഡെൽറോഡില് റിസർവ്വബാങ്കിന്റെ ഫ്ലാറ്റിൽ താമസിക്കുന്ന കാലത്ത് കരക്കു വന്നടിഞ്ഞ വിലകുറഞ്ഞ ചീഞ്ഞ വസ്തുക്കളെ കമലാദാസ് കാണുന്നു (പേജ് 156 മൈ സ്റ്റോറി).ഈ ശരീരവം അതുപോലെ ഒരുനാൾ ജീർണ്ണിച്ചുപോകുന്ന വസ്തു. സ്വശരീരത്തിൽ നീലച്ചായംപുരട്ടി മോനുവിനേയും സുലുവിനേയും സങ്കല്പലോകത്തിലേക്ക് കൊണ്ടുപോയ വ്യക്തി, അതേ നീലച്ചായം തന്റെ കാമുകന്മാരുടെ ശരീരത്തിലും വാരിപ്പൂശി വായനക്കാരെ സങ്കല്പലോകങ്ങളിലേക്ക് കൊണ്ടുപോകാനാഗ്രഹിക്കുന്നു. പക്ഷേ എല്ലാ വിളക്കുകളും കെടുത്തിയ കളിവീടുപോലെ പ്രകാശരഹിതമായ കവിയുടെ അകത്തളത്തിൽ

ബാക്കിവന്നത് ശൂന്യത മാത്രം. അതുകൊണ്ട്, -ശ്രീകൃഷ്ണനെന്ന് സ്വയം വിശ്വസിക്കാനും മറ്റുള്ളവരെ വിശ്വസിപ്പിക്കാനും താൻ ശ്രമിക്കുന്ന – നിസ്സഹായമായ ഒരു വെറും പുരുഷശരീരത്തെ പുണർന്ന് നിന്ന് പതിനെട്ടു കണ്ണാടികളില് ആവർത്തിച്ചാവർത്തിച്ച് ഒരേ പ്രതിബിംബങ്ങളും സ്വപ്നങ്ഹളും വീഴ്ത്തുന്ന രതിക്രീഡാവേളയില്, ആ പുരുഷശരീരവും തന്റെ ശ്ത്രീശരീരത്തെ ഉപയോഗിക്കുന്നതല്ലാതെ ആത്മബന്ധം പുലർത്തുന്നില്ല എന്ന അറിവ് ഉദിക്കുന്നു. വിവേകശാലിയായ എന്റെ മനസ്സിനെ നിസ്സാരമായ ഒരു ശരീരം എന്തുകൊണ്ട് എപ്പോഴും കീഴ്പ്പെടുത്തുന്നു എന്ന ചോദ്യം ഉയരുന്നു. അതിനുള്ള ഉത്തരവും കവി കണ്ടെത്തുന്നു. ശരീരത്തിന്റെ സൌന്ദര്യം കൊണ്ട്. അങ്ങനെ സുന്ദരമായ പുരുഷശരീരം കവിമനസ്സിന്റെ കാരാഗൃഹമായിത്തീരുന്നു. അതിനപ്പുറം ആത്മാവിനെ കാണാനുള്ള ശക്തി നശിപ്പിക്കുന്നു. (പേജ് 163 മൈ സ്റ്റോറി) കവി സുരക്ഷിതത്വം ആഗ്രഹിക്കുന്നു,ശാശ്വതത്വം മോഹിക്കുന്നു. തോളിനുചുറ്റും ബലിഷ്ഠമായ രണ്ടുകരങ്ങളും കാതിൽ മൃദുലമായ ഒരു സ്വരവും ആണ് അവയുടെ ലക്ഷണമെന്ന് കരുതുന്നു. ശരീരസൌകുമാര്യത്തിന്റെ അഹന്ത ആത്മാവിന് ഭാരമേറിയ ഒരുടുപ്പാണെന്നറിഞ്ഞാലും , യൌവനത്തിൽ ആ ഭാരത്തെ തന്റെ അഹന്തയാക്കി അവര് കൊണ്ടുനടന്നു. യൌവനം കഴിഞ്ഞപ്പോൾ അഹന്തയുടെ ഭാരം തന്നിൽനിന്ന് കൊഴിഞ്ഞു. അതൊരു സ്വാഭാവിക പ്രക്രിയ മാത്രമാണ്. ശരീരം കളങ്കമേറ്റതെല്ലാം ആത്മാവിനെ വിനീതമാക്കാനാണ് എന്ന് അപ്പോൾ അവർക്ക് തോന്നി. പക്ഷേ,ആ തോന്നൽ അവിടെ നിൽക്കുന്നു. ശരീരം കളങ്കമേൽക്കുന്ന അനുഭവം കൂടാതെയും ചില മനുഷ്യര് വിനീതമായ ആത്മാക്കളുടെ ഉടമസ്ഥരായിത്തീരുന്നു എന്ന അറിവ് സ്വന്തം അമ്മയിൽനിന്നുപോലും ഈ കുട്ടിക്ക് ഗ്രഹിക്കാന് കഴിഞ്ഞിട്ടില്ല. എല്ലാവരും തന്നെപ്പോലെ ശരീരം കളങ്കമേറ്റവരോ, മനസ്സിലെങ്കിലും കാമമുള്ളവരോ ആയേ തീരൂ എന്ന ഉറച്ച വിശ്വാസം ഒരുതരം മതഭ്രാന്തുപോലെ അവരിൽ വേരൂന്നിയിരിക്കുന്നു. ഓരോ മനുഷ്യനുമുണ്ട് അവനവന്റെ ആത്മാവിനെ കണ്ടെത്താനൊരു മാർഗ്ഗം. പൂർവ്വസുകൃതങ്ങളുടെ പുണ്യസുഗന്ധത്താല് വിനീതമായ ആത്മാവായി ജീവിക്കുന്ന മാർഗ്ഗമായിരുന്നു അമ്മാളുവിന്റേയും അമ്മമ്മയുടേയും ബാലാമണിയമ്മയുടേയും മാർഗ്ഗം. അത് കമല തെരഞ്ഞെടുത്തില്ല.

പുരുഷന്റെ വിനോദശാലയായ കട്ടിലിൽനിന്ന് എന്നേക്കുമായി വിട പറയാന് കമലാദാസ് നിശ്ചയിച്ചപ്പോൾ , ആ കളിയിൽ നഷ്ടം പുരുഷനാണെന്നും അവര് കണക്കുകൂട്ടി. പുരുഷൻ തന്റെ ശരീരം മാത്രമാണല്ലോ അവർക്ക് സമ്മാനിച്ചത്. ആ സമ്മാനം അവർക്ക് ആവശ്യമുണ്ടായിരുന്നുമില്ല. I did not believe in receiving any gift that was not abstract. എന്നാണവരെഴുതിയത്. പുരുഷനിൽ ഒരർബ്ബുദമായി പടർന്നുകയറി ചികിത്സിച്ചുമാറ്റാനാവാത്ത പ്രേമരോഗത്താൽ അയാള് വേദനയനുഭവിക്കണമെന്ന് അവര് നിശ്ചയിച്ചു. വൈകിയവേളയിൽ തന്റെ ജീവിതത്തിലേക്ക്, കടൽപ്പുറത്തെ തിരകളുടെ ലിപിപോലെ, കാറ്റിന്റെ സംഗീതംപോലെ കടന്നുവന്ന പ്രേമത്തെ വെറുമൊരു ശരീരബന്ധം മാത്രമായി തരംതാഴ്ത്താന് ശ്രമിച്ചതിന് അവര് പുരുഷനെ ശിക്ഷിക്കുകയായിരുന്നു. മൈ സ്റ്റോറിയിലെ ,അവസാനത്തെ ആ ശരീരബന്ധത്തിനുശേഷമാണ് മാധവിക്കുട്ടി യഥാർത്ഥകൃഷ്ണനിലേക്ക് തിരിയുന്നത്.അവരുടെ ജീവിതത്തിലെ വിവിധഘട്ടങ്ങൾ പരിശോധിച്ചാല് അമ്മാളു രണ്ടാമതും അവരുടെ ജീവിതത്തിലേക്ക് കടന്നുവന്ന ഘട്ടമാണതെന്നു കാണാം. ആറുവയസ്സിലാണ് അമ്മാളുവിനെ കമല ആദ്യം കണ്ടത്.അടുത്തവർഷം അമ്മാളു മരിക്കുകയും ചെയ്തു. അമ്മാളു മരിച്ച് 30 വർഷം കഴിഞ്ഞ് അമ്മാളുവിന്റെ കൃഷ്ണപ്രേമകവിതകൾ കമല കണ്ടെടുക്കുന്നു. കമലക്ക് 36-37 വയസ്സ് പ്രായമുള്ളപ്പോള്. മുപ്പത്തഞ്ചാം വയസ്സിലാണ് തന്റെ അവസാനത്തെ കാമുകനെ പരിചയപ്പെട്ടതെന്ന് എന്റെ കഥയിൽ പറയുന്നുണ്ട്. 1966ൽ , ബാലാമണിയമ്മ മകളോട് എന്ന കവിത എഴുതിയ അതേ കാലത്ത്.

ശരിയായ കൃഷ്ണനിലേക്ക് മനസ്സ് തിരിഞ്ഞപ്പോൾ, മനസ്സിലെ കളി കഴിഞ്ഞു. അരങ്ങിൽ ആളൊഴിഞ്ഞു. (The show had ended and the auditorium was empty) അപ്പോൾമാത്രം, വാസവദത്തയുടെ അടുത്തേക്ക് ഉപഗുപ്തനെന്നപോലെ ,അവൻ പ്രവേശിച്ചു. കിരീടമോ ആടയലങ്കാരങ്ങളോ ഇല്ലാത്ത നിശ്ശബ്ദമായ ഒരു പ്രവേശം. ഇനി നീയെന്തുഭാഗമാണ് അഭിനയിക്കാൻ പോകുന്നതെന്ന് അവനോടു ചോദിക്കുന്നു. ഞാനൊന്നും അഭിനയിക്കുന്നില്ല, ഞാൻ ഞാൻതന്നെയാണെന്നാണ് ഉത്തരം. മനസ്സിന്റെ പഴയ കളിവീട്ടിന്റെ പ്രതിദ്ധ്വനിക്കുന്ന ശൂന്യതയില് ആ ശബ്ദം മധുരമായിരുന്നു. കളിവീട്ടിൽ താന് വലിച്ചെറിഞ്ഞിട്ടുപോയ കളിപ്പാവയെ (അമ്മാളുവിനെ)വീണ്ടും സ്വന്തമാക്കാനുള്ള വരവിൽ മാധവിക്കുട്ടി പുതിയ ഒരമ്മാളുവായി അഭിനയിക്കുകയാണ്. അവൻ തന്റെ സ്വപ്നങ്ങളില് കുടിപാർക്കുന്നു, കൊളുത്തിവെച്ച നിലവിളക്കിനുമുമ്പിൽ അവനെ സ്തുതിക്കുന്ന മന്ത്രം ചൊല്ലി കവി ചമ്രം പടിഞ്ഞിരിക്കുന്നു.

ഹൃദ്രോഗബാധയും കരളിന്റെ അസുഖവുമായി ,ശരീരത്തിന്റെ കളി അവസാനിച്ചു എന്ന് കാട്ടുന്ന വഴിപ്പലകകളായ രോഗങ്ങൾ വന്നെത്തിയതും ഈ ഘട്ടത്തിലാണ്. ശയ്യക്കരികിലിരുന്ന് ദുർഗ്ഗാകവചം പാടിയ സുല്ല മരണത്തിലെങ്കിലും ജ്യേഷ്ഠത്തിക്ക് രക്ഷയായിരിക്കാൻ പ്രാർത്ഥിച്ച ശാന്തമുഹൂർത്തത്തില് , ആ രക്ഷാകവചത്താൽ മൂടിയ സ്വന്തം രൂപത്തെ ദുർഗ്ഗാരൂപമായി സങ്കല്പിച്ച് മാധവിക്കുട്ടി ജാഗ്രദവസ്ഥയിൽനിന്ന് അല്പനേരം മുക്തയായി. സ്വപ്നവും

യാഥാർത്ഥ്യവും, സങ്കല്പവും മിത്തും സത്യവും തമ്മിൽ ഭേദമില്ലാത്ത ആ മുഹൂർത്തത്തില് ഉണർന്നെണീറ്റപ്പോള് തന്റെ മുഖത്തേക്ക് കുനിഞ്ഞുനോക്കിയ ലേഡീഡോക്ടറോട് അവർ ചോദിച്ചത് നീ ദുർഗ്ഗയാണോ എന്നാണ്.അവരുടെ പേർ ശരിക്കും ദുർഗ്ഗ എന്നായിരുന്നു.

കൃഷ്ണാ നിനക്കെന്നെ തിരിച്ചെടുക്കാൻ സമയമായില്ലേ എന്ന് , ഭൂമിയും അതിന്റെ കയ്പുനിറഞ്ഞ സമ്മാനങ്ങളും മതിയായപ്പോൾ അവര് പ്രാർത്ഥിച്ചു. ഭർത്താവ് അവരെ ഭ്രാന്തിന് ചികിത്സിപ്പിച്ചു. ഉറക്കഗുളികകൾ കഴിച്ച് കിടന്നപ്പോളും നീലനിറവും വിടർന്ന കണ്ണുകളും എല്ലാമറിയുന്ന പുഞ്ചിരിയും മാത്രം അവര് കണ്ടു. മരണം തന്റെ ആത്മാവിനെ ശരീരത്തിൽനിന്നെടുത്തു മാറ്റിക്കഴിഞ്ഞാല് പിന്നെ, തന്റെ കവിളിലും ചുണ്ടിലും ചുംബിക്കാൻ പ്രിയപ്പെട്ടവർകൂടി ധൈര്യപ്പെടില്ല എന്നവിചാരം ഉദിക്കുമ്പോള്, തന്റെ ശരീരം ദുർഗ്ഗന്ധം വമിക്കുന്ന ഒരു ശവം മാത്രമാണെന്നും അതിൽ സുഗന്ധം നിറക്കുന്നത് ആത്മാവാണെന്നും ബോദ്ധ്യം വന്നു.പക്,േ, സാധാരണക്കാർ ഇഷ്ടപ്പെടുന്നത് ശരീരത്തെയാണ് ,സുഗന്ധമുള്ള ആത്മാവിനെയല്ല എന്ന ബോധവും ഉദിച്ചു. മരണശേഷവും എന്റെ ആത്മാവ് നിങ്ങളെ കാണാൻവരുമെന്നു പറഞ്ഞപ്പോള് മകന് പറഞ്ഞത്, വേണ്ട അമ്മേ, ഞങ്ങൾക്ക് ഭയമാകും എന്നാണ്. സ്വന്തം കുട്ടികൾകൂടി തന്റെ ശരീരത്തെയാണ് ആത്മാവിനെയല്ല സ്നേഹിക്കുന്നത്. അമ്മമ്മയുടെ ചളി പുരണ്ട നഖത്തിൽനിന്നും മുഷിഞ്ഞ മുണ്ടിൽനിന്നും കമല അകന്നതുപോലെ, - ആ അകൽച്ച ആത്മാവിൽനിന്നുള്ള അകൽച്ചയായതുപോലെ,-കമലയുടെ കുട്ടികളും അവരുടെ ആത്മാവിൽനിന്നും അകലുമെന്നും ആ അകൽച്ചയാണ് ശരീരത്തിന്റെ അകൽച്ചയേക്കാളും വേദനാജനകമെന്നും ഉള്ള അറിവാണ് കുട്ടിയുടെ ഉത്തരം പകർന്നത്. അത് കമലയുടെ ചിന്തയെ ചലിപ്പിച്ചു. ഈ കുട്ടി ആരാണ്, ഞാനാരാണ് മുതലായ ഫിലോസഫിക്കൽ ചോദ്യങ്ങളിലേക്ക് നയിച്ചു. എല്ലാശരീരബന്ധങ്ങളും അസ്ഥിരങ്ങളാണ്. ഈശ്വരനോടുള്ള ബന്ധം മാത്രമാണ് സുസ്ഥിരം. കൃഷ്ണൻ അവിടെ ഒരു ശരീരമല്ലാതായി, ആത്മാവായിത്തീരുന്നു. സാധാരണക്കാരന് ഭയംജനിപ്പിക്കുന്ന ഒരു പ്രേതം. സാധകന് ആനന്ദം തരുന്ന ഒരു അരൂപി. അരൂപത്തിലുള്ള ഭയം കുറക്കാനാണ് സാധാരണക്കാരൻ ശ്രമിക്കുന്നത്. അരൂപമായ മരണത്തെ ഭയന്ന് രൂപമുള്ള ശരീരങ്ങളെ അവർ പ്രേമിക്കുന്നു. ശരീരത്തോടുള്ള പ്രേമം വാസ്തവത്തിൽ മരണഭയമാണ്. നിത്യകാമുകിയായ ജീവാത്മാവിന് നിത്യകാമുകനായ പരമാത്മാവെത്തേടിയുള്ള മടക്കമില്ലാത്ത അനാദിമദ്ധ്യാന്തയാത്രയെക്കുറിച്ച് ബോധമുദിക്കാനാണ് 36 വയസ്സിനകത്ത് ഈ പെൺകുട്ടി ശരീരാധിഷ്ഠിതമായ ജീവിതപരീക്ഷണങ്ങളുടെ യാതന അനുഭവിക്കേണ്ടിവന്നത്. എത്രതവണ അവൾ കാലിടറിവീണു. എത്രതവണ കുമ്പസാരിച്ചു. എത്രതവണ ആ ഏറ്റുപറച്ചിൽ ഉണ്ടാക്കിയ പ്രതിഛായകൊണ്ട് വിടന്മാരായ പുരുഷന്മാരില് ആസക്തി വളർത്തി. ആ ശരീരം കിട്ടില്ലെന്നായപ്പോൾ അവർക്കവളില് ശത്രുത തോന്നി. അപവാദങ്ങളുടെ കല്ലേറ് ഏറ്റുവാങ്ങുന്നവാക്കുകളാൽ താന് തന്റെ ജീവിതം നശിപ്പിച്ചു എന്ന് പോലും അവൾക്ക് തോന്നി.(മൈ സ്റ്റോറി പേജ് 10)

അഗാധമായ ഒരു നീലക്കടൽ. അതിൽനീന്തുക. ആദ്യമായി കാണുന്ന തിര ശരീരമാണ്. ചിരപരിചിതമായ ആ ജന്തുവിനെ മറികടക്കാൻ സാധിച്ചാല് നിങ്ങള് സുരക്ഷിതരായി.അതിനപ്പുറത്ത് മുങ്ങിയാലും ഇല്ലെങ്കിലും ഭേദം അനുഭവപ്പെടാത്ത സ്ഥാനമാണുള്ളതെന്ന് മാധവിക്കുട്ടി എഴുതി.(പേജ് 185). ബാലാമണിയമ്മയുടെ നീന്തംപഠിക്കലിന്റെ ഒരു ദുർബ്ബലാനുകരണം മാത്രമാണ് ഇത് എന്ന് പറയേണ്ടതില്ലല്ലോ. ആടിയടങ്ങും തിരകൾക്കു പിന്നിലങ്ങാഴിയിൽക്കണ്ട ആദിധാമത്തെ ബാലാമണിയമ്മ ചിത്രീകരിച്ചിട്ടുണ്ട്. ശ്രീകൃഷ്ണൻ,നീലക്കടൽ, ശരീരങ്ങൾക്കപ്പുറത്തെ ആഴക്കടലായ ആത്മാവ് ഇവ ഇവിടെ ഒന്നാകുന്നു. വികാരം കൊണ്ടു വിക്ഷുബ്ദമായ തിരകളെ (ശരീരങ്ങളെ) കീഴ്പ്പെടുത്തി ആത്മാവ് ജയിക്കുന്ന പ്രക്രിയയാണ് ഓരോ ജീവിതവും. ചിലർ ഒറ്റ ജന്മം കൊണ്ടുതന്നെ വിജയം നേടുന്നു. മറ്റുചിലർക്ക് അനേകം പ്രാവശ്യം ശരീരങ്ങള് മാറിമാറിസ്വീകരിച്ച്, അനേകജന്മങ്ങളിലൂടെ നിരവധി തിരകളുടെ അടിയേറ്റു വേണം ലക്ഷ്യത്തിലെത്താൻ. ബാലാമണിയമ്മയെപ്പോലുള്ള രാധമാർ(ജീവാത്മാക്കൾ) ശരീരങ്ങളെ കൃഷ്ണപരമാത്മാവെന്ന് തെറ്റിദ്ധരിക്കാതെത്തന്നെ സ്വാത്മാനുഭൂതി നേടി. മാധവിക്കുട്ടിയെപ്പോലുള്ള രാധമാർ, ശരീരങ്ങളെ കൃഷ്ണനെന്നു തെറ്റിദ്ധരിച്ച് പല കാമുകശരീരങ്ങളില് ആത്മാവിനെ തേടി പരാജിതരായി കുമ്പസാരിച്ചശേഷം മാത്രം ആത്മാവിലേക്ക് തിരിഞ്ഞു. ഏതുശരി,ഏതു തെറ്റ് എന്നിവിടെ പറയുന്നില്ല, മാർഗ്ഗങ്ങള് പ്രതിജനഭിന്നവിചിത്രമാണെന്നു മാത്രമാണിവിടെ സൂചിപ്പിച്ചത്.

ശ്രീകൃഷ്ണനെന്ന സഗുണേശ്വരൻ ഒരു സ്വപ്നദർശനത്തിലൂടെ തന്റെ മുമ്പില് ആവിർഭവിച്ചത് കമല എഴുതിയിട്ടുണ്ട്. ഈ ശൈശവസ്വപ്നത്തെ മിസ്റ്റിക്ക് അനുഭൂതി എന്നു കരുതിയാലും ഇല്ലെങ്കിലും അത് കമലാദാസിന്റെ സാഹിത്യപ്രപഞ്ചത്തിനുപിന്നിൽ എങ്ങനെ പ്രചോദനമായി വർത്തിക്കുന്നു എന്നത് ആലോചിക്കേണ്ട വിഷയമാണ്. സ്വപ്നം ആദ്യം കാണുകയല്ല,കേൾക്കുകയാണ് ഉണ്ടായതെന്ന കാര്യം ശ്രദ്ധേയമാണെന്ന്(സ്വാനുഭവത്തിൽനിന്ന്) ഞാൻ വിചാരിക്കുന്നു. ആദ്യം കമല കേട്ട ശബ്ദം കട്ടിലിനടിയിൽ ഓരോ ചൂലെടുത്ത് അടിച്ചുവാരുന്നതാണ്. പിന്നെ, ചൂലെടുത്ത് നിലം വൃത്തിയാക്കുന്ന വെളുത്തവസ്ത്രം ധരിച്ച മദ്ധ്യവയസ്കയെ കാണുന്നു. അവര് അപ്രത്യക്ഷയായപ്പോൾ, ഒരു

വാതിൽ തുറക്കുന്ന ശബ്ദം കേൾക്കുന്നു. പിന്നെ, ചുമരോടു ചേർന്നുവർണ്ണശബളമായ ജാഥയായി, ശ്രീകൃഷ്ണനും ഗോപികളും കഴുത്തിൽ മണികെട്ടിയപശുക്കളും നീങ്ങുന്നു.(വർഷങ്ങൾക്കുമുമ്പ് പേജ് 53)ഈ സ്വപ്നം സത്യമോ , മിത്ഥ്യയോ മിസ്റ്റിക്ക് അനുഭൂതിയോ. കമലയുടെ അഛൻ മറ്റൊന്നും ആലോചിക്കാതെ അത് ആമി പൊളി പറഞ്ഞതായിരിക്കും എന്ന് ഒറ്റ വാക്കിലവസാനിപ്പിച്ചു. പക്ഷേ,എന്തിനെക്കുറിച്ചും ചിന്തിച്ചും പഠിച്ചും ശീലിച്ച അസാധാരണനായ ഒരു മിസ്റ്റിക് ഋഷി അന്ന് നാലപ്പാട്ട് ജീവിച്ചിരിപ്പുണ്ടായിരുന്നു. ഋഷിയും കവിയും ശാസ്ത്രജ്ഞനുമായ നാലപ്പാടന്. അദ്ദേഹം താൻതന്നെ നട്ടുവളർത്തുന്ന വെളുത്ത പനിനീർപ്പൂക്കൾക്കിടയിൽനിന്നുകൊണ്ട് ആമിയോട് രണ്ടോരണ്ടു ചോദ്യം ചോദിച്ചു. വളരെ പ്രസക്തമായ രണ്ടു ചോദ്യം. തെക്കിനിയിൽ തൂക്കിയ ചിത്രത്തില് കാണുന്ന ചിരപരിചിതമായ മുഖമായിരുന്നുവോ സ്വപ്നത്തില് കണ്ടത്. കണ്ടത് ശ്രീകൃഷ്ണനെത്തന്നെയാണെന്ന് ആമി എങ്ങനെ മനസ്സിലാക്കി.

ചിത്രത്തിലെ മുഖമായിരുന്നുവെങ്കിൽ അത് ജാഗ്രത്തില് കണ്ട പരിചിതവസ്തുവിന്റെ ഒരു പ്രതിബിംബം ഉപബോധ മനസ്സിൽ തെളിഞ്ഞതു മാത്രമാവാം. എന്നാൽ പശുക്കുട്ടിയുടെ കഴുത്തില് കെട്ടിയ മണിയുടെ നാദം കേട്ടിട്ടാണ് ആമി ശ്രീകൃഷ്ണനാണെന്ന് മനസ്സിലാക്കിയത്. അല്ലാതെ, സഗുണവും പരിചിതവുമാ. രൂപം കണ്ടിട്ടല്ല.അതുകൊണ്ട് ,ഈ സ്വപ്നം ഒരു മിസ്റ്റിക്ക് ദർശനമാവാനുള്ള സാദ്ധ്യത തള്ളിക്കളയാവതല്ല. ഈ സത്യം ഗ്രഹിച്ച ഋഷികവി ആമി ശ്രീകൃഷ്ണനെ കണ്ടിട്ടില്ല എന്നു പറയുന്നവർക്ക് അതു തെളിയിക്കാനെന്തു തെളിവാണുള്ളതെന്ന് ചോദിക്കുന്നത്.

ദർശനം,ശ്രുതി(കണ്ണ്,കർണ്ണം എന്നീ ഇന്ദ്രിയങ്ങളുടെ അനുഭൂതികളും അവക്ക് വിഷയമായ പ്രകാശനാദരശ്മികളും) ഇവയിലേതാണ് പ്രധാനം. ഏതാണ് പ്രാക്തനം. ദർശകനായ ഋഷിയുടെ വാക്കാണ് ശ്രുതി. പ്രകാശമോ നാദമോ ആദ്യം സഞ്ചരിച്ച് ആദ്യം അനുഭവവേദ്യമാകുന്നത്. തീർച്ചയായും നാദം തന്നെ. ചിന്തകളുടെ നാദം മ.നസ്സിൽ ആദ്യം ചലനമുണ്ടാക്കുന്നു. ജീവവികാസമേകുന്നു.ഒരു നവദർശനമുണ്ടാക്കുന്നു. പൂർവ്വികരുടെ വാക്കുകളാണ് ശ്രുതി. അതിൽനിന്ന് വികാസമാർന്ന മനസ്സില് പുതിയ ശാസ്ത്രവും പുതിയ ദർശനവും കലയും പിറന്ന് ഒരു പുതുശ്രുതിയാവുന്നു.

സ്വപ്നത്തിൽ രണ്ടുതരം നാദങ്ങളാണ് മാധവിക്കുട്ടി ശ്രവിച്ചത്. ഒന്ന് ചൂലെടുത്ത് കട്ടിലിന്റെ അടിഭാഗം വൃത്തിയാക്കുന്നത്. മറ്റൊന്ന് പശുക്കളുടെ കണ്ഠമണിനാദം. ഈ രണ്ടു ശ്രുതികളിൽ മാധവിക്കുട്ടിക്ക് വരാനിരിക്കുന്ന അനുഭവങ്ങളുടേയും അവരുടെ ജീവിതദർശനത്തിന്റേയും സാഹിത്യസൃഷ്ടികളുടേയും എല്ലാം പ്രവചനമുണ്ടെന്നാണ് മനസ്സിലാക്കേണ്ടത്. പാപം,ശുദ്ധീകരണം (sin,purgation) എന്ന രണ്ടെണ്ണത്തിനുശേഷം ഉദിക്കുന്ന ആത്മബോധത്തെ അത് സൂചിപ്പിക്കുന്നു. വൃത്തിയാക്കൽ ശയനസാമഗ്രിയും ,പുരുഷന്റെ വിനോദശാല എന്ന് മാധവിക്കുട്ടി തന്നെ വിളിച്ചതുമായ കട്ടിലിന്റെ ചുവട്ടിലാണ് എന്നത് ഏതുതരം പാപമാണ് തൂത്തുവാരിക്കളയേണ്ടിവരിക എന്നു കൂടി സൂചിപ്പിക്കുന്നു. തന്റെ ശയ്യക്കയിടിൽ അതീതജന്മങ്ങളിലെ സംസാരജീവിതം നിക്ഷേപിച്ച മാലിന്യങ്ങള് തുടച്ചുമാറ്റി, സദാ ശുചിയായിരുന്നു, ബ്രഹ്മചര്യം പാലിച്ച അമ്മാളുവിനെ വെളുത്ത വസ്ത്രം ധരിച്ച മദ്ധ്യവയസ്ക പ്രതിനിധീകരിക്കുന്നു. അമ്മാളുവിന്റെ ശരീരം അഗ്നി എരിച്ചുകളഞ്ഞപ്പോഴേ അവർ പരമാത്മപ്രാപ്തി നേടി. (അത് സ്വപ്നം കണ്ട കാലത്ത് ചെറിയ കുട്ടിയായിരുന്ന മാധവിക്കുട്ടി അറിഞ്ഞിരിക്കാനിടയില്ല. 30 വർഷത്തിനുശേഷമാണല്ലോ അവര് അമ്മാളുവിന്റെ കൃഷ്ണപ്രേമകവിതകള് കാണുന്നത്.) ചലനമറ്റുകിടക്കുമ്പോഴും നിർമ്മലമായ അമ്മാളുവിന്റെ ആത്മാവ് തിളങ്ങുന്ന കണ്ണുകളിലൂടെ കമലയോട് ചിലതു സംവദിക്കാൻ ശ്രമിച്ചിരുന്നു.ശരീരം അന്ന് അവർക്കിടയില് ഒരു മതിലായിരുന്നു. മരണശേഷം അമ്മാളുവിന്റെ പ്രകാശാത്മാവ് കൊച്ചുകമലയുടെ ആത്മാവിനോട് സംവദിച്ചതാണ് ആ സ്വപ്നദർശനം. മദ്ധ്യവയസ്കയായ അമ്മാളുവിന്റെ രൂപം അപ്രത്യക്ഷമായതോടെ ആത്മാവിന്റെ നവാനുഭവമായ വൈഷ്ണവമായ ജാഥയുടെ വരവ് സംഭവിക്കുന്നു. അഛന്റെ മരണശേഷം പാർത്ഥസാരഥി പുതിയ അഛനാവുന്നത് ബോധപൂർവ്വമാണ്. അമ്മാളുവിന്റെ മരണശേഷം മാധവിക്കുട്ടി പുതിയ രാധയായി മാറിയത് ബോധപൂർവ്വമായിരുന്നില്ല, സ്വപ്നത്തിലൂടെയാണ്. അമ്മാളുവിന്റെ ശരീരത്തെ അഗ്നി ചാമ്പലാക്കി. ജീവനോടെ ഇരിക്കുന്ന തന്റെ ശരീരത്തെ അഗ്നിയിൽ ഹോമിക്കുന്ന, സർവ്വവും ചുച്ചുചാമ്പലാക്കുന്ന അഗ്നിയായി തന്നെ വിഭാവനം ചെയ്യുന്ന മാധവിക്കുട്ടി, ആ അവസാനനാളിനുവേണ്ടി കാത്തിരിക്കുന്ന മറ്റൊരമ്മാളുവാമ്. വാസ്തവത്തിൽ അമ്മാളുവിന്റെ മരണത്തോടെത്തന്നെ മാധവിക്കുട്ടിയുടെ ഉപബോധമനസ്സിൽ ഒരു വാതില് തുറന്നിട്ടുണ്ട്. അങ്ങോട്ട് വർണ്ണശബളമായ ഒരു ജാഥ കടന്നുവന്നിട്ടുണ്ട്. സർഗ്ഗശക്തിയുടെ ഒരു പുതിയ വൈഷ്ണവീധാര.

രൂപങ്ങൾ സ്വപ്നത്തില് ചുമരിനോട് ചേർന്നാണ് നടന്നത്. ചുമർ മതിലാണ്. ആത്മാവിൽനിന്ന് ആത്മാവിനെ വേർതിരിക്കുന്ന മതിലാണ് ശരീരം. (മാധവിക്കുട്ടിയുടെ ആദ്യകഥാസമാഹാരത്തിന്റെ പേരും മതിലുകള് എന്നാണെന്നത് യാദൃഛികമല്ല,നിയോഗമാണ്). ആ മതിലിനോട് ചേർന്നു നടക്കാനാണ് സ്വപ്നത്തിലും ജാഗ്രത്തിലും മാധവിക്കുട്ടിക്ക് താല്പര്യം. മാധവിക്കുട്ടിയുടെ മകനെപ്പോലെത്തന്നെ അവരും ശരീരത്തെയാണ് പ്രേമിച്ചത്. മകന്റെ വായിൽനിന്ന് ആ സത്യം കേൾക്കുന്നതുവരെ. ആത്മാവ് ശരീരത്തോടു വേർപെടുന്നത് മണമാണെന്നും അങ്ങനെ

വേർപെട്ട ആത്മാവ് പ്രേതമാണെന്നും ധരിച്ച്, സാധാരണ മനുഷ്യരെല്ലാം ചുമരുചാരി നടക്കാനാണ് ഇഷ്ടപ്പെടുന്നത്. ഇത് സ്വാഭാവികമാണ്. അസാധാരണമനുഷ്യർ മാത്രമാമ് ചുമരുചാരാതെ നടക്കാന് ധൈര്യപ്പെടുക. ചുമരുചാരിയ വൈഷ്ണവജാഥയിലെ രൂപങ്ങളുടെ സിംബോളിസം മാധവിക്കുട്ടിയുടെ ജീവിതയാത്രയെക്കുറിച്ച് പഠിക്കുന്നവർക്ക് വില പ്പെട്ടതാണ്. ശ്രീകൃഷ്ണനോ ഗോപിമാരോ സംസാരിച്ചിരുന്നില്ല. പശുക്കളും ശബ്ദിച്ചില്ല. നിശ്ശബ്ദമായ ഒരു ഘോഷ യാത്ര. കുടമണിക്കിലുക്കം മാത്രം നിശ്ശബ്ദതയെ ഭേദിച്ചിരുന്നു. മരണദിനത്തിന്റെ മണിമുഴക്കം മാത്രമല്ല, മൌനം. അത് ഈശ്വ രസാന്നിദ്ധ്യവുമാണ്. അമ്പലമണിയുടെ മുഴക്കം. നിലയ്ക്കാത്ത സ്വരധാര അലിയുന്ന മൌനം. ജീവിതങ്ങളെല്ലാം ചെന്നു ചേരുന്ന അനാദ്യന്തധാമം. വംശപരമ്പരകളിലൂടെ കൈമാറിയ ശ്രുതിയുടെ മാധുര്യമുണ്ട് അതിൽ. നിരൂപകന്മാരും ആസ്വാദകരും സ്തുതിപാഠകരും ആയി അനേകം ആരാധകരുണ്ട് മാധവിക്കുട്ടിക്ക്. ഈ സ്വപ്നത്തിന്റെ അർത്ഥതല ങ്ങളോ അതിന്റെ സ്വാധീനമോ പ്രവചനാത്മകതയോ അവരില് ആരും വിലയിരു ത്തിയതായി കണ്ടിട്ടില്ല.

ഈ മിസ്റ്റിക്ക് അനുഭൂതിയോട് ,ഒരു നഗരബാലികയുടെ യുക്തിയും നീതിബോധവും ഇണങ്ങാന് കൂട്ടാക്കാത്ത പ്പോഴൊക്കെ ,അമ്മാളുവിനെ തകർന്ന കളിപ്പാവപോലെ കട്ടിലില് വലിച്ചെറിഞ്ഞ വികൃതിക്കുട്ടിയും നിർദ്ദയനുമായ ഈശ്വരനോട് മാധവിക്കുട്ടി കലമ്പുന്നു. രാധയെ ഉപേക്ഷിച്ച കൃഷ്ണനോട് പകരം വീട്ടുന്നു. അമ്മാളുവിനോട് അനീതി കാട്ടിയ കമിതാവായ കൃഷ്ണൻ സഗുണേശ്വരനാണ്,പുരുഷനാണ്. അവനോട് മധുരമായി പകവീട്ടി അവനെ ദുഃഖിപ്പിച്ച് സ്വശരീരത്തെ വികാരാഗ്നിയിൽ നശിപ്പിക്കുന്ന ഒരുതരം സതി ആചരണമാണ് മാധവിക്കുട്ടിയുടെ കുമ്പസാരക്കുറി പ്പുകൾ. മനോവികാരങ്ങളെ ജ്ഞാനാഗ്നിയിൽ ആഹുതിചെയ്ത് അനുഷ്ഠിക്കുന്ന സതിയാണ് ബാലാമണിയമ്മയുടെ കവിതകൾ. ശരീരത്തെ അഗ്നിയിൽ സമർപ്പിച്ചും വികാരങ്ങളെ അഗ്നിയില് സമർപ്പിച്ചും പ്രാണപ്രിയന്റെ ആത്മാ വോടു തന്മയീഭാവം പ്രാപിക്കലിൽ വളരെ വ്യത്യാസമുണ്ട്. ശരീരത്തെ അഗ്നിയിൽഹോമിക്കല് എന്ന സതി ദുഃഖകരവും വേദനാജനകവും നിരോധിക്കേണ്ടതുമായ ഒരനാചാരമാണ്. മനോവികാരങ്ങളെ ജ്ഞാനാഗ്നിയില് ഹോമിക്കലാവട്ടെ, ആത്മജ്ഞാനിയുടെ വിവേകചിഹ്നവും .ആരുതടുത്താലും നില്ക്കാതെ അഗ്നിയിലേക്ക് ഉടന്തടിചാടാനായി ഈയാംപാ റ്റയുടെ ഫനാറ്റിസിസത്തോടെ,നിശ്ചയദാർഢ്യത്തോടെ നടന്നുനീങ്ങുന്നു , എന്റെ കഥയിലെ മാധവിക്കുട്ടി. എന്തു വികാരമാണ് വായനക്കരിലപ്പോളുണ്ടായത്. വീരാരാധനയോ,കരുണയോ, സ്നേഹമോ,വേദനയോ, ധാർമ്മിക രോഷമോ ഇതെല്ലാം ചേർന്ന് സമ്മിശ്രമായ വികാരമോ. ഓരോ വായനക്കാർക്കും ആസ്വാദകർക്കും അവനവന്റെ മനോനിലയനുസരിച്ച് ഈ വികാരങ്ങളെല്ലാം വ്യത്യസ്തഅനുപാതങ്ങളിലുണ്ടായിരിക്കാം. ഒരു വായനക്കാരിയെന്ന നിലയിൽ ആ കാവ്യപ്രപഞ്ചത്തിലേക്ക് കടന്നപ്പോള് ഞാനെന്താണ് വിചാരിച്ചത്. മാർഗ്ഗം തെറ്റിയ ഗോവിനാണ് മേയ്ക്കുന്നവന്റെ കുഴൽനാദം ആവശ്യമെന്ന് ബാലാമണിയമ്മ പാടിയ വരികളോർക്കുന്നു. ആകാശക്കോണിലെവിടെയോ ഇരുന്ന് ഞങ്ങളെ നോക്കുന്ന നക്ഷത്രങ്ങളിൽ അമ്മാളുവിന്റേയും അമ്മമ്മയുടേയും ആവി (വാതകം എന്നും ആത്മാവെ ന്നും അർത്ഥം. നക്ഷത്രങ്ങൾ ജ്വലിക്കുന്ന വാതകഗോളങ്ങളാണ്,ആവിയാണ്,തമിഴിലെ ആവി ആത്മാവാണ്) അഗ്നി ജ്വാലകൾ പാളുന്ന ആ കണ്ണുകളിലെ ശീതളസ്നേഹരശ്മി കാണുന്നു. അതിനെ നോക്കാനും സ്പർശിക്കാനും എന്റെ ജ്യേഷ്ഠത്തിക്ക് എന്തേ കഴിയാത്തത് . കൃഷ്ണനു കൊടുക്കാൻ ശരീരത്തിന്റേയും മനസ്സിന്റേയും പരിശുദ്ധി കാത്തുസൂക്ഷിച്ച സാധാരണക്കാരിൽ സാധാരണക്കാരിയായ അമ്മാളുവിനേയും അമ്മമ്മയേയും പ്രശസ്തിയുടെ കൊടുമുടിയിലെത്തിയി ട്ടും സ്പർശിക്കാന് തനിക്കാവുന്നില്ലെന്ന് കുമ്പസാരി ച്ച് പറയുന്ന ആമിയുടെ അസാധാരണവ്യക്തിത്വത്തിന്റെ ഉപ ബോധതലം എന്തേ വായനക്കാരും സ്പർശിക്കാത്തത്.

സ്നേഹം ലഭിക്കാൻ നീ എന്തെല്ലാം വേഷങ്ങള് കെട്ടിയാടി. എന്റെ പൊന്മകളേ, ഈ പഴയ കളിവീട്ടിൽ അത് നിന്നെ ക്കാത്ത് നിന്നോടൊപ്പം എന്നും ഉണ്ടായിട്ടും. - - എന്ന് എല്ലാ വേഷങ്ങളും അഴിച്ചു വെച്ച് ,നക്ഷത്രലോകങ്ങൾക്കും അപ്പുറത്തുനിന്ന് അനന്തകാലത്തിന്റെ മൌനമണിനാദമായി ,ഒരു ശ്യാമവർണ്ണന്റെ വരവ്. മാധവിക്കുട്ടിയുടെ സാഹിത്യപ്രപഞ്ചംഇന്ത്യൻ കളക്ടീവ് കോൺഷ്യസ്നസ്സിന്റെ പ്രതീകമായ ആ കൃഷ്ണനെ തേടിയുള്ള യാത്രയിലെ വിടെയോ വെച്ച് വഴിതെറ്റി മേഞ്ഞ പശുവിന്റെ രോദനമാണ്. വംശപിതാവായ കൃഷ്ണനിലേക്കുള്ള യാത്രയില് അവനാരെന്നറിയാതെപോയതുകൊണ്ട് സഹിക്കേണ്ടിവന്ന യാതനാപ്രപഞ്ചമാണ് ആ കുമ്പസാരക്കുറിപ്പുകളുടെ മൂലാധാരം. കൃഷ്ണൻ കവിയുടേയോ കവിയുടെ വംശത്തിന്റേയെ കുടുംബസ്വത്തല്ല. ഓരോ ജീവജാലത്തിന്റേയും പൊതുസ്വത്താണ്, വംശപിതാവാണ്. ഭൂമിയുടെ മുഴുവനും നിർവൃതിയാണ്. അമ്മയും അച്ഛനും ഗുരുവുമാണ്.

**സ്വപ്നം, മിസ്റ്റിസിസം ,ആറാംമാനം**

ജീവിതത്തിലെപ്പോഴെങ്കിലും നാം കണ്ട ഓരോ വ്യക്തിയുടേയും ആംഗ്യങ്ങൾ,സംഭാഷണങ്ങൾ, പ്രത്യേകതകൾ, എന്നിവ വള്ളിപുള്ളി വിടാതെ ഓർക്കാനും സ്വപ്നം കാണാനും എഴുതാനും അഭിനയിക്കാനും ചിലർക്കുമാത്രം

സാധിച്ചേക്കാം. ഇതിനെ വെറും ഓർമ്മയെന്നല്ല, സൃഷ്ടിപരത എന്നാണ് വിളിക്കേണ്ടത് എന്ന് പി.ഡി.ഔസ്പെൻസ്കി പറയുന്നു.(A new model of the universe.Vintage Books 1971 Edition)സൃഷ്ടി കലയാണ്. കാലപ്പഴക്കംകണ്ട് ഓർമ്മയിൽനിന്ന് വിട്ടുപോയതെല്ലാം അവിടവിടെ (യഥാസ്ഥാനത്ത്,യഥാകാലത്ത്)ചേർക്കലും കൂടി അവിടെ നടക്കുന്നുണ്ട്. അത് ഒരുതരം പുനർനിർമ്മിതി( Reconstruction )ആണ്. പുതുതായി സൃഷ്ടിക്കപ്പെട്ടത് ഇരിക്കേണ്ട സ്ഥാനത്തുതന്നെ ഇരുന്നാൽ അത് ഉത്തമസൃഷ്ടിയായി അംഗീകരിക്കപ്പെടും. ഏച്ചുകൂട്ടി മുഴച്ചിരുന്നാൽ അധമസൃഷ്ടിയാവും. കഥാപാത്രങ്ങളെ സൃഷ്ടിക്കാനും നാടകീയതക്കും ചിത്രങ്ങളെക്രമത്തിൽ അടുക്കുന്നതിനും ശൈലിക്കും സിംബലുകളെ സൃഷ്ടിക്കുന്നതിനും ഉള്ള കഴിവുകൾ മിക്കമനുഷ്യർക്കും ഉണ്ട്. ആ കഴിവുകൾ പലപ്പോഴും സ്വപ്നങ്ങളിലൂടെ പ്രകടമാകാറുണ്ടെന്ന് ഔസ്പെൻസ്കി കരുതുന്നു. പക്ഷേ സ്വപ്നങ്ങളെ ഓർക്കാനോ അവയുടെ അർത്ഥവും സിംബോളിസവും പ്രവചനാത്മകതയും ഗ്രഹിക്കാനോ പലർക്കും കഴിയാറില്ല. അപൂർവ്വം ചിലർക്കേ ആ കല സ്വായത്തമാകുന്നുള്ളു.അതുപോലെ പൂർവ്വജന്മത്തെ സ്വപ്നമനസ്സിലും ജാഗ്രദവസ്ഥയിലും ഓർക്കാനും പുനഃസൃഷ്ടിക്കാനും വളരെ കുറച്ചുപേർക്കേ സാധിക്കുന്നുള്ളു. കാലപ്പഴക്കം കൊണ്ട് ഒരുവ്യക്തിയുടെ മനസ്സിൽനിന്നും , ഒരു ജനതയുടെ ഓർമ്മയിൽനിന്നും വിട്ടുപോയവയെ പുനഃസൃഷ്ടി ചെയ്തിട്ടാണ് വ്യാസനും വാത്മീകിയും കവികളായത്.

ചിലർ സ്വപ്നം ഉപബോധമനസ്സിന്റെ സൃഷ്ടിയാണെന്ന് കരുതുന്നു. ചിലർ ഉണർന്നിരുന്നും സ്വപ്നം കാണുന്നു. പ്രയോജനമില്ലാത്ത കാര്യങ്ങൾ ചിന്തിച്ച് സമയം പാവാക്കുന്ന സ്വപ്നജീവികളെന്ന് കലാകാരന്മാരെക്കുറിച്ച് സാധാരണക്കാർ പറയുന്നു. ഇംഗ്ലീഷുസാഹിത്യത്തിൽ വേഡ്സ്വർത്തിനെക്കുറിച്ച് ഇങ്ങനെ കളിയാക്കി പറഞ്ഞിട്ടുണ്ട്. വേഡ്സ്വർത്തിന് ശാസ്ത്രത്തിലും ലോകകാര്യങ്ങളിലും അഭിരുചിയുണ്ടായിരുന്നു. കവിതയെഴുതുമ്പോൾ മാത്രമാണദ്ദേഹം അവയെ വിസ്മരിച്ചത്. സർ ഐസക് ന്യൂട്ടനെക്കുറിച്ച് ഇത്രയും ഗഹനമായി പഠിച്ച ഒരു കവി വേറെയില്ല. ജ്യാമിതീയപഠനത്തിന്റെ ആനന്ദത്തെക്കുറിച്ച അദ്ദേഹത്തിന്റെ സുപ്രസിദ്ധസ്വപ്നം ഒരു കവിതയായി ജനിക്കുകയുണ്ടായി. ലോകം യുഗപ്രളയത്തിൽ നശിച്ചാലും ജ്യാമിതിയും കവിതയും രക്ഷപ്പെടണമെന്നും രക്ഷപ്പെടുമെന്നും എഴുതിയ കവിയാണ് വേഡ്സ്വർത്ത്. ന്യൂട്ടന്റെ മനസ്സ് അപരിചിതവും അഗാധവുമായ ചിന്താസാഗരങ്ങളിൽ ഏകാന്തയാനം ചെയ്യുന്നത് വേഡ്സ്വർത്തിന്റെ കവിത വിഭാവനം ചെയ്തു. വേഡ്സ്വർത്തിന്റെ വിദ്യാഭ്യാസസിദ്ധാന്തങ്ങൾ ,ഫ്രഞ്ചുവിപ്ലവത്തോടുള്ള ബന്ധം, ലേക്ക് ഡിസ്ട്രിക്ട് സംരക്ിക്കാൻ ചെയ്ത പ്രയത്നം ഇവയെല്ലാം കണക്കിലെടുത്താൽ സമകാലീനരായ മറ്റു പല കവികളേയും പോലെ വെറുമൊരു സ്വപ്നജീവിയായിരുന്നില്ല അദ്ദേഹമെന്ന് വ്യക്തമാവും.(A preface to wordsworth . John Purks Longmann group 1975 edition) വേഡ്സ്വർത്ത് രാഷ്ട്രീയം ചർച്ചചെയ്യാൻ തുടങ്ങിയാൽ, അതിൽ താല്പര്യമില്ലാതിരുന്ന ഭാര്യക്കും സഹോദരിക്കും മുഷിപ്പുതോന്നിയിരുന്നു. വിഷയം മാറ്റാൻ അവര് ശ്രമിച്ചിരുന്നു.  ഒരിക്കൽ താങ്കളുടെ ജോലി എന്താണെന്ന ചോദ്യത്തിന്, An activity in solitude for people എന്നാണ് വേഡ്സ്വർത്ത് മറുപടി പറഞ്ഞത്.ജനങ്ങൾക്കുവേണ്ടി ഏകാന്തതയില് അനുഷ്ഠിക്കുന്ന കർമ്മം. ചിന്തകന്മാരേയും കവികളേയും അസാധാരണരും മഹാന്മാരുമാക്കുന്നത് അത്തരം കർമ്മമാണ്. ഒരാളുടെ മഹത്വം അയാളുടെ കുട്ടിക്കാലത്തെ അനുഭവങ്ങളിൽനിന്നുണ്ടാവുന്നു എന്ന് വേഡ്സ്വർത്ത് വിശ്വസിച്ചിരുന്നു. അഞ്ചോ ആറോ വയസ്സിൽ ഒരു വാതില് തുറക്കല് എന്നു താന് വിശേഷിപ്പിക്കുന്ന ഒരു മിസ്റ്റിക്ക് അനുഭൂതി തനിക്കുണ്ടായതായും അതാണ് തന്റെ സൃഷ്ടിപരതയുടെ ഉറവിടമെന്നും അദ്ദേഹം എഴുതി. പിൽക്കാലത്ത് അതിന്റെ മിന്നലാട്ടങ്ങളേ അദ്ദേഹം കണ്ടിട്ടുള്ളു. ആ അനുഭൂതിയെ മറ്റുള്ളവർക്കു പകർന്നുകൊടുക്കാന് വാക്കുകളെ അന്വേഷിച്ച വേഡ്സ്വർത്ത്( വർത്തിയായ വേഡ്സ്. യോഗ്യമായ വാക്ക് .പേരിനെ അന്വർത്ഥമാക്കുന്നതു നോക്കു)മനുഷ്യൻ ഇതുവരെ കാണുകയും കേൾക്കുകയും ചെയ്യാത്ത വർണ്ണവും ഭാഷയുംകൊണ്ടേ അതിനെ ആവിഷ്കരിക്കാനാവൂ എന്ന് കണ്ടെത്തി. അതീന്ദ്രിയമായ അനുഭൂതിയെ സംവദിക്കാൻ സാധാരണ മനുഷ്യഭാഷ പോര, അതീന്ദ്രിയഭാഷ വേണം. ഒരു കൊച്ചുകുട്ടിയിൽ കാരണമൊന്നുമില്ലാതെ ഉദിക്കുന്ന ഒരു അസാധാരണമിസ്റ്റിക്ക് അനുഭൂതി പൂർവ്വജന്മവാസനയായും വാഗ്ദേവിയുടെ വരദാനമായും ഇന്ത്യയില് കരുതപ്പെടുന്നു.

പൊതുവായി പറഞ്ഞാൽ, അതീന്ദ്രിയശക്തിയെ രണ്ടായി തിരിക്കാം. ഒന്ന് ഇന്ദ്രജാലം.മറ്റൊന്ന് മിസ്റ്റിസിസം. മന്ത്രവാദം ഇന്ദ്രജാലത്തിലും(മാജിക്ക്)മന്ത്രധ്യാനം മിസ്റ്റിസിസത്തിലും പെടുന്നു.

**ഇന്ദ്രജാലം-**

കാലദേശാതിർത്തികൾകൂടാതെ പരേതാത്മാക്കളേയും അദൃശ്യശക്തികളേയും നിയന്ത്രിക്കാനുള്ള കഴിവിനെ ഒബ്ജക്ടീവ് മാജിക് എന്നു വിളിക്കുന്നു. ക്ലെയർവോയൻസ്,ടെലിപ്പതി,പരചിത്തജ്ഞാനം ,സൈക്കോമെട്രി, പരേതാത്മാക്കളെ കാണൽ- ഇതെല്ലാം ഈ വകുപ്പിലാണ് പെടുക. ദുർമ്മന്ത്രവാദികളും ഇത്തരം സിദ്ധികളുണ്ടെന്ന് അവകാശപ്പെടാറുണ്ട്. സബ്ജക്ടീവ് മാജിക് ഒരുതരം കൺകെട്ടുവിദ്യയാണ്. ഉദാഹരണം വാഴകുന്നം. നിരുപദ്രവ

കരമായ ഈ സിദ്ധികൊണ്ട് ജനമനസ്സുകളെ ആനന്ദിപ്പിക്കാം. ചിലർ എല്ലാ സ്വപ്നവും സത്യമെന്ന് തെറ്റിദ്ധരിക്കാറുണ്ട്. (ഹല്ലൂസിനേഷൻ). അങ്ങനെ സ്വയം കൺകെട്ടുവിദ്യക്ക് അടിമപ്പെടുന്നു. ഇതും സബ്ജക്ടീവ് മാജിക് ആണ്. ഇത് മാനസികവിഭ്രാന്തികളിലേക്ക് നയിക്കുന്നതിനാൽ നിരുപദ്രവമല്ല. മാജിക്കുകൾ ഒബ്ജക്ടീവായാലും സബ്ജക്ടീവായാലും ആചരണങ്ങൾക്ക് പ്രാധാന്യം കൊടുക്കുന്നുണ്ട്(Intensified doing and concrete knowing)

**മിസ്റ്റിസിസം**

ആചരണങ്ങൾക്കല്ല, അനുഭൂതിക്കും ചിന്തക്കുമാണ് മിസ്റ്റിസിസത്തിൽ പ്രാധാന്യം. (Intensified feeling and abstrsct knowing)മിസ്റ്റിസിസത്തിലുമുണ്ട് സബ്ജക്ടീവും ഒബ്ജക്ടീവും.സ്ത്രീകളിൽ കാണുന്ന ഒരുതരം ഹിസ്റ്റീരിയ സ്യൂഡോമിസ്റ്റിക്കല് എന്നു വിളിക്കുന്ന സബ്ജക്ടീവ് മിസ്റ്റിസിസമാണ്. കാവുകളിലും കളങ്ങളിലും ഉറഞ്ഞുതുള്ളുന്ന പലരും ഇതിനടിമകളാണ്. ലഹരിസാധനങ്ങൾ, കൃത്രിമമായി ഉണ്ടാക്കുന്ന മതാചാരങ്ങളുടെ അന്തരീക്ഷം , ബലിപീഠം എന്നിവകൊണ്ട് മനുഷ്യരെ വികാരാധീനരാക്കുന്ന ഇന്ത്യയിലെ വെളിച്ചപ്പാടുമതങ്ങളെപ്പോലെ ഗ്രീസിലും എല്യൂഷ്യൻ മിസ്റ്ററികളിലും സൈബീരിയൻ ശാമണുകളുടെ ഇടയിലും ഉണ്ട്. ഈ സ്യൂഡോമിസ്റ്റിസിസത്തെ യഥാർത്ഥമതദർശനമെന്നു കരുതി,മനുഷ്യവർഗ്ഗം അന്ധവിശ്വാസങ്ങൾക്ക് അടിമയാകുന്നു.

ഒബ്ജക്ടീവ് മിസ്റ്റിസിസം ഇപ്പറഞ്ഞതിലൊന്നും പെടുത്താവുന്ന ഒന്നല്ല. അതൊരു ധ്യാനമാണ്. യോഗമാണ്. തപസ്യയാണ്. പ്രകൃതിയും ബ്രഹ്മവും (മാറ്ററും എനർജ്ജിയും)തമ്മിലുള്ള തന്മയീഭാവമാണ്. ശ്രദ്ധാപൂർവ്വം ഒന്നിനെത്തന്നെ ധ്യാനിച്ചിരിക്കുന്ന വ്യക്തിയുടെ ബോധതലത്തില് മിന്നൽപ്പിണറുപോലെ പുതിയൊരു ബോധമുദിക്കുന്നു. അതിൽ,ഒരപൂർവ്വനിമിഷത്തില് അനന്തചക്രവാളങ്ങള് പ്രതിഫലിക്കുന്ന അതീന്ദ്രിയാനുഭൂതി. ധ്യാനവസ്തു എന്തുമാകാം. ഒരാശയമോ രൂപമോ പ്രകൃതിദൃശ്യമോ സംഖ്യയോ സ്വരമോ എന്തും. ധ്യാനവസ്തു എന്തെന്നല്ല, ധ്യാനിക്കാനുള്ള ശ്രദ്ധ നിങ്ങളിലുണ്ടോ എന്നതാണ് പ്രധാനം. അഗാധമായി ,ധ്യാനവസ്തുവിന്റെ ആഴങ്ങളിൽ....ആത്മാവിൽ സ്പർശിച്ച് ,തന്മയീഭാവം പൂണ്ട് അതുമായി മാറാൻ നമുക്കാവുന്നുണ്ടോ എന്നത്. ...അഗാധമായസാഗരത്തിലെ ഒരു കണം....അഗാധസാഗരങ്ങളെ മുഴുവനും ഉള്ളിലൊതുക്കിയ ഒരു കണം. ഈ അദ്വൈതാനുഭൂതിയാണ് ഇന്ത്യയുടെ ഏറ്റവും മഹത്തായ സംഭാവനയായ ഒബ്ജക്ടീവ് മിസ്റ്റിസിസം.

മാനവപുരോഗതിയുടെ ചരിത്രം പഠിച്ചാൽ ഇന്ദ്രജാലങ്ങളും സബ്ജക്ടീവ് മിസ്റ്റിസിസവും ഇന്ത്യഉള്‌പ്പെടെയുള്ള എല്ലാ പുരാതനസംസ്കൃതികളിലുമുണ്ട്. ഒബ്ജക്ടീവ് മിസ്റ്റിസിസത്തെ കലയായും ശാസ്ത്രമായും ജീവിതചര്യയായും യോഗമായും തന്ത്രമായും ചികിത്സാപദ്ധതിയായും അദ്ധ്യാത്മവിദ്യയായും എല്ലാ തുറകളിലും വളർത്തിയെടുത്ത ഒരു ജനസമൂഹത്തെ ഇന്ത്യയിൽ മാത്രമേ കണ്ടെത്താനാവൂ. ശ്രദ്ധാപൂർവ്വമായ ധ്യാനത്തിലൂടെയല്ലാതെ (ഒബ്ജക്ടീവ് മിസ്റ്റിസിസത്തിലൂടെ)ഒരു പുരോഗതിയും ഒരു വിദ്യയും ഇന്നേവരെ ഒരു മനുഷ്യനും നേടിയെടുത്തിട്ടില്ലെന്ന് ഉപനിഷത്തുകള് സമർത്ഥിക്കുന്നു. ഒബ്ജക്ടീവ് മിസ്റ്റിസിസത്തിൽ, വ്യക്തിയുടെ ബോധപ്രപഞ്ചത്തില് ഒരു മാറ്റം ഉണ്ടാവുന്നു. അവനവനെ സൂക്ഷ്മമായി നിരീക്ഷിക്കുവാനുള്ള ശക്തി വർദ്ധിച്ചുവരുന്നു. പുതിയ ബോധത്തിലേക്കും പുതിയ അനുഭവത്തിലേക്കും അങ്ങനെ ഒരാൾഉണരുമ്പോൾ,അവന് അതുവരെ താനോ സഹജീവികളോ ഉപയോഗിച്ചിട്ടില്ലാത്ത ഒരു പുതിയ ബാഷ കൈവരുന്നു. വാക്കുകൾ പരിമിതമാണെന്നും തന്റെ അനുഭൂതിയെ മുഴുവനായി ആവിഷ്കരിക്കാന് അവയ്ക്ക് സാധിക്കുന്നില്ലെന്നും ആ വ്യക്തി അറിയുന്നുണ്ട്. എങ്കിലും സ്വാനുഭൂതികളെ തനിക്ക് ഓർക്കാനും മറ്റുള്ളവരെ അറിയിക്കാനുമായി ഒരുലിപിയും ഒരു വാക്കും അയാൾ കണ്ടെത്തുന്നു.സംസാരശേഷിയില്ലാത്ത ഊമയും ഗുഹാജീവിതം നയിച്ച ആദിമനുഷ്യനും ഇത്തരം സിംബലുകളിലൂടെ (ശിലകളും ചിത്രങ്ങളും മുദ്രകളും)ആശയവിനിമയം നടത്തുന്നു. അനേകായിരം വർഷങ്ങൾക്കുശേഷവും ആ സിംബലുകളെ മനസ്സിലാക്കുന്ന(decipher ചെയ്യുന്ന) ഒരാളെ കിട്ടിയാൽ അവരോട് സംവദിക്കുന്നു.

ശ്രദ്ധയോടെ ധ്യാനിക്കാൻ മനസ്സംയമനം വേണം. പരിചിതലോകത്തുനിന്ന് അപരിചിതമായ അതീന്ദ്രിയലോകത്തെത്തുമ്പോൾ, മനസ്സംയമനം പാലിക്കാത്തവർ പതറിപ്പോകും. അവർ മനശ്ശാസ്ത്രജ്ഞർ ഇരട്ടവ്യക്തിത്വം (dual personality)എന്നു വിളിക്കുന്ന അവസ്ഥയിലെത്തും. ഏകാഗ്രധ്യാനത്തിൽ ധ്യാനവസ്തുവൊഴിച്ച് മറ്റെല്ലാത്തിനേയും മറക്കുകയും ത്യജിക്കുകയും വേണം. അതീന്ദ്രിയാനുഭൂതിയെ ധ്യാനിച്ചുകൊണ്ട് ഇന്ദ്രിയവിഷയങ്ങളിലേക്ക് മനസ്സ് പായിക്കുക എന്നത് സംഭവ്യമല്ല. ഒരു പ്രായോഗികപദ്ധതിയുമല്ല. ഇങ്ങനെ ചെയ്താൽ മനുഷ്യമനസ്സ് യാതനാലോകങ്ങളിലേക്ക് വലിച്ചിഴക്കപ്പെടും. നാലപ്പാട്ടിന്റേയും ബാലാമണിയമ്മയുടേയും ഏകാഗ്രധ്യാനത്തിൽ ലൌകികവിഷയങ്ങൾക്ക് പ്രസക്തി കുറവായിരുന്നു. രതിയെപ്പോലും നിഷ്കാമമായി ശാസ്ത്രവിഷയമായി പ്രതിപാദിക്കാനുള്ള ഋഷിത്വം അവിടെ മനസ്സംയമനം കൊണ്ട് സ്വാഭാവികമായി വന്നുചേരുന്നു. ബൃഹദാരണ്യകഉപനിഷത്തിന്റെ അവസാനഭാഗത്ത് സ്ത്രീപുരുഷസംയോഗത്തെക്കുറിച്ച പരാമർശവും അതിനുള്ള ശങ്കരഭാഷ്യവും രതിസാമ്രാജ്യവും

വായിച്ചുനോക്കിയാൽ, ഇപ്പറഞ്ഞതിന്റെ സാരം മനസ്സിലാകും. അതീന്ദ്രിയാനുഭൂതിയെ ധ്യാനിച്ചുകൊണ്ട് ശരീരസുഖങ്ങളെ തേടിപ്പോയ മാധവിക്കുട്ടിയുടെ മിസ്റ്റിസിസം അവരെ ഒരു ഇരട്ടവ്യക്തിത്വത്തിന് ഉടമയാക്കിയത് എന്തുകൊണ്ടെന്നും വ്യക്തമാകും. ഇതാകട്ടെ,അവർ വളർന്ന ഇരട്ടസാഹചര്യത്തിന്റെ സൃഷ്ടിയുമാണ്.

ഗനരത്തിന്റെ തിരക്കിൽ, തന്റെ ഏകാന്തധ്യാനത്തിനു ഭംഗം വരികയും മദ്യം,കാമം,വസ്ത്രാഭരണങ്ങളെന്നിവയിലേക്ക് ആസക്തി വളരുകയും ചെയ്തപ്പോളൊക്കെ മാധവിക്കുട്ടിയിലെ മിസ്റ്റിസിസം സ്യൂഡോമിസ്റ്റിസിസത്തിനും ഹിസ്റ്റീരിയക്കും വഴിമാറിക്കൊടുത്തിട്ടുണ്ടെന്ന് എന്റെ കഥ സൂക്ഷിച്ചുപഠിച്ചാൽ  വ്യക്തമാകും. അത്തരം യാതനാനുഭവത്തിൽനിന്ന് പുറത്തുകടക്കുന്നത് അവയെക്കുറിച്ച് ഏകാന്തധ്യാനംചെയ്ത് എഴുതിയെഴുതി, ഓർമ്മകളെ പുനർനിർമ്മാണം (reconstruction)ചെയ്തും ഒരു catharsis  അഥവാ  purgation നിലൂടെ തന്നിലെ ദുഷിച്ച ചലത്തെ കുത്തിക്കളഞ്ഞും ആണ്. ആ കാലഘട്ടം പിന്നിട്ട് വർഷങ്ങളായിരിക്കുന്നു.ഇനിയിപ്പോൾ ശുദ്ധീകരണപ്രക്രിയയെന്ന കർമ്മത്തിൽനിന്ന് (പഴയൊരാചരണത്തിൽനിന്ന്)തന്റെ മമതയേയും ഇമേജിനേയും സ്വതന്ത്രമാക്കി ,നക്ഷത്രമണ്ഡലത്തിൽകിടന്ന് അതീന്ദ്രിയമായ മിസ്റ്റിക്ക് അനുഭൂതിയിലേക്ക് കടക്കാനാണ് അവരുടെ മോഹം. ഉപബോധം,ബോധം,ബോധാതീതം എന്ന് മൂന്നുഘട്ടങ്ങളോ തലങ്ങളോ ആയി ബോധത്തെ വിഭജിക്കാമോ എന്ന് സംശയമാണ്. വിഭജിക്കാമെന്നുണ്ടെങ്കിൽ എന്റെ കഥ ഉപബോധത്തിൽനിന്ന് ബോധത്തിലേക്കുള്ള വളർച്ചയുടെ ഭാഷയാണ്.ലിപിയാണ്. ബോധത്തിൽനിന്ന് ബോധാതീതത്തിലേക്ക് വളരണമെന്ന മോഹത്തിന്റെ സൂചനയാണ് നക്ഷത്രമഞ്ചത്തിൽ കിടന്നുറങ്ങണമെന്ന വരികളിലൂടെ നാം കാണുന്നത്.ഇത് ഒരു ആറാംമാനത്തിലേക്കുള്ള യാത്രയുടെ ഒരുക്കമായിരിക്കാം.

ആറാംവിരൽ എന്ന് രാമാനുജനും ആറാംഇന്ദ്രിയമെന്ന് കമലാദാസും വിളിച്ചതിനെ ഞാന് ആറാംമാനമെന്നാണ് വിളിക്കാനിഷ്ടപ്പെടുന്നത്. ഞങ്ങളുടെ ദർശനങ്ങളിലും , ആ ദർശനങ്ങള് ഞങ്ങൾക്കുതന്ന ഭാഷയിലുമുള്ള വ്യത്യാസം കൊണ്ടാണ്, ഈ നാമകരണം. മനുഷ്യർക്ക് അഞ്ചിന്ദ്രിയങ്ങളുണ്ട്. ആറാമതൊരിന്ദ്രിയം കൂടി ഉണ്ടായാലും മനുഷ്യൻ അതീന്ദ്രിയജ്ഞാനം നേടുകയില്ല. ആ ഇന്ദ്രിയവും മറ്റിന്ദ്രിയങ്ങളെപ്പോലെ അപൂർണ്ണമായ ഇന്ദ്രിയജ്ഞാനമേ തരൂ. അഞ്ചുവിരൽകൊണ്ട് തൊടുമ്പോഴുള്ള സ്പർശമല്ലാതെ, ആറാംവിരൽകൊണ്ട് പുതിയൊരു സ്പർശം ലഭിക്കുകയില്ല. ഈ രണ്ടുപ്രയോഗങ്ങളും വളരെ സ്ഥൂലമായ അർത്ഥമേ തരികയുള്ളൂ. ഒരു sixth dimension എന്നർത്ഥമുള്ള ആറാംമാനമെന്ന പദമാണ് എനിക്ക് ഉചിതമായി തോന്നുന്നത്.

മനുഷ്യനും ആകാശഗോളങ്ങളുമടക്കം ഓരോവസ്തുവും ആകാശം അഥവാ സ്പേസില്, അനന്തകാലത്തിൽ ഒരു കൊച്ചുബിന്ദുമാത്രമാണ്. കാലത്തിൽ അതിന്റെ മാനം (dimension)പൂജ്യമാണ്. ഒരുവസ്തുവിൽനിന്ന് മറ്റൊരു വസ്തുവിലേക്ക് അവയെ ബന്ധിച്ചുകൊണ്ട് ഒരു ചരട്(രജ്ജു)കെട്ടുക. ഇതിനെ ഒന്നാംമാനമെന്നു പറയാം. ഇത്തരം ബന്ധങ്ങളുടെ ഒരു പ്രതലമാണ് രണ്ടാംമാനം. (surface)പ്രതലങ്ങളുടെ ഒരു സമാഹാരമാണ് മൂന്നാംമാനമായ ദ്രവ്യം.

ഈ മൂന്നെണ്ണത്തെ എളുപ്പത്തിൽ ജ്യാമിതീയസിംബലുകളില് കാണിക്കാം.

ബിന്ദു

നേർരേഖ

പ്രതലം

ദ്രവ്യം(ത്രിമാനമുള്ള വസ്തു)




പ്രപഞ്ചത്തിൽ ബാഹ്യേന്ദ്രിയങ്ങള് കൊണ്ട് അറിയാവുന്നവയെല്ലാം ത്രിമാനമുള്ളവയാണ്.അതിന്റെ ഗതിയും ചലനവും ഗ്രഹിക്കുന്നു. ചലനത്തിന്റെ ആദിയിലേക്കും അന്ത്യത്തിലേക്കും സഞ്ചരിക്കാൻ പ്രജ്ഞ ശ്രമിക്കുമ്പോള് അത് നാലാം മാനത്തിലേക്ക് പ്രവേശിക്കുന്നു.കാലത്തെക്കുറിച്ച് നാലാംമാനത്തിലെത്തിയ മാനവചിന്ത എങ്ങനെ വിചാരിക്കുന്നു. നാമിപ്പോൾ, ക്രിസ്ുവർഷം 1994ലാണ്. ഇതിനുമുമ്പ് 189, 1794 എന്ന് വർഷങ്ങളുണ്ടായിരുന്നു. അതിൽ നമ്മുടെ വംശപിതാക്കളും മാതാക്കളുമായി ആരൊക്കെയോ ഉണ്ടായിരുന്നു. അവരുടേതായ ഒരു ജീവിതവും,ചരിത്രവും അവർക്കുമുണ്ടായിരുന്നു. ഇനി 2094 വരും. അന്നും ഒരു പുതിയ വംശാനുചരിതമുണ്ടാവും . ഇന്നലെ,ഇന്ന്,നാളെ എന്ന് ത്രികാലമായിട്ടാണ് നാം സങ്കല്പിക്കുന്നത്. നാലാംമാനം ,കാലത്തെ ഒരു ഋജുരേഖാരൂപത്തിൽ സങ്കല്പിക്കവേ ,അതിന്റെ ഓരോ നിമിഷവും ആരുടെയൊക്കെയോ ഇന്ന് ആയിരുന്നു എന്നും ഇന്ന് എന്ന് നാം കരുതുന്നത് ആരുടെയൊക്കെയോ നാളെയും ഇന്നലെയും ആണെന്നുമുള്ള ബോധം പൊടുന്നനെ ഉദിക്കുന്നു. ഇതാണ് പ്രജ്ഞയുടെ അഞ്ചാംമാനം. നേർരേഖയെ 90 ഡിഗ്രിയില് ഛേദിക്കുന്ന ഓരോ രേഖയും ഇന്നലെ,ഇന്ന്,നാളെകളെ

ഒന്നുചേർക്കുന്ന ഒരു ബിന്ദുവാക്കുന്നു.



ദ്രവ്യത്തിന്റെ ഒന്നാംമാനമായ നേർരേഖക്ക് രണ്ടാംമാനം(പ്രതലം)നൽകിയതുപോലെ കാലത്തിന്റെ ഒന്നാംമാനമായ നേർരേഖയാണ് നാലാംമാനം. അതിന് പാരസ്പര്യംകൊണ്ട് പ്രതലം നൽകുന്ന കാലത്തിന്റെ രണ്ടാംമാനമാണ് അഞ്ചാംമാനം. .നാലാംമാനം വെറും ചരിത്രമാണ്. വംശങ്ങളുടെയും പ്രപഞ്ചങ്ങളുടെയും ചരിത്രത്തെ ധ്യാനിക്കുമ്പോൾ, പ്രജ്ഞയിൽ കടന്നുവരുന്ന കാലദേശനൈരന്തര്യമാണ് അഞ്ചാംമാനം. നാലും അഞ്ചും മാനങ്ങൾ ഊടുംപാവുംപോലെ ബോധതലത്തിൽ നെയ്യപ്പെട്ടിരിക്കുന്നു.മാനങ്ങൾ നേർരേഖയിലാവണമെന്നില്ല. ഓരോ നിമിഷത്തിലും അനേകായിരം സാദ്ധ്യതകൾ അടങ്ങിയിട്ടുണ്ട്. അതിലൊരു സാദ്ധ്യതയെ നമുക്ക് സാക്ഷാത്കരിക്കാനായേക്കാം, സാക്ഷാത്കരിക്കാതെ പോവുകയും ചെയ്യാം. ഞാനീ നിമിഷത്തിൽ ഒരു സാദ്ധ്യതയെ സാക്ഷാത്കരിച്ചുവോ എന്നതാണ് എന്റെ ജീവിതത്തിലെ അടുത്തനിമിഷത്തെ നിർണ്ണയിക്കുന്നത്. ഉദാഹരണമായിട്ട് നമുക്ക് ലൌകികജീവിതത്തെ എടുക്കാം. ഞാൻ പഥോളജിയില് ബിരുദാനന്തരബിരുദമെടുക്കുന്നു. കാർഡ്രൈവ് ചെയ്യാന് പഠിക്കുന്നു. ബിരുദം നേടിയോ കാർഡ്രൈവിങ്ങ് പഠിച്ചോ എന്നതാണ് എന്റെ പ്രൊഫഷനേയോ ഗതാഗതസൌകര്യത്തേയോ നിർണ്ണയിക്കുന്നത്. ഇതുപോലെ കാലത്തിന്റെ ഓരോ നിമിഷത്തിലും ഓരോ ജന്മത്തെ സങ്കൽപ്പിച്ചാല് ആ ജന്മങ്ങളെല്ലാം ശാശ്വതമായ ഇന്ന് മാത്രമാണെന്നറിഞ്ഞാൽ ഓരോ ജന്മവും ആത്മാവിന്റെ അനന്തം കഴിവുകളെ സാക്ഷാത്കരിക്കാനുള്ള പ്രയത്നങ്ങളുടെ തുടർച്ചയാണെന്നറിഞ്ഞാല് ഇന്നുതന്നെ നമുക്ക് ബ്രഹ്മാനുഭൂതി കൈവരണം. കാലത്തോട് അനന്തതക്ക് ,രേഖയോട് പ്രതലത്തിനുള്ള ബന്ധമാണ്. ജീവാത്മപരമാത്മാക്കൾക്കുതമ്മിലും ഇതേ ബന്ധംതന്നെ.

ഈ ജന്മത്തിൽ ഒരു സാദ്ധ്യതയെ ഞാൻവേണ്ടത്ര explore ചെയ്യുകയോ സാക്ഷാത്കരിക്കുകയോ ചെയ്തില്ലെങ്കിൽ, അടുത്ത ജന്മത്തിൽ അത് സാധിക്കുമെന്ന് ഇന്ത്യക്കാര് വിശ്വസിക്കുന്നത് ഇതുകൊണ്ടാണ്. ഒരുനിമിഷത്തിൽ, അനേകം സാദ്ധ്യതകൾ ഉണ്ടാവുക എന്നുവെച്ചാൽ, അനേകം ദിശകളുണ്ടാവുക എന്നർത്ഥം.(directions) അപ്പോൾ, ഇന്നിന് ഊടുംപാവുമായി ദിശകള് നാലല്ല, അനേകമാണ്. അഞ്ചാംമാനം ആവർത്തനം മാത്രമാണ്. ഒരു വൃത്തത്തിനകത്ത് വീണ്ടും വീണ്ടും ആവർത്തിക്കുന്ന നിമിഷങ്ങൾ, ...ജന്മങ്ങളുടെ സമാഹാരം. അതിൽനിന്ന് മോചനമില്ലേ എന്നു തോന്നുന്ന അവസ്ഥയാണ് ബന്ധനം. ഈ നിമിഷംതന്നെ സാക്ഷാത്കാരംനേടി ,ഈ തോന്നലിൽനിന്ന് മോചനം നേടുന്ന മുക്തിയാണ് ആറാംമാനം. ആറാംമാനത്തിന്റെ അനന്തതയെ സൂചിപ്പിക്കുന്ന ശ്രീചക്രമെന്ന സിംബലിനെ അങ്ങനെ ഇന്ത്യയിലെ ജനത കണ്ടെത്തി. സൃഷ്ടിസ്ഥിതിസംഹാരചക്രങ്ങൾ ഈ സുദർശനചക്രത്തിനകത്ത് ഒളിഞ്ഞിരിക്കുന്നു. മൂന്നാമാനം ദ്രവ്യത്തിന്റേതും മൂന്നാമാനം കാലത്തിന്റേതുമായി ആറുമാനമുള്ള അവസ്ഥയിലേക്ക് എത്തുന്ന മനസ്സ് ജനിമൃതിചക്രത്തിന്നതീതമായ അതീന്ദ്രിയാനുഭൂതി ആസ്വദിക്കുന്നു. ഈ അനുഭൂതിയാണ് യഥാർത്ഥമിസ്റ്റിക്ക് അനുഭൂതി.

ഈ മിസ്റ്റിക്ക് അനുഭൂതിയെ ഭൂമിയുടെ നിർവൃതി എന്നർത്ഥമുള്ള കൃഷ്ണശബ്ദം കൊണ്ടാണ് സംസ്കൃതഭാഷ സൂചിപ്പിക്കുന്നത്. അരൂപമായ മിസ്റ്റിക്ക് അനുഭൂതിക്ക് കുട്ടിയും യുവാവും ഗൃഹസ്ഥനും തത്വജ്ഞാനിയും മിസ്റ്റിക്കുമായ മനുഷ്യപുത്രന്റെ രൂപം കൊടുത്ത് സാധാരണക്കാർക്കും ഉപാസനാമാർഗ്ഗം തുറന്നുകൊടുക്കുന്നു. രാമനും കൃഷ്ണനും ബുദ്ധനും യേശുവും നബിയും എല്ലാം ഭൂമിയിലെ മിസ്റ്റിക്ക് അനുഭൂതി നേടിയ ഗുരുക്കന്മാരാണ്.

മാധവിക്കുട്ടിയുടെ സ്വപ്നദർശനത്തില് കൃഷ്ണന് ഒരു രൂപമുണ്ട്. കൃഷ്ണന്റെ വർണ്ണശബളമായ ജാഥ ചുരുതൊട്ടുകൊണ്ട് നേർരേഖയിലാണ് സഞ്ചരിക്കുന്നത്. ചുമരെന്നത് പ്രതലമാണ്. ഒരു ദ്രവ്യമാണ്. അതിനപ്പുറത്തേക്ക് സഞ്ചരിക്കാൻ കൊച്ചുകമലയുടെ പ്രജ്ഞക്ക് ബുദ്ധിമുട്ട് നേരിടുന്നു. നാലപ്പാട്ടിന്റെ മിസ്റ്റിക്ക് അനുഭൂതി നക്ഷത്രദർശകനായ ഒരാളുടെ

ആറാംമാനമാണ്. ബാലാമണിയമ്മക്കും അത്തരം അനുഭൂതിയാണ്. നാലാംമാനം നേർരേഖയല്ല,ചലിക്കുന്ന തരംഗ മാലപോലെ അതിനെ കണ്ടാൽ ഓരോ തരംഗവും ഒരു മുഴുവന് വൃത്തമാണ്. തിരയുടെ ദ്രവ്യം ഒരേ സ്ഥാനത്തുനിന്നു കൊണ്ട് അത് ചലിക്കുന്നു എന്ന് തോന്നിക്കുക മാത്രമാണ് ചെയ്യുന്നത്. ഓരോ തിരയും അനേകം ചെറിയ തിരകളുടെ സമാഹാരവുമാണ്. ഓരോ തിരയിലും ജനിമൃതിബിന്ദുക്കളുടെ സംഗമമുണ്ട്. ഈ ശവാബ്ദി ചവുട്ടി ,ക്രമത്തിൽ ഉയരങ്ങളിലേക്ക് സഞ്ചരിക്കുന്ന മനുഷ്യാത്മാവാണ് നാലപ്പാട്ടിലെ ഋഷികവി(ഒരു കാലഘട്ടത്തിന്റെ ഓർമ്മക്ക്)മനുഷ്യർ ബ്രഹ്മവിത്തുക്കളാണ്. ബ്രഹ്മത്തിന്റെ ബീജങ്ങള്. ബ്രഹ്മത്തെ അറിയുന്നവർ. ബ്രഹ്മവൃക്ഷങ്ങളായി വളരാനുള്ള സാദ്ധ്യത ഓരോ മനുഷ്യാത്മാവിലുമുണ്ട്. എന്നാലും എല്ലാം അങ്ങനെ വളരുന്നില്ല. ക്രിസ്തു പറഞ്ഞപോലെ, ചിലത് പാറപ്പുറത്തും മരുഭൂമിയിലും വീഴുന്നു. സാഹചര്യങ്ങളുടെ സമ്മർദ്ദത്താല് പൂർണ്ണവളർച്ച എത്താതെ പോകുന്നു.

ഔസ്പെൻസ്കിക്ക് ബ്രഹ്മത്തെ പുഴയോട് ഉപമിക്കാനാണ് ഇഷ്ടം. ഗിരിയിൽനിന്ന് പുറപ്പെട്ട് സമതലത്തിലൂടെ ഒഴുകി സമുദ്രത്തിൽചേരുന്ന പുഴ. ഓരോ കണവും അതിന്റെ ഉത്ഭവസ്ഥാനം തേടുന്നു. അതിലേക്ക് മടങ്ങാനായി ധ്യാനിക്കുന്നു,മോഹിക്കുന്നു. വാസ്തവത്തിൽ ഗിരിയും നദിയും സമുദ്രവും ബ്രഹ്മം തന്നെ. ഓരോ കണവും ബ്രഹ്മത്തിലുത്ഭവിച്ച് ബ്രഹ്മത്തിൽ ജീവിച്ച് ബ്രഹ്മത്തില് ലയിക്കുന്നു. ധ്യാനത്തിലൂടെ ഉത്ഭവസ്ഥാനം തേടുന്ന കണം ഒഴുക്കിനെതിരെ നീന്കാൻ ശ്രമിക്കയാണ്. ഭാവിയിലേക്ക് ഒഴുകുമ്പോഴും ഭൂതകാലത്തിലാണവയുടെ ശ്രദ്ധ. ഈ ധ്യാനത്തിൽ, അത് ഒഴുക്കിനെതിരെയും അനുകൂലമായും ഇരുദിശകളിലേക്കും സഞ്ചരിക്കുന്നു. പൊന്തിക്കിടന്ന് പലദിശകളറിയാനും ശാശ്വതമായ ഇന്നിൽ നാളെയും ഇന്നലെയും സാക്ഷാത്കരിക്കാനും പഠിക്കുന്നു. ബാലാമണിയമ്മയുടെ മിസ്റ്റിക്ക് അനുഭൂതി ഈ വിധമുള്ള നീന്തം പഠിക്കലാണ്.

ബ്രഹ്മാണ്ഡങ്ങൾ മനോഹരങ്ങളായ വെള്ളത്താമരപ്പൂക്കളായി വിരിയുന്ന യോഗിയുടെ മനോമണ്ഡലം. ആ ബ്രഹ്മാനുഭവത്തിലേക്കും നിർവ്വാണത്തിലേക്കുമുള്ള ഒരു തുയിലുണർത്തുപാട്ട്. ഒരു സോപാനസംഗീതം. നാലപ്പാടൻപാരമ്പര്യത്തിലേക്കും ഭാരതത്തിന്റെ സംസ്കാരധാരയിലേക്കും ഒരു പുതിയശ്രവണം. അതാണ് ഈ സോപാനസംഗീതം...ഈ നിവേദ്യത്തിന്റെ മധുരം. അതുമാത്രം.

ഓം. ദിശാമേകപുണ്ഡരീകമസി അഹം മനുഷ്യാണാം ഏകപുണ്ഡരീകം ഭൂയാസമിതി. ഓം.

6.2.1994 സുവർണ്ണ നാലപ്പാട്ട്..